

# MESSAGE

## Dr. Padmini A.K

Principal

A year has passed by and a new one has already started. The freshness of the year is still in the air. Let us start with the hope that we shall bring happiness to all around.

I am proud to see that our editorial team has brought out the campus magazine for 2016-17. Campus magazines allow us to capture the essence of college life. I think of campus magazines as an album, which is but a lot more creative. Student life captured in the magazine, in the words of the students themselves is a wonderful thing. In the future when we see an old campus magazine, we are taken back in time to the memories of college life. College magazines are time machines in a sense.

The effort the editorial team has put in deserves appreciation. I take this opportunity to congratulate the contributors to the magazine and editorial team who ensured the quality of the magazine. All of us, teachers, your parents and the society places great trust and hope in you. Let you all be able to uphold that trust and hope and in that let us, the teachers, find success. I wish all the students best of luck in their academic pursuits, and in life!

---



# MESSAGE

## Kavitha N

Staff Advisor

ഓരോ കലാലയത്തിന്റെയും കയ്യൊപ്പാണ് അക്ഷരാർത്ഥത്തിൽ മാഗസീനുകൾ. കോളേജ് രജത ജൂബിലി വർഷത്തിലിറങ്ങുന്ന ഈ മാഗസിൻ കഴിഞ്ഞുപോയ കാലത്തിൻറെ സാമൂഹികാന്തരീക്ഷം വരച്ചുകാണിക്കുന്നു. മാഗസിനിലെ ലേഖനങ്ങളും കഥകളും എല്ലാം തന്നെ വേറിട്ടൊരു വായനാനുഭവം തന്നെയാകുമെന്ന് കരുതുന്നു. അണിയറയിൽ പ്രവർത്തിച്ച എല്ലാവർക്കും എല്ലാവിധ ആശംസകളും നേരുന്നു.

1993 /

RYTHM

1995 /

EXPRESSIVO

1996 /

DI FACIA

1997 /

TEMPORA

1998 /

PERSPECTIVE

1999 /

നിറം

2000 /

DISHANA

2002 /

EUPHONY

2003 /

NUOVA AURORA

2004 /

WHO AM I

2006 /

A MAN IN CHAIN

2008 /

വൈരുദ്ധ്യങ്ങൾ

2009 /

ഘടികാരങ്ങൾ നിലയ്ക്കുന്ന സമയം

2010 /

നിഘണ്ടു

2011 /

നിങ്ങൾ തേടുന്നതൊന്നും ഇതിലുണ്ടാവാനിടയില്ല

2012 /

BRANDED

2013 /

എന്തേ നിങ്ങളിനിയും ചങ്ങല വലിക്കുന്നില്ല

2014 /

പിന്നെയും പറന്നുയർന്ന വർണ്ണച്ചിറകുള്ള ൻറെ തുമ്പിക്ക്

2015 /18.03.2016

KEYHOLE

‘‘പുറംപോലെയകവും
അകം പോലെ പുറവും
അകവും പുറവുമിണപിരിയാതെ
ആഴവേരിലാണ്ടിറങ്ങു–
മനന്തസത്യപ്രതിമകളിൽ...
അവനവനെത്തിരയുക
അവനവനിലെ സ്വത്വം തിരിച്ചറിയുക.’’

–(നാടകം: അപ്രയ്ക്കൽ, കാവാലം)

18.03.2016 എന്റെ ജനനം രേഖകളിൽ കുറിക്കപ്പെട്ടിരിക്കുന്നത് ഇങ്ങനെ. ഇന്ന ലെ ഞാൻ ജനിച്ചതിനു തെളിവായി ഒരു കടലാസുകഷ്ണം എന്റെ കയ്യിൽ കിട്ടി. അങ്ങനെയെങ്കിലും ജീവിതത്തി നെന്തെങ്കിലും ഒരടയാളം ബാക്കിവയ്ക്കു വാൻ സാധിച്ചതിൽ ഞാനഭിമാനിക്കുന്നു. ഒരു പക്ഷേ ഭ്രൂണാവസ്ഥയിൽ തന്നെ ജനനസർട്ടിഫിക്കറ്റിനർഹരാകുന്നവർ ഞങ്ങൾ മാത്രമായിരിക്കും.

...കേവലം ഒരു വർഷം കൊണ്ട് വളർന്ന് വലുതായി ഒരാളായി യൗവനും വാർദ്ധ ക്യവും കഴിഞ്ഞ് അവസാന നാളുകളിൽ ഒരു കുട്ടിയായി ഭൂമിയിൽ പിറന്നുവീഴുന്ന അന്നുതന്നെ മരണമെന്ന അതിജീവനത്തി ലേക്ക് ഞാനെത്താറുള്ളത് കുലത്തെ സംബന്ധിച്ചിടത്തോളം ഞങ്ങളുടെ ജീ വിതചര്യയാണ്. വയസ്സുതികയ്ക്കാതെ പിറന്നുവീണ എന്റെ അനുജന്മാർക്ക് ഒരു പക്ഷേ എന്നെക്കാൾ ഭംഗിയുണ്ടായി രിക്കാം.. പക്ഷേ എത്രത്തോളം വൈകു ന്നുവോ അത്രത്തോളം വിളിച്ചുപറയാൻ കഴിയുമെന്ന് ഞാൻ വിശ്വസിക്കുന്നു.

*...ഒരു നാൾ ഒരു കക്ഷിയെ പരിചയ പ്പെടാനുള്ള അവസരം എനിക്കുണ്ടായി. ഞാൻ നോക്കിനിൽക്കെ അവൻ പലനി റങ്ങളും മാറിമാറി നടന്നു. പൂമ്പാറ്റകളെ ഞാൻ കണ്ടിട്ടുണ്ട്. പക്ഷെ അവയ്ക്ക് നിറം മാറാൻ പറ്റാറില്ല. എന്നാൽ പറക്കാ നറിയാം. വീശിയടിക്കുന്ന കാറ്റിലും ചിറക ടിച്ച് ഉയരത്തിലേക്ക് എത്തി നോക്കാൻ അറിയാം. ഒരു സംശയം. എനിക്ക് പറക്കാനറിയില്ല. നിറം മാറാനറിയില്ല. എന്നോടുപമിക്കുവാൻ പറ്റിയ കക്ഷികൾ ഇവിടുണ്ടോ ആവോ? തിരിച്ചറിയേണ്ടിയി രിക്കുന്നു.*

*...ഉത്തരം കിട്ടാതെപോയ ചോദ്യങ്ങളാണ്*
*എന്നെ മുന്നോട്ട് നയിച്ചത്, മറുപടികൾക്ക്*
*എന്നെ മുന്നോട്ട് നയിച്ചത്. മറുപടികൾ*
*ക്ക് വേണ്ടി ഒരുപാടലഞ്ഞു. ആയുസ്സിന്റെ*
*നല്ലൊരു ഭാഗവും അലഞ്ഞു തിരിഞ്ഞു*
*നടന്നിട്ട് കിട്ടിയത് സ്വയം സമാധാനപ്പെ*
*ടുത്തുന്ന ഉത്തരങ്ങളാണ്. അവന്റെ*
*രീതികളും ചോദ്യങ്ങളും എനിക്കത്രയ്ക്ക്*
*ബോധിച്ചില്ലെങ്കിലും എന്റെ യാത്രക*
*ളെ അതിജീവിക്കാൻ പുട്ടിന് തേങ്ങാപ്പീ*
*രി എന്നോളം ആ വാക്കുകൾ എന്നെ*
*സഹായിച്ചു.*

# മുഖക്കുറിപ്പ്

പണ്ടൊക്കെ നാൽക്കവലകളിൽ ആളുകൾ കൂടാറുണ്ടായിരുന്നു, എന്നും വൈകുന്നേരങ്ങളിൽ. അന്നന്നത്തെ കാര്യങ്ങൾ ചർച്ച ചെയ്യാൻ, പരസ്പരം പറഞ്ഞ് ചിരിക്കാൻ, പഴി പറയാൻ, നാളത്തെ കാര്യങ്ങൾ തീരുമാനിക്കാൻ. ജനകീയ സംവാദകേന്ദ്രങ്ങളായിരുന്ന ഗ്രാമീണ വായനശാലകളും, ബാർബർ ഷോപ്പും ചായക്കടയും അമ്പലപ്പറമ്പും നാൽക്കവലകളും പള്ളിയങ്കണവുമൊക്കെ ഇന്നതിന്റെ വേദികളല്ല. ബസ്സിരിപ്പുകേന്ദ്രങ്ങളിലും ആൽത്തറകളിലും ഇന്നും കൂടാറുണ്ട് ചിലർ. പോയകാലത്തിന്റെ ആവർത്തനമെന്നോളം. എന്തുകൊണ്ടെന്നറിയില്ല. വാകൊണ്ടല്ലാതെ കണ്ണുകൊണ്ടോ കാതുകൊണ്ടോ സംസാരിക്കാൻ പരിശീലിച്ചിട്ടുണ്ടാവാം. ആരും വായതുറക്കാൻ ബുദ്ധിമുട്ടാറില്ല. എന്നാൽ ഞരക്കങ്ങളും മൂളലുകളും സജീവം.

ഇനി പറയുന്നത് കേൾക്കാൻ കാതോർത്തിരിക്കുക. ഏറെയും പരസ്യമായ രഹസ്യങ്ങളാണെങ്കിലും അതൊക്കെ പറഞ്ഞു തീർക്കും വരെ പുറത്ത് പ്രകൃതിയൊരുക്കുന്ന ശബ്ദങ്ങളും പുറകിൽ നിന്നുള്ള വിളികളുമല്ലാതെ മറ്റൊന്നും ശ്രദ്ധിക്കാതിരിക്കുക. പ്രകൃതി ചിലപ്പോൾ ഓരോ ആശയത്തിനും അനുശ്രുതമായ പശ്ചാത്തലമൊരുക്കും. പുറകിൽ നിന്നുള്ള വിളികൾ പോയകാലത്തിലേക്കുള്ള എത്തിനോട്ടത്തിനും സഹായിക്കും. പുതിയ കാലത്തിന്റെ ചോദ്യങ്ങളും ഉത്തരങ്ങളും ചിഹ്നങ്ങൾക്ക് വഴിമാറിയിരിക്കുന്നു. കോമകൾ ആവർത്തനങ്ങളും ചോദ്യചിഹ്നങ്ങൾ പ്രതിസന്ധികളും ഹാഷ് ടാഗുകൾ അവയ്ക്കുത്തരങ്ങളുമായി മാറുന്നു. പ്രശ്നങ്ങളും പ്രതിസന്ധികളും ആവർത്തിക്കുമ്പോഴും വാൾ ട്വീറ്റും ഹാഷ്ടാഗ് പ്രചാരണങ്ങളുമായി ഓരോരുത്തരും സ്വയം പ്രതികരണബോധമുള്ളവരാണെന്ന് അവകാശപ്പെടുന്നു. ഇല്ല, എത്രത്തോളം മുന്നോട്ടു ചിന്തിച്ചാലും അത്രത്തോളം വികൃതമായ രൂപങ്ങളല്ലാതെ മറ്റൊന്നും കാണുവാൻ കഴിയില്ല. നിനക്കു മുന്നിലൂടെ കടന്നുപോയ ഓരോന്നിനും എന്റെ കയ്യിൽ ചിഹ്നങ്ങളുടെ പ്രതിരൂപങ്ങളുണ്ട്. ഒരു പക്ഷേ എന്തൊക്കെയോ അവസാനിച്ചുവെന്ന് സ്വയം വിശ്വസിപ്പിക്കാൻ കടന്നുവന്ന കുത്തും എനിക്കപ്പുറത്തും ചിലതു ബാക്കിയുണ്ട് എന്ന് പറയുന്ന കോമകളും വഴിവിട്ട് ചിന്തിക്കുവാൻ പ്രേരിപ്പിക്കുന്ന ചോദ്യചിഹ്നങ്ങളും അവയ്ക്കനുരൂപമല്ലെന്നു തോന്നുന്നതൊക്കെയും ഹാഷ് (#) ടാഗുകളാകുന്ന ഉത്തരങ്ങളായി നിജപ്പെടുത്തിയിരിക്കാം. അവയിൽ ചിലതെങ്കിലും യഥാർത്ഥത്തിൽ ശരിയാണെങ്കിൽ കൂടി.

മടിയാണ്, എനിക്കും നിനക്കും. പലതും വെളിച്ചത്തു വിളിച്ചു പറയാൻ. അന്നാ കുന്നിൻ മുകളിൽ നിന്നും താഴേക്ക് തുടങ്ങിയതാണ് ഒരു നീണ്ടയാത്ര. പറയാതെ വയ്യ, യാത്രയുടെ തുടക്കത്തിനും യാത്രാവസാനത്തിനു തൊട്ടുമുമ്പ്  കേൾക്കാനിടയായ ശബ്ദത്തിനുമിടയിൽ ആ ശബ്ദത്തിന്റെ ഏറ്റക്കുറച്ചിലെന്നോളം ഒരുപാടുകാര്യങ്ങൾ കടന്നുപോയി. ചിലപ്പോൾ ആശ്വസിച്ചുകൊണ്ട് മുന്നോട്ടു നടന്ന ആ നടത്തത്തേക്കാൾ ആവലാതിപ്പെട്ട് പിറകോട്ടു നടന്നപ്പോഴായിരിക്കാം ഞാൻ തിരിച്ചറിവുകളിലേക്ക് നീങ്ങിയത്. ഒന്നും പൂർണ്ണമായി അവസാനിക്കുന്നില്ലെന്നും എല്ലാം അവസാനിക്കുന്നിടത്ത് അതിജീവനം തുടങ്ങുന്നുവെന്നും ഇപ്പോൾ ഞാൻ പറഞ്ഞാൽ ചിലപ്പോൾ നീ ചിരിച്ചുതള്ളും. പക്ഷേ അത് ആ നിമിഷത്തെ അതിജീവിക്കാൻ നീ കാട്ടിയ കോപ്രായം മാത്രമാണെന്ന് നിനക്കൊരിക്കൽ മനസ്സിലാകും.

നിനക്കും കൂടി പറഞ്ഞു നടക്കാൻ ഞാനൊരു കഥ പറയാം. എന്റെ കഥ. അല്ല, ഇത് എന്റെയും അവന്റെയും കഥയാണ്. എന്നിൽ നിന്നും അവനിലേക്ക് ഞാൻ എന്ന വ്യക്തിയുടെ കൂടുമാറ്റം സംഭവിച്ച കഥ. ഒക്കെ കണക്കാണ്. നീയും അവനും. ഇങ്ങനെ നോക്കിക്കൊണ്ടിരിക്കും. ഒന്നും മിണ്ടാണ്ട്. അവന്റെ ശബ്ദം ഒരിക്കലും ഞാൻ പ്രതീക്ഷിച്ചിരിക്കെ എന്നിലെത്തിയതല്ല. എന്നിരുന്നാലും അതു സംഭവിച്ചു. അതു പോലെ തൊട്ടപ്പുറത്ത് നിന്നെയും കാത്ത്  ചിലതിരിപ്പുണ്ട്, ചിലരിരിപ്പുണ്ട്. ഞാനും നീയും മുഴുവിപ്പിക്കാതെ ബാക്കിവച്ചതു കാണിച്ചുതരാൻ, നിന്റെ കാഴ്ചകളിലേക്ക്, നീ വായിച്ചറിഞ്ഞ വരികളിലേക്ക്, ഒടുവിൽ നിന്നിലേക്ക്.....

ഇനിയുള്ള കാഴ്ചകളിലെ രൂപങ്ങൾക്കും കഥാപാത്രത്തിനും, ഞാനെന്ന മറ്റൊരാളുടെ രൂപം നൽകാതെ നീയെന്ന നിനക്കറിയാമെന്ന് നീ വിശ്വസിക്കുന്ന രൂപം നൽകുക, കാരണം നിനക്ക് എല്ലാം നേരിട്ട് കാണുവാൻ കണ്ണുണ്ട്. പക്ഷെ നിന്റെ മുഖം നീ കാണുന്നത് ഒരു കണ്ണാടിയുടെ പ്രതിഫലനത്തിൻ നിന്നുമാത്രമാണ്. ഒരു പക്ഷെ ആൾക്കൂട്ടത്തിലധികമുള്ളതാകാം ആ മുഖം.

പിറന്ന് വീണത് പ്രതീക്ഷകളുടെ കുന്നിൻ മുകളിലായിരുന്നു. ഉച്ചത്തിലൊന്നു കൂവിയാൽ എനിക്കെന്റെ ശബ്ദം തിരിച്ചിറിയാം. പക്ഷേ അതിന് കുന്നിന്റെ അധികാരികൾക്ക് കരംഫണം കെട്ടി അനുമതി വാങ്ങണം. ആ കുന്നിൻമുകളിൽ നിന്നും താഴ്വരയിലെ പൂർണ്ണരൂപത്തിലേക്കുള്ള യാത്രയായിരുന്നു ജീവിതം. കുന്നിറങ്ങുന്നതിനിടയ്ക്ക് എനിക്ക് വേണ്ട ശബ്ദങ്ങൾ മാത്രം ഞാൻ സ്വീകരിച്ചു. ചിലതൊക്കെ ആവർത്തനവിരസത മൂലം ഒഴിവാക്കിക്കളഞ്ഞു. യാത്രാവസാനത്തിൻ മുമ്പ് കേൾക്കാനിടയായ ആ ശബ്ദത്തിനു എന്റേതുമായെന്തോ സാമ്യമുണ്ട്. എന്നെ എന്തിലേക്കോ അടുപ്പിക്കാൻ പോന്നതായി അതുമാറി. ആവശ്യമില്ലെന്ന് ഞാൻ കരുതിയതൊക്കെ ശ്രദ്ധിക്കുവാൻ അതെന്നെ പ്രേരിപ്പിച്ചു. അങ്ങനെ ആദ്യമായി ഒരു ചുവടു മുന്നോട്ട് വയ്ക്കാനായ് ഞാൻ പുറകോട്ടു നടന്നു. അറിയാത്ത ശബ്ദത്തെ തേടി....

*ജീവിതത്തിൽ മുന്നോട്ട് പോകണമെങ്കിൽ സ്വപ്നം ജീവിതമാക്കിയക്കിയവരെക്കുറിച്ച് പഠിക്കണമെന്ന് പ്രസ്ഥാനം പറഞ്ഞു. ഇട യ്ക്ക് ചായകുടിക്കാൻ കയറിയ തട്ടുകടേന്ന് കിട്ടി അങ്ങനെ ചിറകുമുളച്ച ഒരു കാലിച്ചായേനെ പറ്റി ചില കാര്യങ്ങൾ. ചെറുപ്പത്തിൽ ചിറകുവേണമെന്ന് വല്ല്യ ആഗ്രഹമായിരുന്നു. മൂപ്പരെങ്ങനാണോ ആവോ ഇത് സാധിച്ചത്. ആ ടെക്നിക്ക് പഠിച്ചാ ഏറെ ബുദ്ധിമുട്ടാണ്ട് താഴ്‌വരയിലെത്താലോ..!*

# കാലിച്ചായക്ക് ചിറകു മുളക്കുമ്പോൾ

*യദു എ ബി / പൊന്നു / ശ്യാമ ചന്ദ്രൻ / അനുവിന്ദ്*

യാത്രയെ ജീവനോളം പ്രണയിക്കുന്ന ദമ്പതിമാർ. ഒറ്റ സ്ട്രെച്ചിൽ തന്നെ വിഷയം നന്നായി ബോധിച്ചു. കോളേജിലെ തലമൂത്ത കാരണവനായ പ്രബിന്റെ ഐഡിയ ആണ്. അങ്ങനെ മാഗസിൻ കമ്മറ്റി എറണാകുളം നഗരത്തിലെ കത്തിരിക്കടവ് ജംഗ്ഷനിലുള്ള ബാലാജി ടീസ്റ്റാൾ നടത്തുന്ന വിജയൻ എന്ന ബാലാജിയെ കാണാനായി ആനവണ്ടി പിടിച്ചു. ആള് ചെറിയ സെലിബ്രിറ്റി ആണ് ട്ടോ.. പോയി നോക്ക് കടേൽ ഇല്ലേൽ വീട്ടിൽ കാണും, വീട്ടിലും ഇല്ലേൽ എവടേക്കെങ്കിലും കറങ്ങാൻ പോയതായിരിക്കും. ഓട്ടോ ചേട്ടന്റെ മറുപടി കേട്ട് ചങ്ക് പെടച്ചതിന് കയ്യും കണക്കുമില്ല. അങ്ങനെ കത്രിക്കടവ് ജംഗഷൻ എത്തി. പാലത്തിന് താഴെ കണ്ട പിള്ളേരാണ് ഞങ്ങളെക്കുഴക്കാതെ കൃത്യമായി വഴികാണിച്ച് തന്നത്. നല്ല ലക്ഷണം. കട തുറന്നിട്ടില്ല. ഈശ്വരാ വീട്ടിലെങ്കിലും ഉണ്ടായാൽ മതിയാർന്നു. തൊട്ടടുത്ത ബേക്കറീക്കേറി തിരക്കി "ചേട്ടാ ഈ കട എപ്പം തൊറക്കും?" ഇനിപ്പോ ഉച്ചകഴിയണം, അപ്പോ വീട്ടീ ചെന്നാ ഇപ്പോ കാണാൻ പറ്റ്വോ? ആ...അതായാലും മതി. ഇവിടുന്ന് നേരെ പോയിട്ട് ആരോടേലും ചോദിച്ചാമതി. പറഞ്ഞു തരും. ബേക്കറിക്കടയിലെ കുശലാന്വേഷണം ഒരുവിധം അവസാനിപ്പിച്ചതായിരുന്നു. അപ്പോളാണ് പൊന്നൂന്റെ അപ്രതീക്ഷിതമായ ചോദ്യം "അല്ല ചേട്ടാ ബാലാജിന്റെ കടേല് എന്താ സ്പെഷ്യൽ ഐറ്റം?" കടേല് സ്പെഷ്യലായിറ്റ് ഒന്നൂല്ല. അവട്ത്തെ സ്പെഷ്യൽ ഐറ്റം അങ്ങേര് തന്നെയാണ്. എന്തായാലും ബേക്കറിച്ചേട്ടൻ പറഞ്ഞ വഴിക്ക് നേരെ നടന്നു. വീട് കണ്ടു പിടിച്ചു. ശരിക്കും പറഞ്ഞാ അതൊരു കോളനിയാണ്. ചുറ്റും ഇടതിങ്ങി ഒരുപാട് വീടുകൾ. ആദ്യമായി ആ വീട്ടിൽ കണ്ടത് മോഹനയെ ആയിരുന്നു. ഞങ്ങൾ കാര്യം പറഞ്ഞു. "മൂപ്പർക്ക് വയ്യാലൊ എന്നാലും മൂന്നുമണി ആവും മുമ്പ് കടതൊറക്കും നിങ്ങൾ അവിടേക്ക് വന്നോളൂ" ഹൊ പാതി സമാധാനായി.. അങ്ങനെ ഞങ്ങൾ ഷട്ടർ ഇട്ട കടയുടെ മുന്നിൽ ഒരൊന്നൊന്നര മണിക്കൂർ കുത്തിയിരുന്നു. കൃത്യം മൂന്നുമണിയായില്ല ഞങ്ങൾ

**■ ശരിക്കും പറഞ്ഞാ അതൊരു കോളനിയാണ്. ചുറ്റും ഇടതിങ്ങി ഒരുപാട് വീടുകൾ. ആദ്യമായി ആ വീട്ടിൽ കണ്ടത് മോഹനയെ ആയിരുന്നു. ഞങ്ങൾ കാര്യം പറഞ്ഞു. "മൂപ്പർക്ക് വയ്യാലൊ എന്നാലും മൂന്നുമണി ആവും മുമ്പ് കടതൊറക്കും നിങ്ങൾ അവിടേക്ക് വന്നോളൂ"**

അന്വേഷിച്ച് നടന്ന ബാലാജിയും ഭാര്യയും അതാ ഞങ്ങൾക്ക് തൊട്ടു മുമ്പിൽ. കൂടെ മകളും. ഡോക്യുമെന്ററി കണ്ടത് കൊണ്ട് മുഖം നല്ല പരിചയമുള്ളതായിരുന്നു. കട ഒക്കെ ഒന്ന് നോക്കി കണ്ടോളൂ. ബാഗിൽ നിന്ന് ക്യാമറയും എടുത്ത് അനുവിന്ദ് കടേലേക്ക് കേറി. ചോദിക്കാൻ ഒരു പാട് ചോദ്യങ്ങളുണ്ടായിരുന്നു മനസ്സിൽ. ഒരുപാട് ചോദ്യങ്ങൾക്കുള്ള ഉത്തരം ഗ്ലാസ് ഫ്രെയ്മുകളായി കടക്കകത്തു തന്നെ ഉണ്ട് കൂടാതെ ഒരുപാട് ക്ലോക്കുകളും. ഇതിലെന്തോ ഗുട്ടൻസ് ഉണ്ടെന്ന് അപ്പൊതന്നെ മനസ്സിലായി. ബാലാജി തന്റെ പ്രിയപത്നിക്കൊപ്പം യാത്രകൾ നടത്തുന്നത് ചായക്കടയിലെ വരുമാനത്തിൽ നിന്ന് മിച്ചം വെച്ചാണ്. ഏതൊരു മനുഷ്യന്റെയും ജീവിതചക്രത്തലെന്ന പോലെ ഇവർക്കുമുണ്ടായിരുന്നു ജീവിത പ്രാരാബ്ധങ്ങൾ. പക്ഷേ ആവർത്തിച്ചു കൊണ്ടിരിക്കുന്ന പരിണാമത്തിന്റെ നിഴൽ പറ്റി സഞ്ചരിക്കാതെ വ്യത്യസ്തമായ വഴി തിരഞ്ഞെടുത്തു എന്നതിലാണ് വിജയനും മോഹനയും വായത്യസ്തരാവുന്നത്.

1974ലാണ് ചേർത്തല സ്വദേശി K R വിജയൻ കൊച്ചിയിലെത്തുന്നത്. തന്റെ ജീവിതത്തിലെ ആദ്യയാത്ര അതായിരുന്നു എന്ന് വിജയൻ ഓർമിക്കുന്നു. 'വീട്ടിലെ അരിയെടുത്ത് വിറ്റിട്ടുണ്ട് യാത്ര പോവാൻ വേണ്ടി'. മധ്യവയസ്സിന്റെ ചുളിവുകൾ വീണമുഖത്ത് നിന്നും പ്രകാശം പരത്തുന്ന ചിരിയോടെ അദ്ദേഹം പറഞ്ഞു. കല്യാണം കഴിയുന്നതിന് മുമ്പ് വരെ ബാലാജിയുടെ ഭാര്യ എറണാകുളം വിട്ട് എങ്ങോട്ടും

പോയിട്ടില്ലായിരുന്നു. പിന്നീട് ഇവരൊരുമിച്ച് ബാംഗ്ലൂർ ദൽഹി,ജോർദാൻ, ലണ്ടൻ ഫ്രാൻസ് , സിംഗപ്പൂർ മലേഷ്യ തുടങ്ങിയ സ്ഥലങ്ങൾ സന്ദർശിച്ചു. നിറഞ്ഞ ചിരിയോടെ മോഹനയെ ചൂണ്ടി ബാലാജി പറഞ്ഞു "ഇവളാണ് എന്റെ മുഴുവൻ ശക്തിയും".

"നിങ്ങളെത്ര തള്ളി നീക്കിയാലും കടലിലെ തിരയടങ്ങില്ല. ജീവിതത്തിലെ ആവശ്യങ്ങൾ അങ്ങനെയാണ്. അതിനു പുറകേ പായുന്ന മനുഷ്യൻ ചിറകുകളെ നഷ്ടപ്പെടുത്തുന്നു." (ഞങ്ങളോട് സംസാരിക്കുന്നതിനിടയിലും കടയിൽ വരുന്നവർക്ക് എന്താണ് കഴിക്കാൻ വേണ്ടതെന്ന് ചോദിക്കുന്നുണ്ട് അദ്ദേഹം.)

യാത്രയുടെ കാര്യത്തിൽ വാർധക്യത്തിലും യൗവ്വനതീക്ഷണത നിലനിർത്തുന്ന വിജയൻ - മോഹന ദമ്പതികൾ ഇതിനോടകം 16 ലോകരാഷ്ട്രങ്ങൾ യാത്രചെയ്തിട്ടുണ്ടെന്ന് അദ്ദേഹം പറയുമ്പോൾ ഞാൻ നേരത്തെ പറഞ്ഞ ക്ലോക്കിന്റെ ഗുട്ടൻസും ഏറെക്കുറെ മനസ്സിലായി. പോയ രാജ്യങ്ങളിൽ നിന്നെല്ലാം ഓരോ ക്ലോക്കുകൾ കൊണ്ടുവരും. കടമുറിയിൽ ഇത്തരത്തിൽ ഉള്ള ക്ലോക്കുകളിൽ അതാതു രാജ്യങ്ങളിലെ സമയവും ഉണ്ടാവും. വിരാമമില്ലാതെ യാത്രകളാണ് ത്ന്റെ ജീവിതലക്ഷ്യമെന്ന് പറയാതെ പറയുമ്പോൾ മോഹനയുടേയും വിജയന്റേയും മുഖത്ത് ഒരേ ചിരിയാണ്.

ഈ ഭൂമിയൊന്ന് കറങ്ങണം, ഇവിട്ന്ന് നേരെ പോയി പസഫിക്ക് കടന്ന് അമേരിക്കയുടെ കിഴക്കേ തീരത്തെത്തി അവടിന്ന് അറ്റലാന്റിക്ക് കടന്ന് നേരെ ഇതിലെവന്ന് യൂറോപ്പ് വഴി വരണം. അത് ഞാൻ നടത്തും* . ' 1974ൽ ഞാൻ എറണാകുളത്ത് വരുമ്പോൾ വട്ടപൂജ്യമായിരുന്നു' സൈക്കിളിൽ ചായ വിറ്റും ലോട്ടറി ടിക്കറ്റ് വിറ്റും നടന്നിട്ടുണ്ട് ഞങ്ങളോട് ഓർമ്മ പുതുക്കുന്നതിനിടയിൽ ചൂടുള്ള പരിപ്പുവടയും പിന്നെ ചായേം ഉണ്ട് എന്ന് ഓർമ്മിപ്പിക്കാനും അദ്ദേഹം മറന്നില്ല.

നേരത്തേ പറഞ്ഞത് പോലതന്നെ ഒറ്റമുറിക്കടയിലെ ചുവരിൽ നിറയെ ഫ്രെയിം ചെയ്ത ചിത്രങ്ങളുണ്ട്. ഓരോ ചിത്രങ്ങളും അവരുടെ ജീവിതവും യാത്രകളും ഒപ്പിയെടുത്ത് വെച്ചിരിക്കുന്നു. കാലിച്ചായക്കും പരിപ്പുവടക്കുമൊപ്പം വരുന്നവരുടെ മനസ്സ് നിറയാൻ ഉഷ്മളമായ യാത്രാനുഭവങ്ങൾ പകർത്തിയെടുത്ത് വെച്ചിരിക്കുകയാണ് അദ്ദേഹം. ബാലാജി കോഫി ഷോപ്പ് എന്ന് ഒറ്റമുറിക്കടയിൽ നിന്നും സഞ്ചാരസ്വപനങ്ങളെ സാക്ഷാത്കരിക്കാൻ വിമാനത്തിലൂടെ ആകാശമാർഗം പോവുക എന്നത് വിജയൻ മോഹന ദമ്പതിമാരുടെ യാത്രയോടുള്ള അഭിനിവേശവും, ആത്മധൈര്യവും ചൂണ്ടിക്കാണിക്കുന്നു. എന്നും ഉഴുന്നുവടയും പരിപ്പുവടയും ചായയും ഉണ്ടാക്കുന്ന യാന്ത്രികജീവിതത്തിൽ നിന്നും മാറി അവർ ജീവിതമാഘോഷിക്കുന്നു എന്നു വേണം പറയാൻ. പല പല ജീവിതങ്ങളും സംസ്കാരവും കണ്ട്. ഇനി ഞങ്ങൾക്കറിയാൻ ഒന്നുരണ്ട് ചോദ്യങ്ങൾ മാത്രമേ ബാക്കിയുണ്ടായിരുന്നുള്ളൂ. ആദ്യമായി വിദേശത്ത് പോയതെന്നാണെന്നും, ഇനി എങ്ങോട്ടേക്കാണ് അടുത്ത യാത്ര എന്നും.

"2007 ഡിസംബറിലാണ് ആദ്യമായിട്ട് പുറത്തേക്ക് പോകുന്നത്. 18 ദിവസം നീണ്ടുനിന്ന പാലസ്തീൻ ഇസ്രായേൽ ജോർദ്ദാൻ ഈജിപ്ത് യാത്ര. പിന്നീടാണ് യൂറോപ്പ് ട്രിപ്പ് നടത്തുന്നത്. സ്വിറ്റ്സർലാന്റിലെ മഞ്ഞുകട്ടകൾ കൊണ്ട് എറിഞ്ഞു കളിച്ചത് ഓർക്കുമ്പോൾ മോഹനമ്മക്ക് ഇപ്പോഴും ചെറുപ്പം.

ചൈനയിൽ പോകാനാണ് ഇവൾക്ക് ആഗ്രഹം" എനിക്കാണെങ്കിൽ ബ്രസീൽ അർജന്റീന ചിലി ഇവിടെയും പോകണമെന്നുണ്ട്.



**■ നേരത്തേ പറഞ്ഞത് പോലതന്നെ ഒറ്റമുറിക്കടയിലെ ചുവരിൽ നിറയെ ഫ്രെയിം ചെയ്ത ചിത്രങ്ങളുണ്ട്. ഓരോ ചിത്രങ്ങളും അവരുടെ ജീവിതവും യാത്രകളും ഒപ്പിയെടുത്ത് വെച്ചിരിക്കുന്നു. കാലിച്ചായക്കും പരിപ്പുവടക്കുമൊപ്പം വരുന്നവരുടെ മനസ്സ് നിറയാൻ ഉഷ്മളമായ യാത്രാനുഭവങ്ങൾ പകർത്തിയെടുത്ത് വെച്ചിരിക്കുകയാണ് അദ്ദേഹം.**

ആരോഗ്യമുണ്ടെങ്കിൽ ഇവിടെ എന്തായാലും ഞങ്ങൾ പോകും. യാത്രകൾ നിറഞ്ഞ ജീവിതം വിജയേട്ടനെ ബോളിവുഡിന്റെ ബിഗ് - ബിയുടെ സഹായഹസ്തങ്ങളിൽ കൊണ്ടെത്തിച്ചു. വിജയേട്ടന്റെ യാത്രകളോടുള്ള സ്നേഹം മനസ്സിലാക്കി യാത്രാസഹായം നൽകുവാൻ അതുപോലേ പലരും മുന്നോട്ട് വന്നു. പുതിയ മേച്ചിൽ പുറങ്ങളെ കാണുവാനുള്ള വ്യഗ്രത ഒരു സിനിമാപ്രേമിയാക്കി അദ്ദേഹത്തെ മാറ്റി.

ബാലാജി ടീസ്റ്റാളിൽ ദിവസേന തിളച്ചു പൊങ്ങുന്ന കാലിച്ചായക്കും ചില്ലു കൂട്ടിൽനിന്നും പുഞ്ചിരിക്കുന്ന പരിപ്പുവടക്കും പറയാനുണ്ടാകും വിജയേട്ടന്റെ സഞ്ചാരത്തോടുള്ള പ്രണയത്തെക്കുറിച്ച്. എങ്ങനെ എന്ന ചോദ്യത്തിനെ വിജയേട്ടൻ അതിജീവിച്ചത് ഇങ്ങനെ എന്ന ദൃഢനിശ്ചയം അദ്ദേഹത്തിന്റെ കണ്ണുകൾക്ക് സമ്മാനിച്ചത് വിസ്മയങ്ങളുടെ വിസ്മൃതിയായിരുന്നു. ഒരു പക്ഷേ നാട്ടിലെ പാൽച്ചായകൾ അതിശയിക്കുന്നുണ്ടാവും ഈ കാലിച്ചായയ്ക്കുമുളച്ച ചിറകിനെയോർത്ത്.

*ആറ് ദെവസോം മൊടങ്ങാതെ കളി നടക്കാൻ സ്ഥലത്തെ തല മൂത്ത കളിക്കാർ കൂടിയാലോചിച്ച് ലോക്കൽ പന്തുകൾക്ക് നിരോധനം ഏർപ്പെടുത്തി. ഒപ്പം പച്ച, നീല, മഞ്ഞ, നിറങ്ങളിലുള്ള പന്തുകളും ഒഴിവാക്കാൻ തീരുമാനിച്ചു. ചെമന്ന സ്റ്റമ്പർ ഔദ്യോഗിക പന്തായി. അങ്ങനെ പന്തിന്റെ എണ്ണം 12 ആയി കുറഞ്ഞു.*

# കിസ്സ

*ബ്ലേസ് മാത്യുസ് / ME 2013-17*

തൊണ്ണൂറ്റിയൊമ്പതിലെ മധ്യവേനലവധിക്കാലം. ഇന്ത്യപാകിസ്ഥാൻ ഏകദിന പരമ്പരയിലെ മൂന്നാമത്തെ മത്സരം ജയ്പൂരിൽ നടക്കുന്നു. നാഷണലിൽ കളി ഉണ്ട്. ക്ളബ്ബിലെ 14 ഇഞ്ചിന്റെ പെട്ടിക്കു മുന്നെ കളി പ്രേമികൾ കൂട്ടം കൂട്ടമായി ഇരുന്നു. ശേഷം കോഴക്കളിയിൽ മനം നൊന്ത് ഓരോരുത്തരായി വീട്ടിലേക്ക് മടങ്ങിത്തുടങ്ങി. പിറ്റേന്ന് പയസ്സും ബിനോയിയും MRF എന്നുരച്ചെഴുതിയ പലക ബാറ്റ് കവലേലെ ആൽമരത്തിൽ കെട്ടിത്തൂക്കി ഇട്ടു. പിന്നെ രണ്ടു ദിവസം കളി ഉണ്ടായിരുന്നില്ല. മൂന്നാം ദിവസം ഉയർത്തെഴുന്നേറ്റ ക്രിസ്തുവിനെപ്പോലെ പയസ്സു ആ ബാറ്റുമായിട്ട് വന്നു കാരണം, ക്രിക്കറ്റു കളിക്കാനല്ലാതെ ഉറക്കമുണരാൻ കഴിയാത്ത ഒരുപറ്റം ആളുകൾ ആ നാട്ടിലുണ്ടായിരുന്നു. പയസ്സ്, ബേബിച്ചൻ, ബിനോയ്...... ഒറ്റ വാക്യത്തിൽ പറഞ്ഞാൽ ഒട്ടുപാലിൽ ചുറ്റിയെടുത്ത റബ്ബർ പന്തിൽ നിന്നും സ്റ്റമ്പറിന്റെ പന്തിലേക്കുള്ള പരിണാമമായിട്ടായിരുന്നു 20-ാം നൂറ്റാണ്ടിന്റെ അവസാന ദശകങ്ങളിൽ ബാല്യം നിർവചിക്കപ്പെട്ടത്.

പ്രാദേശിക ക്രിക്കറ്റിലെ അരങ്ങേറ്റം പാരഗണിന്റെ ഒരു ജോഡി സ്ലിപ്പെർ, സ്റ്റമ്പിന്റെ മൂട്ടിൽ ഒതുക്കിവെച്ച് കുമ്മായപ്പൊടിയിൽ കാൽ ആഞ്ഞൊന്ന് ഉരച്ചു പന്തിൽ തുപ്പൽ തൊട്ട് മിനുക്കി റൺ അപ്പിനായി ഞാൻ പിന്നിലേക്ക് നടന്നു. റൈറ് ആം എറൗണ്ട് ദ വിക്കറ്റ് കരയോഗം എൻഡിൽ പന്തുമായി പാഞ്ഞെത്തുമ്പോൾ മനസ്സിലും മാനത്തും സ്ട്രൈക്കേഴ്സ് എന്റിലെ താടി വെച്ച ചേട്ടന്റെ മിഡ്ഡിൽ സ്റ്റമ്പ് മാത്രമേ ഉണ്ടായിരുന്നുള്ളൂ. ആ ചേട്ടൻ സൂപ്പറാണ് പണ്ട് പയസ്സിന്റെ എട്ടാമത്തെ ഓവറിൽ ആറു പന്തും സിക്സറടിച്ച് ടീമിനെ ജയിപ്പിച്ച പരാക്രമകാരിയാണ്. അന്ന് അന്താരാഷ്ട്ര ക്രിക്കറ്റിൽ പോലും അത്തരം ഒരപാരതയെപ്പറ്റി ആരും പറഞ്ഞു കേട്ടിട്ടില്ല. ഞാൻ പന്തെറിഞ്ഞു നൂറെ നൂറ്റിപ്പത്തിൽ ഒരു നെടുനീളൻ ഫുൾട്ടോസ് നായിന്റെമോൻ പന്ത് കെളത്തിയടിച്ചു. അന്നത്തെ കളി അവിടെ അവസാനിച്ചു. ഞാൻ വീണ്ടും കയ്യാലപ്പുറത്തായി. സിക്സടികളുടെ എണ്ണം പെരുകിയതോടെ അതൊരു വലിയ ചർച്ചാ വിഷയമായി. ആഴ്ചയിൽ ആറ് ദിവസം കളിയുണ്ട്. രാവിലെ പള്ളിയിൽ പോകേണ്ടതുകൊണ്ടും, 3:30 ക്ക് ദൂരദർശനിൽ സിനിമ ഉള്ളതുകൊണ്ടും ഞായറാഴ്ച മാത്രം കളിയില്ല. റബ്ബർ പന്തിന് അന്ന് എട്ട് രൂപയുണ്ട് സ്റ്റമ്പറും ചെൽസണുമാകുമ്പോൾ പത്ത് ആകും. അടിച്ചു കളയുന്നതും പൊട്ടിപ്പോകുന്നതുമായി ഒരു മൂന്നാല് പന്തെങ്കിലും വേണം.

**■ ഒറ്റ വാക്യത്തിൽ പറഞ്ഞാൽ ഒട്ടുപാലിൽ ചുറ്റിയെടുത്ത റബ്ബർ പന്തിൽ നിന്നും സ്റ്റമ്പറിന്റെ പന്തിലേക്കുള്ള പരിണാമമായിട്ടായിരുന്നു 20-ാം നൂറ്റാണ്ടിന്റെ അവസാന ദശകങ്ങളിൽ ബാല്യം നിർവചിക്കപ്പെട്ടത്.**

ആറ് ദെവസോം മൊടങ്ങാതെ കളി നടക്കാൻ സ്ഥലത്തെ തല മൂത്ത കളിക്കാർ കൂടിയാലോചിച്ച് ലോക്കൽ പന്തുകൾക്ക് നിരോധനം ഏർപ്പെടുത്തി. ഒപ്പം പച്ച, നീല, മഞ്ഞ, നിറങ്ങളിലുള്ള പന്തുകളും ഒഴിവാക്കാൻ തീരുമാനിച്ചു. ചെമന്ന സ്റ്റമ്പർ ഔദ്യോഗിക പന്തായി. അങ്ങനെ പന്തിന്റെ എണ്ണം 12 ആയി കുറഞ്ഞു. 32-20=12 രൂപാ വകയിരുത്താൻ കഴിഞ്ഞു. അതിനു ഞങ്ങൾ ഉപ്പുസോഡ വാങ്ങിച്ചു. ഗ്രൗണ്ടിൽ പ്രത്യേകിച്ചു പണികളൊന്നും ഇല്ലാതിരുന്നതിനാൽ ആദ്യകാലങ്ങളിൽ ഞാനാണ് ഉപ്പുസോഡാ വാങ്ങിച്ചിരുന്നത്.

നാട്ടിൻ പുറത്തെ ഈ കളികളിൽ നിന്നുമാണ് സ്ഥലത്തെ പ്രധാന ടൂർണമെന്റായ സെന്റ് തെരേസാസ് കപ്പിലേക്ക് കളിക്കാരെ തെരഞ്ഞെടുക്കുന്നത്. ഞങ്ങളുടെ കലാകായിക കൂട്ടായ്മ, സൗപർണ്ണിക ആർട്സ് ആൻഡ് സ്പോർട്സ് ക്ലബ്ബിന്റെ ടീമിനെ ടൗണിൽ ഇലക്ട്രോണിക്സ് കട നടത്തുന്ന ഉസ്മാനിക്കയാണ് വർഷങ്ങളായി സ്പോൺസർ ചെയ്യുന്നത്. കഴിഞ്ഞ രണ്ടു വർഷവും ചാമ്പ്യന്മാരായത് സൗപർണ്ണികയായിരുന്നു. റിബ്ബൺ ഇട്ട് കെട്ടിയ എവറോളിങ് ട്രോഫി തേച്ച് മിനുക്കി വെച്ചിരിക്കുന്നത് ക്ലബ്ബിലെ ഷെൽഫിൽ ഇപ്പോഴും കാണാം. സെന്റ് തെരേസാസ് കപ്പ് നാടിന്റെ ആഘോഷമായിരുന്നു.

കാലം കഴിഞ്ഞതോടെ ഞാനും വളർന്നു. ഗവണ്മെന്റ് പ്രീ



പ്രൈമറി സ്കൂളിൽ പ്രാഥമിക വിദ്യാഭ്യാസം. സുമേഷും രതീഷും സ്കൂളിലെ ആദ്യകാല ചങ്ങാതിമാരായി. ഞാനും സുമേഷും സാധാരണക്കാരായിരുന്നു. സാധാരണക്കാരെന്നു പറയുമ്പോൾ, വല്യ ലുക്ക് ഒന്നുമില്ലാത്ത, സായിപ്പിന്റെ വെള്ള നിറമില്ലാത്ത, വീട്ടിൽ പൂത്ത കാശില്ലാത്ത, പിന്നെ പ്രത്യേകിച്ച് ഒരു കഴിവുമില്ലാത്ത വെറും സാധാരണക്കാർ. രതീഷ് മൊഞ്ചനായിരുന്നു. ഓന് പണ്ട് ആലപ്പുഴ ബീച്ചിൽ കണ്ട ഫ്രഞ്ച് സായിപ്പിന്റെ വെള്ള നെറമുണ്ട്. മുതിർന്ന താരങ്ങളിൽ പലരും ജോലിക്കാരായി. പയസ്സും ബേബിച്ചനും പേർഷ്യക്കു പോയി. സൗപർണ്ണികയുടെ നട്ടെല്ല് തകർന്നു. സിരകളിൽ ക്രിക്കറ്റ് എന്ന കളിയെ ചുടു രക്തമായി സ്വീകരിച്ച പലരും ജനിച്ചു വളർന്ന മണ്ണാണ്. വെയിലും മഴയും തളർത്താത്ത ആവേശം നിറഞ്ഞ പോരാട്ടങ്ങൾക്ക് തിരശ്ശീല വീഴുന്നത് അറിഞ്ഞു തുടങ്ങി.

**ക്രിക്കറ്റ് എന്ന കളിയെ ചുടു രക്തമായി സ്വീകരിച്ച പലരും ജനിച്ചു വളർന്ന മണ്ണാണ്. വെയിലും മഴയും തളർത്താത്ത ആവേശം നിറഞ്ഞ പോരാട്ടങ്ങൾക്ക് തിരശ്ശീല വീഴുന്നത് അറിഞ്ഞു തുടങ്ങി. ഒഴിഞ്ഞ മൈതാനങ്ങളിലും മൂകമായ റബർ തോട്ടങ്ങളിലും റബ്ബർ പന്തുകൾ ഇപ്പോഴും ഒളിച്ചിരിപ്പുണ്ട്.**

ഒഴിഞ്ഞ മൈതാനങ്ങളിലും മൂകമായ റബർ തോട്ടങ്ങളിലും റബ്ബർ പന്തുകൾ ഇപ്പോഴും ഒളിച്ചിരിപ്പുണ്ട്. ഉപേക്ഷിച്ചു പോയ മടൽ ബാറ്റുകൾക്കു മുകളിൽ ചിതൽപ്പുറ്റുകൾ സൃഷ്ടിക്കപ്പെട്ടു. പച്ചിലക്കാടുകൾ മെല്ലെ ആ മൈതാനങ്ങൾക്ക് ചരമ ഗീതമെഴുതിത്തുടങ്ങി. പലരും പോയപ്പോൾ ഞാനും തനിച്ചായി. ഇടയ്ക്കൊക്കെ ഉസ്മാനിക്കെന്റെ കടേല് പോയിരുന്നു കല്യാണം കഴിക്കാത്ത അങ്ങേർടെ തമാശ കേട്ട് ചെലപ്പോ പൊട്ടിച്ചിരിക്കും. പിന്നെ ചുറ്റും തലപൊക്കി വരുന്ന കെട്ടിടങ്ങളെ നോക്കി അമ്പരക്കും.! നഷ്ടപ്പെട്ടു പോയ

ഗ്യഹാതുരതകളെപ്പറ്റി പരിഭവം പറയും. മൂപ്പര്ടെ കൂടെ ആലപ്പുഴേല് പോകുമ്പോഴൊക്കെ ബഹദൂർ ടാക്കീസിൽ കേറി പടം കാണും. ലാലേട്ടനും മമ്മൂക്കയ്ക്കും എഴുന്നേറ്റ് നിന്ന് കൈയടിക്കും. കയ്യിൽ കരുതിയ കടലാസു കഷണങ്ങൾ ടാക്കിസിന്റെ മേൽക്കൂരയിലേക്ക് വലിച്ചെറിയും. ഒരിക്കൽ സുകുവിന്റെയും താരയുടെയും സങ്കീർണ്ണ പ്രണയത്തിന് സാക്ഷികളായി നാട്ടിലേക്ക് മടങ്ങുന്ന വഴിയിൽ ബോട്ടു ജെട്ടിയിൽ വെച്ച് മകളോടൊപ്പം നിൽക്കുന്ന ഒരു മുസ്ലീം സ്ത്രീയെ കണ്ടു. അവർ ഉസ്മാനിക്കയോട് സംസാരിക്കാൻ ശ്രമിച്ച പോലെ തോന്നി. പക്ഷേ, മൂപ്പര് തിടുക്കത്തിൽ ബോട്ടില് കേറി എന്തൊക്കെയോ മറച്ചു വെക്കാൻ ശ്രമിച്ചപ്പോഴും അങ്ങേര്ടെ കണ്ണുകൾ നിറഞ്ഞിട്ടുണ്ടായിരുന്നു. പുഴ അകലം തീർത്തപ്പോഴൊക്കെ മൂപ്പര് വീണ്ടും ആസ്ത്രീയെ നോക്കി. അവർ തല കുനിച്ച് നിൽക്കുന്നത് കണ്ടു. കുറ്റബോധമാണോ, നഷ്ടബോധമാണോ എന്ന് എനിക്കറിയില്ല. പക്ഷെ എന്തോ ഒന്ന് ആ സ്ത്രീയെ അലട്ടുന്നുണ്ടായിരുന്നു. ഇനി ഇവരാകുമോ വർഷങ്ങളിത്ര കഴിഞ്ഞിട്ടും മൂപ്പര് ഒറ്റാന്തടിയായി നിന്നു പോകാനുള്ള കാരണം. അറിയില്ല! ചോദിക്കാൻ മുതിർന്നില്ല. പ്രണയമുണ്ടായിരുന്നെങ്കിൽ, അതിന്റെ സ്വകാര്യത മനസ്സിൽ സൂക്ഷിക്കുന്നുണ്ടെങ്കിൽ അതിനെ ചോദ്യം ചെയ്യരുത് എന്ന് തോന്നി. "ഓൾടെ പേരക്കുട്ടിയാവും" മുഴുവനാക്കാതെ ഉസ്മാനിക്ക നിർത്തി. മൂപ്പര് ഇത്രയും നേരം ഇതേപ്പറ്റിയാണ് ചിന്തിച്ചിരുന്നത് എന്നത് എന്നെ അത്ഭുതപ്പെടുത്തി. ബോട്ടിന്റെ ശബ്ദം കാതിൽ തുളച്ചു കയറി.

കാലം ഏറുകൊണ്ട പട്ടിയെപ്പോലെ ഭ്രാന്തമായി ഓടിയപ്പോൾ പത്തും പന്ത്രണ്ടുമൊക്കെ കടന്നു പോയി. ബഷീറിന്റെ കഥകൾ മടക്കി വെച്ച മലയാളം പുസ്തകവും ടോപ്പിൽ രണ്ട് രൂപയുടെ സ്റ്റാമ്പ് പതിപ്പിച്ച ഇൻസ്ട്രമെന്റ് ബോക്സുമൊക്കെ ആ പഴയ ചാക്കുകെട്ടുകളിലെവിടെയോ ഉണ്ട്. പക്ഷെ, കളിച്ചു തളർന്ന നാലു മണി നേരത്തെ വിയർപ്പുമണം യൂണീഫോമുകളിൽ ഇനി ഒരിക്കലും ഉണ്ടാവില്ല. കണ്ണടച്ചു തുറക്കും മുൻപേ എഞ്ചിനീയറിംഗ് സെമസ്റ്ററുകളും കടന്നു പോയി. ഒന്ന്, രണ്ട്, മൂന്ന്........ അങ്ങനെ ഇപ്പോ ഏഴ്.! മറ്റെന്തിനേക്കാളും വലിയ വികാരമായി മാറിയ മെക്കും മെക്കിലെ പിള്ളേരും, തൊണ്ട പൊട്ടി അലറിയ ജയ് വിളികൾ, ഉറക്കം, മടുപ്പ്, മരവിപ്പ്.! ചിലർക്കത് പ്രണയം, വിപ്ലവം, വിരഹം. ഇപ്പൊ പുറത്ത് നല്ല മഴയുണ്ട്. നിനച്ചിരിക്കാത്ത നേരത്ത് പെയ്ത മഴ. നനയാതിരിക്കാൻ ഓടിയും ഒളിച്ചുമൊക്കെ ചിലർ. വരാന്തയിൽ മഴ തോരുന്നതും കാത്ത് ഞാൻ ഇരുന്നു. തനിച്ചാണ്, കോരിച്ചൊരിയുന്ന മഴയത്ത് വെള്ളത്തിൽ തിമിർത്തു നടന്ന കുട്ടിക്കാലം.! കടലാസു തോണികൾ, നിഷ്ക്കളങ്കതയുടെ ബാല്യത്തിലും, സ്വപ്നങ്ങളുടെ കൗമാരത്തിലും, പ്രേമ സുരഭിലമായ യൗവനത്തിലും എല്ലാം മഴ ഉണ്ടായി രുന്നു. പക്ഷേ, അന്നൊന്നും ഞാൻ അറിഞ്ഞിരുന്നില്ല... അല്ലെങ്കിൽ ശ്രദ്ധിച്ചിരുന്നില്ല മഴയുടെ ഈ സൗന്ദര്യം. "നസീമയും ഞാനും അന്ന് ഒരു കുടക്കീഴിലായിരുന്നു" ഫ്ളാഷ്ബാക്കിലെന്ന പോലെ നസീമേന്റെ നനുത്ത കയ്യിലെ കുപ്പിവള ഉസ്മാനിക്കേന്റെ കയ്യിൽ തൊട്ടു. പച്ചയും കറുപ്പും ഇടകലർത്തിയാണിടാറ് ഒളപ്പോ. നൻമ കൊണ്ട് മുഖം കുനിക്കുന്നുണ്ടായിരുന്നു. മനസ്സ്, അറിയാതെ ആ പഴയ പൈങ്കിളിക്കഥയിലേക്ക് പോയി.

പട്ടണത്തിൽ നിന്നും അല്പം മാറിയായിരുന്ന സിറ്റി ഇലക്ട്രോണിക്സ് കടയിൽ നിന്ന് നോക്കിയാൽ ദൂരെ ജുമാ മസ്ജിദ് കാണാം. മഗ്‌രിബ് കേട്ടപ്പോ എടുത്ത് വെച്ച സുലൈമാനി കുടിച്ചു

**■ കാലം ഏറുകൊണ്ട പട്ടിയെപ്പോലെ ഭ്രാന്തമായി ഓടിയപ്പോൾ പത്തും പന്ത്രണ്ടുമൊക്കെ കടന്നു പോയി. ബഷീറിന്റെ കഥകൾ മടക്കി വെച്ച മലയാളം പുസ്തകവും ടോപ്പിൽ രണ്ട് രൂപയുടെ സ്റ്റാമ്പ് പതിപ്പിച്ച ഇൻസ്ട്രമെന്റ് ബോക്സുമൊക്കെ ആ പഴയ ചാക്കുകെട്ടുകളിലെവിടെയോ ഉണ്ട്. പക്ഷെ, കളിച്ചു തളർന്ന നാലു മണി നേരത്തെ വിയർപ്പുമണം യൂണീഫോമുകളിൽ ഇനി ഒരിക്കലും ഉണ്ടാവില്ല. കണ്ണടച്ചു തുറക്കും മുൻപേ എഞ്ചിനീയറിംഗ് സെമസ്റ്ററുകളും കടന്നു പോയി. ഒന്ന്, രണ്ട്, മൂന്ന്.**

തീർക്കാതെ മൂപ്പര് പോയി. കേടായ റേഡിയോകളിൽ ഞനെന്റെ പരീക്ഷണം തുടർന്നു. എടക്കെപ്പോഴോ സിഗ്നല് പിടിച്ചു, തരത്തില് ഞാൻ ട്യൂൺ ചെയ്തെടുത്തു. ലതാജിയുടെ പഴയ പാട്ടു കേൾക്കാം. അത് വല്ലാത്തൊരു മൂഡാണ് തട്ടിൽ കെടന്ന പഴയ സിനിമ വാരികയെടുത്ത് ജനാലാക്കരികിലിരുന്നു. രമേശന്റെ കാസറ്റ് കടയിൽ ലാലേട്ടന്റെ സ്ഫടികം വന്നിട്ടുണ്ട്. പതിനഞ്ചുറുപ്പിക കൊടുത്താൽ രണ്ട് ദെവസത്തേക്ക് വാടകയ്ക്കെടുക്കാം. വൈകിട്ടു പോകുമ്പോൾ അത് എടുക്കുന്നതിനെപ്പറ്റി ഞാൻ ആലോചിച്ചു വീട്ടില് TV ഉള്ളതിനാൽ അയല്പക്കക്കാരൊക്കെ കൂടിയിരുന്ന് ഒരുമിച്ചാണ് ഞങ്ങള് കാണാറ്. കുറച്ചു കഴിഞ്ഞപ്പോ ഉസ്മാനിക്കയെത്തി. റേഡിയോയിൽ കേട്ട പാട്ട് ഒപ്പം മൂളിക്കൊണ്ടിരിന്നു. ഉള്ളിലെ കാമുകൻ ഉറക്കമുണരുന്നതു പോലെ തോന്നി.! "എന്തേ?" "ഒന്നുമില്ല" ഞാൻ ചിരിച്ചു തള്ളി. മൂപ്പരുറക്കെ ചിരിച്ചു. ചിരിക്കുന്നതിടയ്ക്ക് സ്ക്രൂ താഴെ വീണു. കസേര മാറ്റി മേശയ്ക്കു കീഴെ ടോർച്ചടിച്ച് ഞാൻ അതെടുത്തു. അപ്പോഴും ഉസ്മാനിക്ക എന്തിനെപ്പറ്റിയാണ് പറയാൻ പോകുന്നതെന്ന് എനിക്ക് തിട്ടമില്ലായിരുന്നു. അന്നാണ്, ആദ്യായിട്ട് ഇങ്ങേര് മൂപ്പത്തിയെപ്പറ്റി പറേണത്. ഉസ്താദിന്റെ മോളായിരുന്നു നസീമ. തലയിൽ വെള്ള തോർത്തു വരിഞ്ഞു മുറുക്കിയ, ഉസ്താദ് എന്ന് വിളിക്കുന്ന ആ വലിയ മനുഷ്യന്റെ കയ്യിൽപ്പിടിച്ച് തട്ടമിട്ട ഒരു കൊച്ചു പട്ടു പാവാടക്കാരി എന്നെ തിരിഞ്ഞു നോക്കി. മൂപ്പര് തിരുത്തി. കൊച്ച് തട്ടമല്ല ആദ്യമായി കാണുമ്പോള് ഓള് പത്താം തരത്തിലായിരുന്നു.

ആലപ്പുഴയിലെ ഉൾനാടൻ ജലഗതാഗതം അതിന്റെ പാതയോരങ്ങളിൽ ഓളങ്ങളിളക്കുന്ന കാലം. ഉസ്മാനിക്കേടെ ഉമ്മാന്റെ വീട് ലോവർ കുട്ടനാട്ടിലാണ്. അവധി കിട്ടുമ്പോഴൊക്കെ അവിടെ പോകാറുണ്ട്. അന്ന് എടത്വാപ്പള്ളിപ്പെരുന്നാളിന് പുണ്യാളന്റെ രൂപം മുത്താൻ പോയ ചങ്ങായിന്റൊപ്പം ഞാനും പോയി. പെരുന്നാള് കടേന്ന് മൈലാഞ്ചി വാങ്ങിയിടുന്ന ഒരു ഹൂറീനെക്കണ്ടു. റമദാൻ നിലവത്ത് വിരിഞ്ഞ ആമ്പൽപ്പൂവ് പോലെ പെണ്ണ് നോക്കി. വായിച്ചും കേട്ടുമറിഞ്ഞ ഏതോ വികാരം എന്നെ തളർത്തുന്ന പോലെ തോന്നി. എങ്കിലും പെരുന്നാൾത്തിരക്കിനിടെ എവിടെയോ വെച്ച് മൂപ്പർക്ക് ഓളെ മിസ്സായി.

രൂപക്കൂട് പള്ളീല് തിരിച്ചെത്തി കരിമരുന്നും, ബാന്റുമേളവും നെടുമുടി ടൈറ്റൻസ് ചെണ്ടയ്ക്കു താളം പിടിച്ചു. മൂപ്പര് ഉമ്മച്ചിക്കുട്ടീനെ തേടി കൊറേ അലഞ്ഞു. കടലാസു പമ്പരത്തിൽ ഇല്ലുമിനേഷനിലെ

വെട്ടമടിക്കുന്ന സീനിൽ പള്ളിപ്പറമ്പ് അവസാനിച്ചു.

പിന്നെ ആ പഴയ ബസ്സാണ്. പള്ളിക്കാരും പട്ടക്കാരും കൂടണയാൻ പോകുന്ന.ു അവിടെ വെച്ചാണ് വീണ്ടും നസീമയെ കാണുന്നത്. വികലാംഗന്റെ സീറ്റിന്റെ അറ്റത്തിരിക്കുമ്പോൾ മുമ്പിൽ ഓളും കൂട്ടുകാരിയുമുണ്ട്. മൂപ്പർക്ക് മിണ്ടണമെന്നുണ്ട്. പക്ഷെ, എന്ത് പറഞ്ഞു തുടങ്ങാനാണ്! നേരം വൈകിയതോടെ ബസ്സിൽ ആളൊഴിഞ്ഞു തുടങ്ങി.ഇപ്പോ നസീമയെ നല്ലവണ്ണം കാണാം. കാത് കിഴിച്ച് കമ്മലിട്ടാൽ പെമ്പിള്ളേരെ കാണാൻ നല്ല ചന്തമുണ്ടാകും എന്നാദ്യമായി കണ്ടു പിടിച്ചോനെ സമ്മതിക്കണം. കാരണം ഓടെ എടത് കാതിൽ തൂങ്ങി ആടിയ ജിമുക്കി കമ്മലും കൂടിയായപ്പോ ഓൾക്ക് അജ്ജാതി മൊഞ്ചാരുന്നു. ഇനി ശവക്കോട്ടപ്പാലമാണ്. രണ്ട് സ്റ്റോപ്പൂടെകഴിഞ്ഞാൽ എനക്കെറങ്ങേണ്ട സ്ഥലമാകും. എറങ്ങാതെ ഓളെ തന്നെ നോക്കി ഇങ്ങനെ ഇരുന്നാല്ലോ. അല്ലെങ്കിത്തന്നെ ഇരുന്നിട്ടിപ്പോ എന്തിനാണ്.! വണ്ടി നിർത്തി നസീമയും ചങ്ങായിയും ഇറങ്ങി. ദൂരെ കുരിശ്ശടിയിലെ വെട്ടത്ത് ഓള് ആരെയോ കാത്തു നിന്നു. ബസ് നീങ്ങിത്തുടങ്ങുമ്പോ വല്ലാത്ത നഷ്ടബോധം തോന്നിത്തുടങ്ങി. ഉസ്മാനിക്ക എറങ്ങണം. കാരണം എനിക്കപ്പോ ആടെ തനിച്ചായിപ്പോയ നസീമയേം ഓടെ കൂട്ടിനെയും കാണാമാരുന്നു. അല്ലെങ്കിലും ഉള്ളിൽ നിന്നുള്ള ആ വിളി വന്നാലെ, മോഹബത്തിന് ചേലൊണ്ടാകൂ. മൂപ്പര് എറങ്ങി. "ഒളെന്നെ നോക്കി" ഒരുപാട് മേനക്കെട്ട് എന്തോ പറയാൻ തൊടങ്ങുമ്പോ, ഓട്ടോറിക്ഷയിലെത്തി. ആരോ അവരെ കൂട്ടിക്കൊണ്ടു പോയി. പക്ഷെ, നസീമ മൂപ്പരെ തിരിഞ്ഞൊന്നും നോക്കിട്ടില്ല. പെയ്തു തോർന്നിട്ടും മാറാതെ നിന്ന മഴ മേഘം പോലെ മനസ്സ് മുഴുവൻ അത് മൂടിക്കെട്ടി നിന്നു

'ബാവൂട്ടിക്കാന്റെ വീട്ടില്, ബലിയ പെരുന്നാളിന് സീനത്തിനോട് കിസ്സ പറഞ്ഞിരിക്കുന്ന നേരത്ത് ഓള് വീണ്ടും കേറി വന്നു. അന്ന് ഓൾക്കെന്നെ ഓർമ്മ ഉണ്ടായിരുന്നില്ല. പക്ഷെ, സീനത്ത് വഴി ഒളെ ഞാനന്ന് പരിചയപ്പെട്ടു. നസ്സീമ പണ്ട് നാട്ടീന്ന് പട്ടാളത്തിപ്പോയ ഷാഫീടെ മൂത്താപ്പാന്റെ എളേ കുട്ടിയാണ്.( ഷാഫിയും സീനത്തും സഹോദരങ്ങൾ ആണ്). ഓളന്നാദ്യായിട്ടാണ് സീനത്തിന്റെ പൊരേല് വരുന്നത്. പഠിച്ചതും വളർന്നതുമൊക്കെ ഉസ്താദിന്റെ കൂടെയായിരുന്നു. ഞാനും ഓളും നേരം പോക്ക് പറഞ്ഞു തുടങ്ങീതാണ് പറഞ്ഞ് പറഞ്ഞ് അതൊരു വലിയ തമാശയായി. പിന്നെ മൊഞ്ചുള്ള ഒരു കഥയായി. ഒടുവില് ഖലബീന്ന് പറിച്ചെടുക്കാൻ പറ്റാത്ത ഒരിഷ്ടായി....' കാണാനും സംസാരിക്കാനും മാർഗമില്ലാതിരുന്ന കാലമാണ്. എങ്കിലും സീനത്തു വഴി അവർ വിവരങ്ങൾ കൈമാറിക്കൊണ്ടിരുന്നു.

"സീനത്ത് ഞങ്ങൾക്കിടയിലെ ഇടനിലക്കാരിയായി"

ആകാശവാണിയിൽ കത്തുകളെഴുതി. കാത്തിരിപ്പുകൾ പലപ്പോഴും മാനസിക നിയന്ത്രണം തെറ്റിക്കുന്നതായിരുന്നു. അവസരം കിട്ടിയപ്പോഴും, അവസരങ്ങൾ മെനഞ്ഞെടുത്തും ആലപ്പുഴേല് എടയ്ക്കെടെ പൊയ്ക്കൊണ്ടേയിരുന്നു. ഉസ്താദിന്റെ കണ്ണ് വെട്ടിച്ച് മദ്രസയിൽ വെച്ച് കണ്ടുമുട്ടി ഖുറാന്റെ മണം തട്ടിയ ചുവരുകൾ ഓർക്ക് മറ നിന്നു.

ഒരിക്കൽ പിടിക്കപ്പെട്ടു കോളിളക്കമുണ്ടായി എന്നിട്ടും മഴ പെയ്യാതിരുന്നില്ല... സൂര്യനുദിച്ചത് കെഴക്കു തന്നെയായിരുന്നു.. രാത്രിക്കു നിശ്ശബ്ദതയായിരുന്നു."എന്നെ ബാധിച്ച വലിയ പ്രശ്നങ്ങൾ പോലും ലോകത്തിനു പ്രശനമേ അല്ലായിരുന്നു. ഞാൻ എന്ന സങ്കല്പം തന്നെ എത്ര മാത്രം ഇടുങ്ങിയതാണ് എന്ന് ചിന്തിച്ചു തുടങ്ങി. കാണാൻ കഴിഞ്ഞില്ലെങ്കിലും, നസീമ എവിടെയോ വിഷമിച്ചിരിപ്പുണ്ട്. ഓൾടെ വെഷമവും എന്റെ വെഷമവും തുലനം ചെയ്തു പോന്നത് പോലെ തോന്നി."

അന്ന് രാത്രിയാണ് അതിർത്തിയിൽ ഇന്ത്യപാക്കിസ്ഥാൻ വെടി നിർത്തൽ കരാർ ലംഘിച്ചത്. ഷാഫീന്റെ ഒക്കെ ഓരോ അവസ്ഥയാണ്. ഒനൊരുപാടായിട്ട് തിരിച്ചു വരൂന്ന് എതാണ്ട് ഒറപ്പാരുന്നു. 'ഞങ്ങൾ ബാവൂട്ടിക്കാന്റെ വീട്ടില് തമ്പടിച്ചു. ഷാഫീന്റെ ബോഡി കാണുന്ന സീനത്തിനെ ഓർത്ത് വിലപിച്ചു. ശവമഞ്ചലിൽ മുത്തം വയ്ക്കുന്ന നസീമയെ കാണാൻ വല്ലാതെ ആശിച്ചു. മനസ്സങ്ങനെ മോഹവിചാരങ്ങൾക്ക് അടിപ്പെട്ടു. ഓന്റെ KL 2 A 2288 ബുള്ളറ്റിൽ നോക്കി ഓന്റെ ഉമ്മ ഒരിരിപ്പാർന്നു. കഞ്ഞി പോലും കുടിക്കാതെ പാവം.! ആളുകൾ വന്നു പൊയ്ക്കൊണ്ടേയിരുന്നു. പ്രതീക്ഷിച്ചതുപോലെ തന്നെ പിറ്റേന്ന് വിളി വന്നു. യുദ്ധത്തിൽ പരിക്ക് പറ്റിയ ഷാഫി നാട്ടിലേക്ക് തിരിച്ചു വരുന്നു എന്ന വാർത്തയായിരുന്നു. ഷാഫി മയ്യത്തായില്ല എന്ന സന്തോഷ വാർത്തയെക്കാൾ ദുഃഖകരമായിരുന്നു നസീമയെ കാണാൻ ഇനിയും കാത്തിരിക്കേണ്ടി വരുമെന്ന തിരിച്ചറിവ്. സീനത്തും വീട്ടുകാരും ചൈനീസ് പടക്കം പൊട്ടിച്ച് ആഘോഷിച്ചു. ഒന്നു രണ്ടാഴ്ച്ച കടന്നു പോയി. ഷാഫി പരിപൂർണ്ണ ആരോഗ്യവാനായി. ബുള്ളെറ്റ് പൊടി തട്ടിയെടുത്തു എന്നും കാലത്ത അഞ്ചരമണിക്ക് ബുള്ളെറ്റിന്റെ പടക്കൻ ശബ്ദം കേൾക്കാം. ഷാഫി ആട്ടിൻപാൽ വാങ്ങാൻ പോകുന്നതാണ്. പട്ടാളത്തിലൊക്കെ ആട്ടിൻപാലും കോഴിമുട്ടയും നിർബന്ധമാണത്രെ.! അന്നേരത്ത് ഞാൻ നസീമയെപ്പറ്റി ആലോചിച്ച് ഇങ്ങനെ കിടക്കുകയാകും. ക്ലോക്കും ചീവീടും തീർക്കുന്ന രാത്രിയുടെ സ്വതസിദ്ധമായ സംഗീതത്തെ ബുള്ളറ്റ് കീറിമുറിക്കും. ആദ്യ രണ്ടു മൂന്നു ദിവസങ്ങളിൽ വാതിൽ തുറന്നു നോക്കി. കട്ടിളപ്പടി കുലുങ്ങുന്നുണ്ടാവും ആ ഇരുട്ടത്ത് ബുള്ളറ്റ് അങ്ങനെ മാഞ്ഞ് മാഞ്ഞ് പോകും. പിന്നെ ആ ശബ്ദം കേൾക്കാതെയായി. ഷാഫി മടങ്ങിക്കാണുമെന്നു വിചാരിച്ചു തിരക്കിയില്ല. അന്ന് സീനത്ത് വീട്ടില് വന്നു. കാലത്ത് ബുള്ളറ്റ് വരുമ്പോ എറങ്ങി നോക്കണമെന്നും ഷാഫീന്റെ ഒപ്പം നസീമ കാണുമെന്നും അറിയിച്ചു. ആ രാത്രി ഉറക്കം വീണില്ല. റോട്ടിലെ സിനെമ പോസ്റ്ററൊട്ടിക്കുന്ന മതിലിമ്മേല് കേറി ഞാൻ ഓരെ കാത്തിരുന്നു. ബുള്ളറ്റ് കടന്നുപോയി. റാന്തൽ വിളക്കിന്റെ അരണ്ട വെളിച്ചത്തിൽ ഓൾക് ഇതുവരെ കാണാത്ത മൊഞ്ചുണ്ടായിരുന്നു. കയ്യിൽ ചുരുട്ടിയ കടലാസ്സു കഷണം ഓളാ വഴിയിലിട്ടു. അത് ഉസ്മാനിക്കയ്ക്കുള്ള സന്ദേശമായിരുന്നു. വിരഹത്തിന്റെ നനവേറ്റ

■ ദൂരെ കുരിശ്ശടിയിലെ വെട്ടത്ത് ഓള് ആരെയോ കാത്തു നിന്നു. ബസ് നീങ്ങിത്തുടങ്ങുമ്പോ വല്ലാത്ത നഷ്ടബോധം തോന്നിത്തുടങ്ങി. ഉസ്മാനിക്ക എറങ്ങണം. കാരണം എനിക്കപ്പോ ആടെ തനിച്ചായിപ്പോയ നസീമയേം ഓടെ കൂട്ടിനെയും കാണാമാരുന്നു. അല്ലെങ്കിലും ഉള്ളിൽ നിന്നുള്ള ആ വിളി വന്നാലെ, മോഹബത്തിന് ചേലൊണ്ടാകൂ. മൂപ്പര് എറങ്ങി. "ഒളെന്നെ നോക്കി" ഒരുപാട് മേനക്കെട്ട് എന്തോ പറയാൻ തൊടങ്ങുമ്പോ, ഓട്ടോറിക്ഷയിലെത്തി. ആരോ അവരെ കൂട്ടിക്കൊണ്ടു പോയി.

സന്ദേശം. ആ കത്തിൽ ഓൾടെ നിക്കാഹിനെപ്പറ്റിയുള്ള വാർത്ത ഉണ്ടായിരുന്നു. ഷാഫി തിരിച്ചു പോകാൻ മൂന്നാഴ്ച സമയമുണ്ട്. അതിനുള്ളിൽ അത് ഉണ്ടാകുമെന്നും ഓളറിയിച്ചു. തന്നെ കാണാൻ ശ്രമിക്കരുതെന്നും ഒരുപാട് ആലോചനയ്ക്ക് ശേഷം എടുത്ത തീരുമാനമാണെന്നും അതിലുണ്ടായിരുന്നു. പ്രണയം ചിലപ്പോഴൊക്കെ അങ്ങനെയാണ്.. കയ്യെത്തും ദൂരത്ത് അത് നഷ്ടമാവുമ്പോൾ, മറുപടിയില്ലാതെ നോക്കി നിൽക്കേണ്ടതായി വരും...

മാറ്റാൻ കഴിയാത്തതായിരുന്നു നസീമയുടെ തീരുമാനം. നിക്കാഹിനെപ്പറ്റി തിരക്കിയില്ല. പിന്നെ കാണാൻ ശ്രമിച്ചില്ല, കണ്ടിട്ടില്ല. അവസാനം ആ ബോട്ട് ജെട്ടിയിൽ വെച്ച് കാണും വരെ. പക്ഷെ.! അന്നും ഓൾക്ക് മൗനമായിരുന്നു. എനിക്ക് വിശദീകരിക്കാൻ കഴിയാത്ത ഒരു തരം മൗനം.

മദ്രസയിൽ ഞാൻ ചിലപ്പോഴൊക്കെ പോകും.അവിടെ ഓൾടെ വളപ്പൊട്ടുകളുടെ കിലുക്കത്തിനു കാതോർക്കും. സുറുമയിട്ട കണ്ണിൽ പടച്ചോനെ നോക്കുന്ന പെണ്ണിന്റെ മൊഞ്ചു വീണ്ടും കാണും. പിന്നെ സൊറ പറയും. അന്നും ആ ചുമരുകൾ ചിരിക്കുന്നുണ്ടാവും. തുലാമഴയ്തു കിനാവ് കണ്ടിരുന്ന കാമുകനെ ഓർത്തു. ജീവിച്ചു തീരുമ്പോൾ നസീമാ അന്നെ ഞാൻ തിരിച്ചു കിട്ടാതെ പോയ കട ബാധ്യതകളുടെ കൂട്ടത്തിൽ എഴുതി തള്ളുമായിരിക്കും... പക്ഷെ, മനസ്സു അന്നും വേദനിക്കും... കാരണം ഇന്നും എനിക്ക് കഴിഞ്ഞിട്ടില്ല, അതിനെ പറഞ്ഞു മനസ്സിലാകാൻ... നമ്മൾ വർഷങ്ങൾക് മുൻപേ വേർപിരിഞ്ഞു എന്ന സത്യം...

എനിക്കറിയാം. കഥ അവസാനിച്ചത് ആ തനത് ക്ളീഷേയിൽ തന്നെയാണ്. പക്ഷെ, അങ്ങനെ ഒരു അവസാനം യാഥാർഥ്യത്തോട് ഇന്നും ഒരുപാട് ചേർന്നു നിൽക്കുന്നു. നസീമയുടെ മൗനത്തിൽ ഞാൻ തിരഞ്ഞ ഉത്തരം ഉണ്ട്. മോഹിച്ച പെണ്ണിന്റെ വേദനയുണ്ട്.

**■ ജീവിച്ചു തീരുമ്പോൾ നസീമാ അന്നെ ഞാൻ തിരിച്ചു കിട്ടാതെ പോയ കട ബാധ്യതകളുടെ കൂട്ടത്തിൽ എഴുതി തള്ളുമായിരിക്കും... പക്ഷെ, മനസ്സു അന്നും വേദനിക്കും... കാരണം ഇന്നും എനിക്ക് കഴിഞ്ഞിട്ടില്ല, അതിനെ പറഞ്ഞു മനസ്സിലാകാൻ... നമ്മൾ വർഷങ്ങൾക് മുൻപേ വേർപിരിഞ്ഞു എന്ന സത്യം...**

ആഗ്രഹങ്ങളെ പാലമരത്തിൽ തളച്ചിട്ട് പേടിച്ചുറങ്ങിയവളുടെ നിസ്സഹായതയുണ്ട്. ക്ഷമ പറയാൻ ആഗ്രഹിച്ചവളുടെ മനസ്സിലെ സത്യമുണ്ട്. അത് എനിക്ക് നൽകിയത് ഒരുതരം കൃതാർത്ഥതയാണ്.

മഴ തോർന്നു. നടന്നു തുടങ്ങണം. മനസ്സ് ശാന്തമാണ്. ഇനിയും കുറേയധികം മുന്നോട്ട് പോകാൻ ഉണ്ട്. പച്ചപ്പ് മായാത്ത ഏതെങ്കിലും മൈതാനത്ത് സെഞ്ച്വറി അടിച്ച സച്ചിൻ തെണ്ടുൽക്കറെപ്പോലെ ഗ്യാലറികൾ ആകുന്ന കയ്യാലപ്പുറങ്ങൾക്കു നേരെ കയ്യുയർത്തി കാട്ടണം. സെന്റ് തെരേസ്സാസ് വീണ്ടും ടൂർണമെന്റാക്കണം. നാടിന്റെ ആരവങ്ങൾ തലമുറകൾക്ക് കൈമാറണം. കുടജാദ്രിയിലെ കോടമഞ്ഞിൽ മൂടിപ്പുതച്ചിരിക്കണം. എല്ലാത്തിനുമൊടുവിൽ തിരിഞ്ഞു നോക്കുമ്പോൾ, നേട്ടങ്ങളും നഷ്ടപ്പെടലുകളും ഉണ്ടാവണം. ഓർമ്മകൾ ഉണ്ടാവണം. അനുഭവങ്ങൾ ഉണ്ടാവണം. അതിലുപരി ഈ കാലമത്രയും ജീവിച്ചു എന്ന തോന്നൽ ഉണ്ടാവണം..

ശുഭം

If you want to test your memory, try to recall what you were worrying about one year ago today.

E. Joseph Cossman

# നെരിപ്പോട്.

*അന്നപൂർണേശ്വരിയും രുദ്രന്റെ സഹോദരിയുമായ ചാമുണ്ഡിയമ്മ തന്റെ ശക്തികളെല്ലാം തന്നെ പണിക്കർക്ക് നൽകിയിട്ടുണ്ടെന്ന് ഏകരാജ്യത്ത് പരക്കെ ഒരു ശ്രുതിയുണ്ട്. പണിക്കർ ആടിത്തിമർക്കുമ്പോൾ വാനം തെളിയും, പ്രകൃതി കൂടെയാടും. മുഷ്കരാജാക്കന്മാർക്ക് പണിക്കർ കഴിഞ്ഞ് മാത്രമേ പെരുമലയൻ പോലുമുള്ളു എന്ന് മലയർക്കിടയിലും സംസാരമുണ്ടായിരുന്നു.*

*ശ്രീരാഗ്. എസ് / CSE 2015 - 19*

മടിയൻ ക്ഷേത്രപാലകനും, മാടായിക്കാവിലമ്മയും, തളിയിൽ നീലകണ്ഠനും, കളരിവാതുക്കലമ്മയും ഒരുമിച്ചനുഗ്രഹിച്ച ഒരേയൊരു കോലധാരിയേയുള്ളൂ എന്നാണ് വെപ്പ്. ശശി പണിക്കരായിരുന്നത്രേ ആ കോലധാരി. തെയ്യം ആവേശിച്ചു കഴിഞ്ഞുള്ള ഓരോ ചുവടും ഈ വിശേഷണം സാധൂകരിക്കുന്നു. അതുകൊണ്ടുതന്നെ അള്ളടയും ഏകരാജ്യവും മുതൽ ചിറക്കലും കോലത്തുനാടും വരെ പ്രസിദ്ധനായിരുന്നു ആ വിദ്വാൻ. പൂമാലക്കാവിലാണ് ഇത്തവണ കളിയാട്ടം, പരദേവതയായ വിഷ്ണുമൂർത്തി ഇതുവരെയും ആടിക്കഴിഞ്ഞിട്ടില്ല. രക്തചാമുണ്ഡിയാണ് അടുത്തതായയി അരങ്ങിലെത്തേണ്ടത്. ശശിപണിക്കർ ചായില്യം കൊണ്ട് മുഖത്തെഴുതി, കൺമഷികൊണ്ട് കൺപോളകളും, കുരുത്തോല മെടഞ്ഞ അരപ്പട്ടയും, മാറിൽ കെട്ടുമായി അരങ്ങിലെത്തി. അന്നപൂർണേശ്വരിയും രുദ്രന്റെ സഹോദരിയുമായ ചാമുണ്ഡിയമ്മ തന്റെ ശക്തികളെല്ലാം തന്നെ പണിക്കർക്ക് നൽകിയിട്ടുണ്ടെന്ന് ഏകരാജ്യത്ത് പരക്കെ ഒരു ശ്രുതിയുണ്ട്. പണിക്കർ ആടിത്തിമർക്കുമ്പോൾ വാനം തെളിയും, പ്രകൃതി കൂടെയാടും. മുഷ്കരാജാക്കന്മാർക്ക് പണിക്കർ കഴിഞ്ഞ് മാത്രമേ പെരുമലയൻ പോലുമുള്ളു എന്ന് മലയർക്കിടയിലും സംസാരമുണ്ടായിരുന്നു.

അഷ്ടദിക്പാലകർ പോലും വിറകൊള്ളുമാറുച്ചത്തിൽ ചെണ്ട കൊട്ടിത്തുടങ്ങി. തേജസ്വിനിയും, കുപ്പത്തേയും, വളപ്പട്ടണത്തേയും,

**■ പരദേവതയായ വിഷ്ണുമൂർത്തി ഇതുവരെയും ആടിക്കഴിഞ്ഞിട്ടില്ല. രക്തചാമുണ്ഡിയാണ് അടുത്തതായയി അരങ്ങിലെത്തേണ്ടത്. ശശിപണിക്കർ ചായില്യം കൊണ്ട് മുഖത്തെഴുതി, കൺമഷികൊണ്ട് കൺപോളകളും, കുരുത്തോല മെടഞ്ഞ അരപ്പട്ടയും, മാറിൽ കെട്ടുമായി അരങ്ങിലെത്തി.**

പയസ്വനിയിലേയും ഓളങ്ങളേപ്പോലും വരുതിയിലാക്കാൻ തന്റെ ചുവടുകൾ കൊണ്ട് സാധിച്ചിരുന്നു പണിക്കർക്ക്.

ചെണ്ടകൊട്ട് മൂർധന്യത്തിലെത്തി. പണിക്കർ ഉറഞ്ഞില്ല. പീഠം വലംവെച്ച് വീണ്ടും നടക്കഭിമുഖമിരുന്നു. ചുറ്റും നോക്കി. ഇത്തവണയും ആരുമില്ല..!. 'കോലത്തുനാടുവരെ കേളികേട്ട പണിക്കരുടെ ചാമുണ്ഡി കാണാൻ അറയ്ക്കലിൽ നിന്നുപോലും ആളുകളുണ്ടാവുമായിരുന്നു. ഈയിടെയായി ചിറയ്ക്കലിൽ നിന്നുപോലും ആളുകളില്ലാത്തൊരവസ്ഥയാണ് '..

ചിന്തയ്ക്ക് വിരാമമിട്ട്, ചാമുണ്ഡിയമ്മയെ തൊഴുത് പണിക്കർ ഉടവാൾ കൈയിലെടുത്ത് അമർന്നിരുന്നു.

' എന്റെ ദൈവമേ..

തൃക്കണ്ണാടപ്പന് തൊണ നീ നാൽപ്പത്തെണ്ണയിരങ്ങളെ കാത്തോണെ ദൈവമേ...' തൃക്കണ്ണാട് അള്ളടയിലെ മുഖ്യക്ഷേത്രത്തിലൊന്നാണ്. പണ്ട് പാണ്ഡ്യന്മാർ കടൽ മാർഗ്ഗം ആക്രമിക്കാൻ വന്നപ്പോൾ മഹാദേവൻ

തൃക്കണ്ണ് തുറന്ന് ഭസ്മമാക്കി എന്നാണ് ക്ഷേത്രത്തെപ്പറ്റിയുള്ള ചരിത്രം. അതോടെ സ്ഥലത്തിന് തൃക്കാണ്ണാടെന്നപ്പേരുവീണു.

തേജ്വസിനിയിലെ ഓളങ്ങൾ പതിവിലധികം ശാന്തരായിരന്നു. ചാമുണ്ഡി ഉറഞ്ഞതൊന്നും തേജ്വിനിയെ ബാധിച്ചില്ല. അല്ലെങ്കിൽ ദൈവത്തിനു പകരം നിസ്സാരനും നിഷ്ഫലനുമായ മനുഷ്യന്റെ അഭിനയപ്രകടനമാവാമെന്ന് തേജ്വസിനിയും ചിന്തിച്ച് കാണണം.

ശകുനങ്ങൾ ദുരൂഹമായിരുന്നു. പണിക്കരുടെ നേത്രങ്ങൾ പതിവിലധികം ഗൂഢമായിരുന്നു. അറിഞ്ഞുകൊണ്ട് അഗ്നിനാളങ്ങൾക്കിടയിലേയ്ക്ക് നടന്നുകയറുകയായിരുന്നു പണിക്കർ. അന്നപൂർണേശ്വരി രൂപംകൊണ്ട് കൈവിട്ട ചാമുണ്ഡിയമ്മ രുദ്രനെ അനുഗമിച്ച കാളിയായി മാറാൻ നിമിഷങ്ങൾ വേണ്ടിവന്നില്ല.

ജനങ്ങൾക്കിടയിലേക്ക് പലവട്ടം ഓടിക്കയറിയ ചാമുണ്ഡിയമ്മയുടെ അസാധാരണത്വം എല്ലാവരേയും പരിഭ്രാന്തരാക്കി. കോമരങ്ങൾക്ക് പോലും തങ്ങളുടെ അമ്മയെ കണ്ടുനിൽക്കാനായില്ല. ഉടവാൾകൊണ്ട് പലവട്ടം അമ്മ നെറ്റി ഭേദിച്ചു. രക്തമൊഴുകിയ കോലധാരയിൽ നിന്നുടവാൾ പിടിച്ചുമാറ്റുവാൻ ക്ഷേത്രാധികാരികൾക്കായില്ല. കഠിനമായ വേദനകൾക്കിടയിലും കൂസാതെ പണിക്കർ കളിതുടർന്നു. ഇത്തവണ താളമേളങ്ങളുണ്ടായില്ലയെങ്കിലും അസാമാന്യമായ ഒരു താളത്തിനെന്നവണ്ണം തിരുനെറ്റിയിൽ ഉടവാൾ ചുംബിച്ചു. പരിഭ്രാന്തരായ ജനങ്ങൾ ചിതറിയോടി. ജനങ്ങളുടെ പരിഭ്രാന്തി മനസ്സിലാക്കിയ അമ്മ തേജസ്വിനി ലക്ഷ്യമാക്കി കുതറിയോടി.

**■ രക്തമൊഴുകിയ കോലധാരയിൽ നിന്നുടവാൾ പിടിച്ചുമാറ്റുവാൻ ക്ഷേത്രാധികാരികൾക്കായില്ല. കഠിനമായ വേദനകൾക്കിടയിലും കൂസാതെ പണിക്കർ കളിതുടർന്നു. ഇത്തവണ താളമേളങ്ങളുണ്ടായില്ലയെങ്കിലും അസാമാന്യമായ ഒരു താളത്തിനെന്നവണ്ണം തിരുനെറ്റിയിൽ ഉടവാൾ ചുംബിച്ചു.**

കണ്ണുകളെ വിശ്വസിക്കാനാവാതെ ജനങ്ങൾ പണിക്കർക്കുവേണ്ടി പ്രാർത്ഥിച്ചു. ഒരു വൃദ്ധ സ്വയം കെറുവിച്ചു.

"രക്തചാമുണ്ഡി തട്ടൂലോപ്പ, പിന്നെന്തീകാണ്ണത്. എനിക്ക് കയ്യെന്റെ ദൈവേ..." പണിക്കരെ ആലിംഗനം ചെയ്യാനെന്നവണ്ണം തേജസ്വിനി ഒരുങ്ങി. ചായില്യമെഴുതിയ കാൽപാദങ്ങൾ ചിലങ്കകളോടുകൂടി തേജസ്വിനിയിൽ തൊട്ടു. കുരുത്തോലകൾ നനഞ്ഞു. അരപ്പട്ട കുതിർന്നു. അർധവൃത്താകൃതിയിൽ കുരുത്തോലമെടഞ്ഞ മുടിയും തേജസ്വിനിയെ ആലിംഗനം ചെയ്തു. മുടിയിൽ ആലേഖനം ചെയ്ത ഓരോ ചന്ദ്രക്കലകളായി അമ്മ തേജസ്വനിയുടെ ആഴങ്ങളിൽ മറഞ്ഞു. പണിക്കർ വെറുമൊരോർമ്മ മാത്രമായി...

ഇത്തവണ പൂരംകളി കാണാൻ വന്നവരിലേറെപ്പേരും ശ്രദ്ധിച്ചത് ഏകദേശം 17 - 20 വയസ്സ് തോന്നിക്കുന്ന കണ്ണനെയാണ്. ഇക്കഴിഞ്ഞ പാട്ടുത്സവത്തിൽ മടിയൻ ക്ഷേത്രപാലകനുമുന്നിൽ രക്തചാമുണ്ഡി കെട്ടാൻ ഭാഗ്യമുണ്ടായത് കണ്ണനാണ്. സ്വർണ്ണപ്രശ്നത്തിൽ ശശിപണിക്കരെപ്പോലും ഒഴിവാക്കി കണ്ണൻ മതിയെന്ന് ദൈവം അരുൾ ചെയ്തത് അള്ളടിയിലെന്നല്ല, ചിറക്കലുപോലുമെത്തി. എന്നാൽ കണ്ണന്റെ ചാമുണ്ഡി അത്രമാത്രം ഭംഗിയായിരുന്നുതാനും. ചിറയ്ക്കല്ലും തേജസ്വിനിക്കരയിലും കുപ്പത്തുംവരെ ശശിപ്പണിക്കർക്കുപകരം, കണ്ണനെ പലരും പരിഗണിച്ചു. കണ്ണന്റെ അസൂയാവഹമായ വളർച്ചയിൽ പണിക്കർ വളരെയേറെ അസ്വസ്ഥനായിരുന്നു.

കളരിവാതുക്കൽ ചെരുങ്കളിയാട്ടമാണ്. ശശിപണിക്കർ ആടിത്തിമർക്കയാണ് കുപ്പത്തും വളപട്ടണത്തും ആഘോഷത്തിമർപ്പിൽ മതിമറന്നിരിക്കയാണ് നാൽപ്പത്തെണ്ണായിരങ്ങൾ. പള്ളിവാൾ കൈയിലേന്തി, വലതുറഞ്ഞ്, ഇടതുറഞ്ഞ്, കുതിച്ചലറിയങ്ങനെ സർവ്വാഭരണവിഭൂഷിതയായി ദർശനാസൗക്യം നൽകുകയാണ്. പെട്ടന്നതാ കണ്ണൻ. പെരുമലയൻ കണ്ണനുമായി സംസാരിക്കുകയാണ്. ചാമുണ്ഡി പൊടുന്നനെ പണിക്കരായി, നിസ്തുനനായ വെറുമൊരു മനുഷ്യനായി. വളരെപെട്ടന്ന് കളിയവസാനിപ്പിച്ച് പണിക്കർ പന്തലിൽ വന്ന് മുഖത്തെഴുത്ത് ഒപ്പിക്കളയുന്നതിനുമുമ്പ് ഗാഢമായ ചിന്തയിലെത്തി. മലയനെ പ്രതീക്ഷിച്ച പണിക്കർ അമ്പരന്നു.

പന്തലിലേയ്ക്കു കയറിവരുന്നതാകട്ടെ പെരുമലയനും കൂടെ മണ്ണാൻ ചെക്കൻ കണ്ണനും.

കണ്ണനെ കണ്ട് അരിശം കുതിച്ച് കയറിയെങ്കിലും പണിക്കർ പുറമെ സൗമ്യനായി കാണപ്പെട്ടു. പെരുമലയൻ പറഞ്ഞു.

"ഇവനെ അറിയോ പണിക്കരെ, കണ്ണനാ, മടിയൻ ചാമുണ്ഡി കെട്ട്യ മിടുക്കൻ പണിക്കർ അറിയുമെന്നമട്ടിൽ തലയാട്ടി. വാക്കുകളൊന്നും തന്നെ പുറത്തുവന്നില്ല. എനീപ്പോ അള്ള്ടേലും, കുന്നത്തൂരും ഇവൻ കെട്ടും ചാമുണ്ഡി. കുപ്പത്തും മാടായിലും, ചിറയ്ക്കലും, കോലോത്തുനാടും ഇവൻ തന്നെ.

പണിക്കരുടെ ഹൃദയം പൊട്ടുംവണ്ണമുള്ള വാക്കുകളായിരുന്നു പെരുമലയന്റെ സ്വനപേടകത്തിൽ നിന്നും പുറത്തെത്തിയത്. പണിക്കർക്കാകട്ടെ എതിർക്കാൻ പറ്റിയില്ല. എതിർത്താലാകട്ടെ ഏകരാജ്യത്ത് ചാമുണ്ഡി കെട്ടിയാടാൻ പറ്റുകില്ല.

തളിയിൽ നീലകണ്ഠനും, മന്ദൻപുറത്ത്കാവിലമ്മയും ഉപചാരപൂർവ്വം കണ്ടുപിരിയുന്നിടത്ത് ഉത്തരമലബാറിൽ പൂരസമാപനം. അന്ന് രാവിലെ നീലേശ്വരം കോവിലകം ചിറയിൽ പൂരംകളിയ്ക്ക് തേജസ്വിനിക്കര മുഴുവനുണ്ടാകും. കണ്ണൻ ദൂരെ ഒരിടത്തുമാറിനിന്ന്

ഭഗവതിയെ കൺകുളിർക്കെകണ്ടു. കണ്ണന്റെ വിവാഹം കഴിഞ്ഞ് അധികമായില്ല. .....മലയത്തിപ്പെണ്ണും കണ്ണനെ അനുഗമിച്ചിരുന്നു. അവളാകട്ടെ അന്ന് മുഴുവൻ കാവിലുപവസിച്ചു.

തേജ്വസിനിക്കരയിൽ കണ്ണൻ ചെത്തുകള്ളിന്റെ ലഹരിയിലായിരുന്നു. അന്തിക്കള്ളും കുടിച്ച് തേജസ്വിനിക്കരയിൽ തെളിഞ്ഞ ആകാശവും നോക്കി കണ്ണൻ കിടന്നു. സമയം ഇഴഞ്ഞ് നീങ്ങുകയായിരുന്നു. അന്തിക്കള്ളിന്റെ ലഹരിയിൽ എപ്പോഴോ ഉറങ്ങിയ കണ്ണൻ തേജ്വസിനിയുടെ സമീപം പൊന്തയിൽ നിന്നുയർന്ന ശബ്ദം കേട്ട് തിരിഞ്ഞു... ആ ശബ്ദം ത്വരിതഗതിയിൽ പിന്നോട്ട് നീങ്ങി കൂടെ കണ്ണനും. കോലധാരിയായ കണ്ണന്റെ മെയ്‌വഴക്കം അസാധ്യമായിരുന്നു. ഉയർന്നുചാടി പൊന്തയിൽ നിന്നും ഉയർന്ന കഠാര നിലത്തേയ്ക്ക് കാലുകൊണ്ട് തള്ളിയിട്ടു. രാത്രിയായതിനാൽ നഷ്ടപ്പെട്ട കഠാര തിരയുന്നതിനുപകരം അക്രമി കണ്ണനുനേരെ തിരിഞ്ഞു.

കണ്ണനേക്കാൾ മെയ്‌വഴക്കം ആക്രമിക്കുണ്ടായിരുന്നു. കണ്ണന്റെ ഓരോ ആക്രമണങ്ങളും പ്രതിരോധിച്ച ആക്രമി കണ്ണനെ കത്രികപ്പൂട്ടിട്ട് പൂട്ടി. രാത്രി പുഴക്കരയിൽ അന്തിക്കള്ള് കുടിക്കാൻ വന്നതിൽ സ്വയം പഴിക്കയല്ലാതെ കണ്ണന് മറ്റ് മാർഗ്ഗങ്ങളൊന്നുമില്ലായിരുന്നു.





അക്രമി കണ്ണന്റെ വായ തന്റെ ബലിഷ്ഠമായ കൈകളാൽ അടച്ച് പിടിച്ച് തേജ്വസിനിക്കരയിലേയ്ക്ക് കൊണ്ടുപോയി. കൈകളാൽ തലപിടിച്ച് നിർമലമായ തേജസ്വിനിയിൽ മൂന്ന് വട്ടം മുക്കി കണ്ണനെ ആ ആജാനുബാഹു. ആക്രമിയെ സംബന്ധിച്ച് കണ്ണനെ നിഷ്ഠൂരം വധിക്കാൻ ഇത്രയും ചെയ്താൽ മതിയായിരുന്നു. ഹൃദയനൈർമല്ല്യമുള്ള ഒരുപാട് മനുഷ്യരുടെ കൈയ്യും മേയ്യും ദിവസേന കഴുകുന്ന തേജസ്വിനി ഇന്നിതാ അത്തരത്തിലുള്ള ഒരു ജീവൻ വിഴുങ്ങുക കൂടി ചെയ്തിരിക്കുന്നു.

രണ്ടുദിവസങ്ങൾക്കിപ്പുറം തന്റെ മുറിയിൽ അസ്വസ്ഥനായി കിടക്കുകയായിരുന്നു പണിക്കർ. ചാണകം മെഴുകിയ തറയ്ക്കുപോലും അദ്ദേഹത്തിന് ആശ്വാസം നൽകാൻ കഴിഞ്ഞില്ല. പുറത്താകട്ടെ പൂമാലക്കാവിൽനിന്നും ആളുകൾ വന്നിട്ടുണ്ട്. തേജസ്വിനിക്കരയിൽ ചാമുണ്ഡികെട്ടേണ്ട കണ്ണൻ ദുർമരണപ്പെട്ടിരിക്കുന്നു. ചാമുണ്ഡികെട്ടാൻ ഇനിയാകട്ടെ പണിക്കർ കഴിഞ്ഞിട്ടേ വേറെ ആരുമുള്ളൂ. താൻ ഇല്ലെന്ന് പറഞ്ഞ് കുടിലിന്റെ വാതിലടച്ച് കിടന്നൂ പണിക്കർ..

പണിക്കർ ഭയന്നു നിൽക്കുകയാണ്. ചാമുണ്ഡിയുടെ തീക്കണ്ണുകൾ ചുകചുകന്നു... അതിരൂക്ഷമായി പണിക്കരെ നോക്കി, തിരിഞ്ഞു ശ്രീലകം നോക്കി... ഒരു നിമിഷം... അപ്രത്യക്ഷമായ ചാമുണ്ഡി ഇങ്ങനെ അരുൾ ചെയ്തു.

" തേജസ്വിനിയിൽ നീ തീർത്തെങ്കിൽ, തേജസ്വിനിയിൽ നീയും തീരും.'' പിന്നീട് കണ്ടത് കണ്ണനെ ആജാനുബാഹുവായ ആക്രമി കൊല്ലുന്നതായിരുന്നു..

**■ ചാണകം മെഴുകിയ തറയ്ക്കുപോലും അദ്ദേഹത്തിന് ആശ്വാസം നൽകാൻ കഴിഞ്ഞില്ല. പുറത്താകട്ടെ പൂമാലക്കാവിൽനിന്നും ആളുകൾ വന്നിട്ടുണ്ട്. തേജസ്വിനിക്കരയിൽ ചാമുണ്ഡികെട്ടേണ്ട കണ്ണൻ ദുർമരണപ്പെട്ടിരിക്കുന്നു.**

"എന്റെ ദൈവമേ..!

സ്വപ്നത്തിൽനിന്നും ഉണർന്ന പണിക്കർ ഓലമെടഞ്ഞ വാതിൽതുറന്ന് പുറത്തുവന്നു. തിണ്ണയിൽ പൂമാലക്കാവിലെ ക്ഷേത്രധികാരികൾ. അപ്പോഴും ഇരിക്കുന്നുണ്ടായിരുന്നു.

ശശിപണിക്കർ തേജസ്വിനിയിൽ മറഞ്ഞു... ജനങ്ങൾ ഓടിക്കൂടി... ചോരപുരണ്ട പള്ളിവാൾ തേജസ്വിനിപുഴ കഴുകിയെടുത്തിട്ടുണ്ടായിരുന്നു. അപ്പോഴും അമ്മയുടെ അരുൾപ്പാട് ദൂരെയെവിടെയോ മുഴങ്ങികേട്ടു...

"തേജസ്വിനിയിൽ നീ തീർത്തെങ്കിൽ, തേജസ്വനിയിൽ നീയും തീരും...



WHAT'S WRONG WITH THE WORLD, DADDY?
ERR... NOTHING, SON.
HATRED
ANGER
VIOLENCE
DEATH

*സ്വന്തം താൽപര്യങ്ങൾ സംരക്ഷിക്കാൻ തൂലിക ചലിപ്പിക്കുന്നവരോട് സഹതാപം തോന്നുന്നു. അക്ഷരങ്ങൾക്ക് അഗ്നിയേക്കാൾ ദഹനശേഷിയുണ്ട്. അതു പക്ഷേ യഥാർത്ഥരൂപത്തിനും സാഹചര്യത്തിനും അനുരൂപമായ കാര്യങ്ങൾക്ക് വേണ്ടിയായിരിക്കണം എന്നു മാത്രം. മാധ്യമധർമ്മം എന്നത് കരിവാരിത്തേക്കാനും വാർത്തകൾ മെനെടുക്കാനും രൂപമെടുത്തു തുടങ്ങിയത് എന്നെന്ന് ചിന്തിക്കേണ്ടിയിരിക്കുന്നു.*

# നിറം മാറുന്ന മാധ്യമധർമ്മം

*ദിയ അച്ചു തോമസ് / സിവിൽ 2015-19*

ബ്രിട്ടീഷ് അധികാരികളുടെ ക്രൂരമായ നിയമങ്ങളെ ചെറുത്തുതോൽപ്പിച്ച സ്വദേശാഭിമാനി രാമകൃഷ്ണപ്പിള്ള ജീവിച്ച മണ്ണാണിത്. മാധ്യമപ്രവർത്തനത്തിന്റെ അന്തസ്സും ഉന്നത മൂല്യങ്ങളും ആ മഹാത്മാവ് നമുക്ക് കാട്ടിത്തന്നു. എന്നാൽ നവയുഗത്തിലെ മാധ്യമപ്രവർത്തനം കാണുമ്പോൾ അദ്ദേഹത്തിനുപോലും ലജ്ജതോന്നിയേക്കാം. അത്ര അധപതിച്ചിരിക്കുന്നു നമ്മുടെ മാധ്യമങ്ങൾ....

ലോകത്തുനടക്കുന്ന സംഭവവികാസങ്ങൾ സത്യസന്ധയോടെ പൊതുജനങ്ങൾക്കുമുമ്പിൽ എത്തിക്കുക എന്നതാണ് മാധ്യമധർമ്മം. എന്നാൽ മാധ്യമങ്ങൾ സത്യസന്ധത എന്ന പദം തങ്ങളുടെ പ്രവർത്തനരേഖയിൽ നിന്നും നീക്കം ചെയ്തിരിക്കുന്നു. ഇന്ന് വാർത്തയുടെ വിപണിമൂല്യത്തിനാണ് പ്രാധാന്യം. ജനങ്ങളെ പിടിച്ചിരുത്തും ഒരോ വാർത്തയും എന്നതുകൊണ്ടാണ് സംഭവങ്ങളെ ഏതുരീതിയിലും വളച്ചൊടിക്കുന്നത്. മാധ്യമസ്ഥാപനങ്ങൾക്കിടയിലെ കുടിപ്പകയും ഈ ചിന്താഗതിക്ക് ബലമേകുന്നുണ്ട്. ലസ്സി ഉഡ്വിന്റെ ..ഇന്ത്യയുടെ മകൾ... എന്ന നിർഭയകേസിനെ ആസ്പദമാക്കിയ ഡോക്യുമെന്ററി സംപ്രേക്ഷണം ചെയ്യാൻ ഒരു വൻകിട വാർത്താ ചാനൽ തയ്യാറായപ്പോൾ അതിനെതിരെ പ്രചാരണവുമായി മറ്റൊരു ചാനൽ രംഗത്തെത്തി. റേറ്റിംഗിനായുള്ള ശ്രമത്തിൽ ആ സൃഷ്ടിയുടെ മികവ് തിരിച്ചറിയാനുള്ള ജനങ്ങളുടെ അവകാശമാണ് ചോദ്യംചെയ്യപ്പെട്ടത്.

അടുത്തകാലത്ത് നടന്ന മറ്റുചിലസംഭവങ്ങൾ മാധ്യമങ്ങളുടെ അസ്ഥിത്വത്തെത്തന്നെ ചോദ്യം ചെയ്യുവാൻ നമ്മെ പ്രേരിപ്പിക്കുന്നതാണ്. ജെ. എൻ. യുവിൽ. പ്രതിഷേധങ്ങളും അറസ്റ്റുമെല്ലാം നടന്നപ്പോൾ തെളിവുകളേതുമില്ലാതെ ചില മാധ്യമങ്ങൾ കന്ഹയ്യ കുമാറിനും, പ്രതിഷേധിക്കുന്ന വിദ്യർത്ഥികൾക്കുമെതിരെനിലപാടെടുത്തു. ഇതിനുമെല്ലാമപ്പുറം കന്ഹയ്യ ഇന്ത്യവിരുദ്ധ മുദ്രാവാക്യം വിളിക്കുന്നതായികാണിച്ച് വ്യാജവീഡിയോ വരെ പുറത്തുവിടാൻ ചില മാധ്യങ്ങൾ തയ്യാറായത് ഏത് മാധ്യമധർമ്മത്തിന്റെ പേരിലാണ് എന്നത് ചിന്തിക്കേണ്ടിയിരിക്കുന്നു. ഓരോ പൗരന്റേയും ആർദ്രവികാരങ്ങളെ ചൂഷണംചെയ്ത് ലാഭമുണ്ടാക്കുക എന്ന നയമാണ് മാധ്യമസ്ഥാപനങ്ങൾ പിൻപറ്റുന്നത്. രാത്രി ഒൻപതുമണിയോടെ വാർത്താമാധ്യമങ്ങളിൽ അരങ്ങേറുന്ന ചർച്ചകൾ തികച്ചും അപഹാസ്യമായിരിക്കുന്നു. ചർച്ച എന്നതിനപ്പുറം പലപ്പോഴും അവതാരകൻ മാത്രമായി മാറുന്ന വൺമാൻഷോ ആണ് അരങ്ങേറുന്നത്. വിവിധ രാഷ്ട്രീയപ്രസ്ഥാനങ്ങളുടേയും നയങ്ങളുടേയും പ്രതിനിധികളായി പങ്കെടുക്കുന്നവർക്ക് സംസാരിക്കാൻ പോലുമാകാത്ത അവസ്ഥ വളരെ ശോചനയീയമാണ്. ജനങ്ങൾ ചർച്ച കാണുന്നത് ആ മാധ്യമസ്ഥാപനത്തിന്റെ നയം കേൾക്കാനല്ലല്ലോ......?. ഇപ്പോഴെല്ലാവരേയും പ്രീണിപ്പിച്ച് ഒരു വഞ്ചിയിൽ ഒരുമിച്ച് കൊണ്ടുപോവാൻ നന്നായി അറിയാവുന്നത് രാഷ്ട്രീയക്കാർക്കല്ല മറിച്ച് മാധ്യമങ്ങൾക്കാണ്. അവരത് ഭംഗിയായി നിർവ്വഹിക്കുന്നു. മുൻകാലങ്ങളിൽ മഹാരഥൻമാരായ മാധ്യമപ്രവർത്തകർ സമൂഹത്തിന് കാട്ടിത്തന്ന മഹത്തായ മൂല്യങ്ങളിന്ന് മാധ്യമങ്ങൾക്കിടയിൽ കണ്ടെത്താൻ സാധിക്കില്ല. അത്രമേൽ മലീമസമായിരിക്കുന്നു നമ്മുടെ മാധ്യമരംഗം. ബ്രേക്കിംഗ് ന്യൂസിനും, റേറ്റിംഗിനുമെല്ലാംവേണ്ടി പരിശ്രമിക്കുമ്പോൾ കൈവിട്ടുപോകുന്നത് മഹത്തായ ഒരു മാധ്യമസംസ്കാരമാണ്.

**■ രാത്രി ഒൻപതു മണിയോടെ വാർത്താമാധ്യമങ്ങളിൽ അരങ്ങേറുന്ന ചർച്ചകൾ തികച്ചും അപഹാസ്യമായിരിക്കുന്നു. ചർച്ച എന്നതിനപ്പുറം പലപ്പോഴും അവതാരകൻ മാത്രമായി മാറുന്ന വൺമാൻഷോ ആണ് അരങ്ങേറുന്നത്. വിവിധ രാഷ്ട്രീയപ്രസ്ഥാനങ്ങളുടേയും നയങ്ങളുടേയും പ്രതിനിധികളായി പങ്കെടുക്കുന്നവർക്ക് സംസാരിക്കാൻ പോലുമാകാത്ത അവസ്ഥ വളരെ ശോചനയീയമാണ്. ജനങ്ങൾ ചർച്ച കാണുന്നത് ആ മാധ്യമ സ്ഥാപനത്തിന്റെ നയം കേൾക്കാനല്ലല്ലോ......?.**

*അവതരണ സ്വാതന്ത്ര്യം ഇന്ന് ചങ്ങലകൾക്കിടയിൽ വീർപ്പുമുട്ടുകയാണ്. ഒരാൾ എന്തു കാണിക്കണം എന്തു കാണണം എന്നത് ചിലരുടെ തീരുമാനങ്ങൾക്ക് വഴിമാറിയിരിക്കുന്നു. എന്റെ കാര്യത്തിലും ചിലപ്പോൾ അവർ ഇടപെട്ടേക്കാം.*

# Censored

*അഷിത പി വി / CSE 2012-16*

ഇന്ത്യൻ ചലച്ചിത്രരംഗവുമായി ബന്ധപ്പെട്ട് സമീപകാലത്തായി ഏറ്റവുമധികം ചർച്ചയപ്പെട്ട വാക്കാണ് സെൻസർ ബോർഡ് എന്നത്. ഇന്ത്യയിൽ സെൻട്രൽ ബോർഡ് ഓഫ് ഫിലിം സെർട്ടിഫിക്കേഷൻ' എന്ന സ്ഥാപനമാണ് കാലാകലങ്ങളായി സിനിമാ പ്രദർശനാനുമതിയും സർട്ടിഫിക്കേഷനുമായി ബന്ധപ്പെട്ട കാര്യങ്ങളും നിർവ്വഹിക്കുന്നത്. എന്നാൽ ഇന്ത്യയിൽ ഈ സ്ഥാപനത്തെ സെൻസർ ബോർഡ് എന്നല്ലാതെ മറ്റൊരു പേരിട്ട് വിളിക്കാനാവില്ല. സമീപകാലത്തായി ഇന്ത്യയിൽ സംഭവിച്ച രാഷ്ട്രീയ മാറ്റം ഈ രംഗത്തും പ്രതിഫലിച്ചു എന്നു മാത്രമല്ല, ഇന്ത്യൻ സിനിമാ മേഖലയുടെ വ്യക്തി മുദ്രയെ വരെ ചോദ്യം ചെയ്തു തുടങ്ങി എന്നു പറയാതെ തരമില്ല. പൂനൈ ഫിലിം ഇൻസ്റ്റിറ്റ്യൂട്ട് ഡയറക്ടർ ആയി ഗജേന്ദ്ര ചൗഹാന്റെ നിയമനവും, സെൻസർഷിപ്പുമായി ബന്ധപ്പെട്ട സാംസ്കാരിക ആക്രമണങ്ങളും ഈ രാഷ്ട്രീയ മാറ്റത്തിന്റെ തുടർച്ച തന്നെയാണ്. രാഷ്ട്രീയ സിനിമകളോടും, ലൈംഗികതയുടെ തുറന്നു പറച്ചിലുകളുള്ള സിനിമകളോടും, ഏതെങ്കിലും മതവിഭാഗത്തിലെ ദുരാചാരങ്ങളെ എതിർക്കുന്ന സിനിമകളോടും കണ്ണടച്ചുള്ള സമീപനമാണ് കാലാകലങ്ങളായി സെൻസർ ബോർഡ് തുടർന്നു കൊണ്ടു പോകുന്നത്. ഈ വിഷയങ്ങളിലെ തുറന്ന അഭിപ്രായ പ്രകടനങ്ങൾ ഇവിടെ അനുവദനീയമല്ല എന്നാണ് സെൻസർ ബോർഡ് ആവർത്തിച്ചാവർത്തിച്ചുരുവിട്ടു കൊണ്ടിരിക്കുന്നത്. ഇതിന്റെ യുക്തിയെയാണ് ഇന്ത്യയിലെ ചലച്ചിത്രകാരന്മാർ ഉരുവിട്ടുകൊണ്ടിരിക്കുന്നത്.

ഓരോ ജനതയുടെയും ആത്മാവും ആവിഷ്കാരവുമാണ് അവിടുത്തെ കലയും കലാകാരന്മാരും. ഇത്തരത്തിലുള്ള വികലമായ ചിന്തകൾക്കനുസൃതമായി ഇവിടുത്തെ കലയെ വീർപ്പുമുട്ടിച്ചുകൊണ്ടിരുന്നാൽ അനുദിനം വികസിച്ചുകൊണ്ടിരിക്കുന്ന ലോകോത്തര സിനിമകൾക്കു മുമ്പിൽ ഇന്ത്യൻ സിനിമയുടെ ഭാവി എന്തായിത്തീരും? സാമ്പത്തിക നഷ്ടം ഭയന്ന് ബോർഡിന്റെ ഈ വ്യത്തികേടുകൾക്ക് വഴങ്ങിക്കൊടുക്കുന്ന നിർമ്മാതാക്കൾ ഒരു തരത്തിൽ പറഞ്ഞാൽ സാംസ്കാരിക ഫാസിസത്തിന്റെ രക്തസാക്ഷികളായി തീരുകയാണ്. ഈ വിഷയവുമായി ബന്ധപ്പെട്ട് സമീപകാലത്തായി വാർത്താമാധ്യങ്ങളിൽ ചില ചിത്രങ്ങൾ ചർച്ച ചെയ്യപ്പെടുകയുണ്ടായി. ചിത്രത്തിന്റെ ഉള്ളടക്കം പരിശോധിച്ചാൽ ചിത്രങ്ങൾക്കുമേൽ സെൻസർ ബോർഡ് നിഷ്കർഷിച്ച മാനദണ്ഡങ്ങളുടെ രാഷ്ട്രീയ ലക്ഷ്യം മനസ്സിലാക്കാവുന്നതേയുള്ളൂ.... നഗ്നതാ പ്രദർശനത്തിന്റെ പേരിലാണ് കഥകളി എന്ന ചിത്രത്തിന് പ്രദർശനാനുമതി നിഷേധിച്ചത്. സെൻസർ ബോർഡംഗങ്ങളുടെ വ്യക്തി താൽപര്യത്തിനനുസൃതമായി കഥകളി കലാകാരനായ നായകൻ കഥകളി വേഷം അഴിച്ചുവെച്ച് ഭാരതപ്പുഴയിലേക്ക് ഇറങ്ങിപ്പോകുന്ന രംഗം വെട്ടി മാറ്റണമെന്ന് അവർ സംവിധായകനോടാവശ്യപ്പെട്ടു. ഇതു മാറ്റാതെ സർട്ടിഫിക്കറ്റ് നൽകാനാവില്ലെന്നായിരുന്നു സെൻസർ ബോർഡിന്റെ തീരുമാനം. എന്നാൽ വിഷയത്തെ സമൂഹ മാധ്യമങ്ങളിലൂടെ നേരിട്ട സംവിധായകൻ സൈജോ കണ്ണനു പിന്തുണയുമായി ഫെഫ്ക രംഗത്തെത്തി. പനോരമയിൽ പ്രദർശിപ്പിക്കാൻ സർട്ടിഫിക്കേഷൻ നിർബന്ധമായിരിക്കെ ക്ലൈമാക്സ് നീക്കം ചെയ്യാതെ സർട്ടിഫിക്കേഷൻ നൽകാനാവില്ലെന്ന ബോർഡിന്റെ തീരുമാനത്തിനെതിരെ ഒടുവിൽ കോടതിയെ സമീപിക്കുകയാണ് സംവിധായകൻ ചെയ്തത്. സിനിമാ പ്രവർത്തകരായ ബി. ഉണ്ണികൃഷ്ണന്റേയും, ഡോ. കമലിന്റേയും പിന്തുണയോടെ കേസ് മുന്നോട്ടുപോയി. ഡോ. സെബാസ്റ്റ്യൻ പോളാണ് കഥകളിക്കു വേണ്ടി കേസ് വാദിച്ചത്. ഒടുവിൽ സർട്ടിഫിക്കറ്റ് നൽകണമെന്ന കോടതി വിധി വന്നതോടെ ഒരു കൂട്ടം ചലച്ചിത്രകാരന്മാരുടെ നിസ്വാർത്ഥ പരിശ്രമം വിജയം കണ്ടു.

**■ ഓരോ ജനതയുടെയും ആത്മാവും ആവിഷ്കാരവുമാണ് അവിടുത്തെ കലയും കലാകാരന്മാരും. ഇത്തരത്തിലുള്ള വികലമായ ചിന്തകൾക്കനുസൃതമായി ഇവിടുത്തെ കലയെ വീർപ്പുമുട്ടിച്ചുകൊണ്ടിരുന്നാൽ അനുദിനം വികസിച്ചുകൊണ്ടിരിക്കുന്ന ലോകോത്തര സിനിമകൾക്കു മുമ്പിൽ ഇന്ത്യൻ സിനിമയുടെ ഭാവി എന്തായിത്തീരും?**

കഥകളിയേക്കാളേറെ മലയാളികൾ ചർച്ച ചെയ്ത വിഷയമായിരുന്നു കമ്മട്ടിപ്പാടത്തിന്റേത്. നഗ്നതയായിരുന്നു കഥകളിയിലെ പ്രശ്നമെങ്കിൽ തീയ്യേറ്ററിൽ പ്രേക്ഷകപ്രശംസ പിടിച്ചുപറ്റി മുന്നേറിയ കമ്മട്ടിപ്പാടത്തിൽ അസഭ്യമെന്നും തെറിയെന്നും ബോർഡും വിശേഷി

ഷിക്കുന്ന സംഭാഷണങ്ങളായിരുന്നു പ്രശ്നം. സിനിമയിലെ സംഭാഷണങ്ങളിൽ നിന്നും പാട്ടിൽ നിന്നും പുലയൻ, പുലക്കളി തുടങ്ങിയ വാക്കുകൾ നീക്കം ചെയ്യണമെന്ന് CBFC ആവശ്യപ്പെട്ടിരുന്നു. ചിത്രം മുന്നോട്ടുവെക്കുന്ന രാഷ്ട്രീയം മനസ്സിലാക്കാതെയുള്ള തീരുമാനം എന്നല്ലാതെ ഇതിനെ മറ്റൊന്നും വിശേഷിപ്പിക്കാനാവില്ല. ചിത്രത്തിന് A സർട്ടിഫിക്കറ്റ് നൽകിയത് ചിത്രത്തെ കുടുംബ പ്രേക്ഷകരിൽ നിന്നും അകറ്റാൻ ഒരു കാരണമായി. ചിത്രത്തിന്റെ സർട്ടിഫിക്കേഷനുമായി ബന്ധപ്പെട്ടും, പുലയൻ ,പുലക്കളി തുടങ്ങിയ വാക്കുകൾ നീക്കം ചെയ്തതിനെതിരേയും ചിത്രത്തിന്റെ സംവിധായകൻ രാജീവ് രവി ശക്തമായിത്തന്നെ രംഗത്തു വന്നിരുന്നു. ഒരു നഗരത്തിന്റെ ഉടമകളായിരുന്ന പാവങ്ങൾ എങ്ങനെ അരികുവൽക്കരിക്കപ്പെട്ടു എന്നതിന്റെ ദൃശ്യാവിഷ്കാരമായിരുന്നു കമ്മട്ടിപ്പാടം. കമ്മട്ടിപ്പാടം എന്ന സ്ഥലത്തെ പച്ചയായ മനുഷ്യരെയും, അവരുടെ ജീവിതത്തേയുമാണ് സംവിധായകൻ ചിത്രത്തിൽ വരച്ചു കാണിച്ചിരിക്കുന്നത്. ദളിത് മുന്നേറ്റങ്ങൾ നല്ല രീതിയിൽ പുരോഗമിക്കുന്ന ഈ കാലയളവിൽ, നവ മാധ്യമങ്ങൾ അസംഘടിതമായെങ്കിലും അത് ഏറ്റെടുക്കുന്നുണ്ടെങ്കിലും നമ്മുടെ സിനിമകളിൽ ഇത്തരം പ്രതിപാദനങ്ങൾ വളരെ കുറവാണ്. ഇത്തരം വിഭവങ്ങൾ ഇന്നും മാറ്റി നിർത്തപ്പെടുന്നത് കൊണ്ടാണ് അവർ അതിനോട് വൈകാരികമായി പ്രതികരിക്കുന്നത്. പുലയൻ എന്ന വാക്കിന്റെ പേരിലാണ് ഒരു പാട്ടു മുഴുവൻ വെട്ടികളഞ്ഞത്. ഒരു ജനവിഭാഗത്തിന്റെ പേര് തെറിയായി മാറിയതിനെ ചോദ്യം ചെയ്യാതെ അത് തെറിയാണെന്ന് സ്ഥാപിച്ചുകൊണ്ടിരിക്കുന്ന ഒരു ബോർഡിന് നമ്മുടെ ആവിഷ്കാര സ്വാതന്ത്ര്യത്തെ നിയന്ത്രിക്കാൻ എന്തർഹതയാണുള്ളത്. ?

കേരളം വിട്ടുകഴിഞ്ഞാൽ സ്ഥിതിഗതികൾ ഇതിലും ഭീകരമാണ്. 2016- ൽ പുറത്തിറങ്ങിയ 'ഉട്താ പഞ്ചാബ്' എന്ന ചിത്രത്തെ ബോർഡിന്റെ കണ്ണിലെ കരടാക്കിയത് മേൽപ്പറഞ്ഞ വിഷയങ്ങളൊന്നുമല്ലായിരുന്നു. വിട്ടുകൊടുക്കാൻ തയ്യാറല്ലെന്നു പറഞ്ഞ് ചിത്രത്തിന്റെ സഹനിർമ്മാതാവായ അനുരാഗ് കശ്യപ് നടത്തിയ പോരാട്ടമാണ് ചിത്രത്തെ ഇത്രയും വിവാദവിഷയമാക്കിയതും. സെൻസിറ്റീവ് വിഷയങ്ങളൊന്നും തന്നെയല്ലായിരുന്നു ഉട്താ പഞ്ചാബിന്റെ ഇതിവൃത്തം. പഞ്ചാബിലെ യുവജനങ്ങൾക്കിടയിൽ വർദ്ധിച്ചുവരുന്ന മയക്കുമരുന്നിന്റെ ഉപയോഗത്തെ കുറിച്ചാണ് ചിത്രം സംസാരിക്കുന്ന്. എന്നാൽ ഇതിലെ സ്ഥലങ്ങളുടെ പരാമർശത്തെയാണ് ബോർഡ് ചോദ്യം ചെയ്തത്. സ്ഥലപ്പേരുകളോടൊപ്പം, എം.പി, എം.എൽ.എ, പാർലമെന്റ് തുടങ്ങിയ പദപ്രയോഗങ്ങളും ഒഴിവാക്കണം എന്നായിരുന്നു ബോർഡിന്റെ ആവശ്യം. ഇതു കേൾക്കുന്ന സാധാരണക്കാർ പോലും മൂക്കത്തു വിരൽ വച്ചുപോകും. ഈ പ്രസ്താവനയിൽ നിന്ന് നാം എന്താണ് മനസ്സിലാക്കേണ്ടത്..?. ഇതൊക്കെയാണോ ഇവിടത്തെ അശ്ലീലത..? പോലീസും, സർക്കാരും മയക്കുമരുന്നിനെതിരെ നടത്തുന്ന പോരാട്ടങ്ങൾ ഞങ്ങൾ അംഗീകരിക്കുന്നു എന്ന കൽപ്പിത പ്രസ്താവന സെൻസർ ബോർഡിന്റെ വക ചിത്രത്തിന് നിർദ്ദേശിച്ചു. ചുരുക്കിപ്പറഞ്ഞാൽ, ഏതോ നാട്ടിൽ നടക്കുന്ന എന്തോ സാമൂഹ്യവിരുദ്ധ പ്രവർത്തനത്തെ ചൂണ്ടിക്കാണിക്കുന്ന പേരും, വിലാസവുമില്ലാത്ത ഭരണകൂടവുമുള്ള സിനിമയെയാണ് ജനങ്ങൾക്ക് മുമ്പിലെത്തിക്കാൻ സെൻസർ ബോർഡ് ആവശ്യപ്പെട്ടത്. ബോർഡിന്റെ ഈ അമിതാവേശത്തിന്റെ കാരണം പഞ്ചാബിലെ അപ്പോഴത്തെ രാഷ്ട്രീയാന്തരീക്ഷം കണക്കിലെടുത്താൽ മനസ്സിലാക്കാവുന്നതേയുള്ളൂ. പരസ്പരം ഒത്തുകളിയിലൂടെ മുന്നോട്ടുപോകുന്ന പഞ്ചാബിലെ ഉദ്യോഗസ്ഥരുടെയും, പോലിസിന്റെയും കഥകൾ മാധ്യമങ്ങൾ വരെ റിപ്പോർട്ട് ചെയ്തതാണ്. 2017 ഫെബ്രുവരിയിൽ പഞ്ചാബിൽ നടക്കാനിരിക്കുന്ന നിയമസഭാ തെരഞ്ഞെടുപ്പിനെ ചിത്രം സാരമായി ബാധിക്കുമോ എന്ന ഭയമായിരിക്കണം ചിത്രത്തെ ഇതുപോലെ വെട്ടിമുറിക്കാൻ ബോർഡിനെ പ്രേരിപ്പിച്ചത്. ചിത്രത്തിലെ രാഷ്ട്രീയ പരാമർശങ്ങളെ ബി.ജെ.പിയ്ക്ക് എതിരെ ഉപോയോഗിക്കാനുള്ള രാഷ്ട്രീയ ആയുധമാക്കി മാറ്റാനുള്ള കോൺഗ്രസ്സിന്റെയും, ആംആദ്മി പാർട്ടിയുടെയും ഉത്സാഹവും തള്ളിക്കാളയാൻ ആകില്ല. പഞ്ചാബിലെ നിലവിലെ രാഷ്ട്രീയ സാമൂഹികാന്തരീക്ഷത്തെപ്പോലും പുറത്ത് കാണിക്കാൻ അനുവദിക്കാത്ത, അണിയറക്കുള്ളിലെ രഹസ്യമാക്കി മാറ്റാനുള്ള ബോർഡിന്റെ ശ്രമങ്ങളെ രാഷ്ട്രീയത്തിന്റെ പേരിലല്ലാതെ മറ്റെന്തിന്റെ പേരിലാണ് വിശദീകരിക്കാനാവുക..?. ഇത്തരത്തിൽ ഹൻസൽ മേത്തയുടെ അലിഗഢും, ആഗ്രിയും, ഇന്ത്യൻ ഗോഡ്സ്സുമെല്ലാം സാംസ്കാരിക മൂല്യത്തിന് കളങ്കമെന്ന രീതിയിൽ വെട്ടിമുറിച്ചവയാണ്.

**ഏതോ നാട്ടിൽ നടക്കുന്ന എന്തോ സാമൂഹ്യവിരുദ്ധ പ്രവർത്തനത്തെ ചൂണ്ടിക്കാണിക്കുന്ന പേരും, വിലാസവുമില്ലാത്ത ഭരണകൂടവുമുള്ള സിനിമയെയാണ് ജനങ്ങൾക്ക് മുമ്പിലെത്തിക്കാൻ സെൻസർ ബോർഡ് ആവശ്യപ്പെട്ടത്. ബോർഡിന്റെ ഈ അമിതാവേശത്തിന്റെ കാരണം പഞ്ചാബിലെ അപ്പോഴത്തെ രാഷ്ട്രീയാന്തരീക്ഷം കണക്കിലെടുത്താൽ മനസ്സിലാക്കാവുന്നതേയുള്ളൂ.**

കാലഹരണപ്പെട്ട നിയമങ്ങളുമായി മുമ്പോട്ടുപോകാനുള്ള ബോർഡിന്റെ നടപടികളെ കൂച്ചുവിലങ്ങിടേണ്ട സമയം എന്നോ കടന്നു പോയിരിക്കുന്നു. ബോർഡുമായി ബന്ധപ്പെട്ട് രണ്ട് നിയമങ്ങളാണ് നിലവിലുള്ളത്. 2013 ലെ മുഗുൾ മുദ്ഗാൽ സമിതി റിപ്പോർട്ടും, 2016 ലെ ശ്യം ബെനഗൽ സമിതി റിപ്പോർട്ടും രണ്ടു റിപ്പോർട്ടും സൂചിപ്പിക്കുന്നത് CBFCയുടെ ജോലി വിവിധ തരത്തിലുള്ള സാക്ഷ്യപത്രങ്ങൾ നൽകുക എന്നത് മാത്രമാണ് എന്നാണ്. അപൂർവ്വങ്ങളിൽ അപൂർവ്വങ്ങളായ അവസരങ്ങളിൽ മാത്രമാണ് സെൻസറിംഗ് നിഷ്കർഷിക്കുന്നത്. എന്നാൽ ഇതാണോ ഇന്നത്തെ അവസ്ഥ..? പ്രദർശിപ്പിക്കുന്നതിനെക്കാൾ കൂടുതൽ ചവറ്റുകുട്ടയിൽ കിടക്കുന്ന രംഗങ്ങളാണ് ഇപ്പോഴുള്ളത്. ഒരു വിവാദം വരുമ്പോൾ ജനങ്ങളുടെ കണ്ണിൽ പൊടിയിടുകയല്ലാതെ ശാശ്വതമായ ഒരു നടപടിയും ഈ വിഷയത്തിൽ ഇതുവരെ കൈക്കൊണ്ടിട്ടില്ല. എന്തുതന്നെയായലും രാഷ്ട്രീയമായ ഈ ' വെട്ടിക്കീറലുകൾ' ഇന്ത്യൻ സിനിമയുടെ ഭാവിക്ക് ഒരിക്കലും ശുഭകരമല്ലാത്ത ഒന്നായിരിക്കും. പടി പടിയായി നമ്മുടെ ആവിഷ്കാരത്തെ നിയന്ത്രിക്കുന്ന ഈ ഭരണകൂട ഭികരതയെ ചെറുത്തുതോൽപ്പിക്കുക തന്നെ വേണം..

*മസ്തിഷ്കത്തെ മയക്കുന്ന മരുന്നുകൾക്കപ്പുറത്ത് ലഹരിക്ക് നല്ല സൗഹൃദങ്ങളുടെ രൂപം കൂടി സങ്കല്പിച്ചു കൊണ്ട് മുന്നോട്ടു നീങ്ങുക.*

*അഖിൽ എം എം / MCA 2014-17*

# ലഹരി



മനുഷ്യൻ (living thing) എന്നതിന്റെ സർവ്വഗുണങ്ങളെയും (ഗുണമില്ലായ്മകളെയും) ഏതു empirical formula കൊണ്ടാണ് പ്രതിനിധീകരിക്കാൻ കഴിയുക. അത്ഭുതകരവും അനിർവചനീയ വുമായ ദൈവികത എന്ന ഒറ്റവാക്കിലോ.?

അതോ മത-ജാതി ബോധങ്ങൾ ചേർന്ന് കീഴ്പ്പെടുത്താൻ ശ്രമിച്ചിട്ടും സാധിക്കാത്ത മാനവികത എന്ന സങ്കൽപം കൊണ്ടോ..? (വ്യക്തിപരമായി രണ്ടാമത്തേതാണ് ശരി എന്ന അഭിപ്രായമെങ്കിലും, അത് ഒരു ചോദ്യമായി തന്നെ അവശേഷിക്കുന്നു ). വ്യക്തി എന്ന അഹന്തയുടെ dimension ൽ നിന്ന് സമൂഹത്തിലേക്ക് ചിന്തകളെ വിശാലമാക്കുക. മനുഷ്യന്റെ ഗുണമോ ദോഷമോ അല്ലാത്ത, കേവല പ്രകൃതി സാമൂഹികത ദാഹത്തിന്റേതാണ്. കുറച്ചൊക്കെ ആധികാരികമായ വസ്തുതകൾ നിരത്തിയുള്ള പഠനം ആണ് എന്ന തോന്നൽ തുടക്കത്തിൽ ഉണ്ടായേക്കാമെങ്കിലും, ഈ എഴുത്ത് തീർത്തും വ്യക്തിപരമായ, വിമർശന നോട്ടങ്ങൾക്ക് പൈങ്കിളി എന്ന് തോന്നും വിധം വൈകാരികമായ ഒന്നാണ്.

സാമൂഹികത ദാഹത്തിൽ നിന്നാണ് തുടങ്ങിയത്. collective living നു മനുഷ്യനെ പ്രേരിപ്പിക്കുന്നതും ഈ ദാഹം തന്നെയാണ്. പള്ളിക്കൂടത്തിലെ കൂട്ടുകെട്ടുകളിൽ തുടങ്ങുന്നു ആ ദാഹത്തിന്റെ ഏറ്റവും സുന്ദരമായ രൂപം. സൗഹൃദത്തെ കുറിച്ചാണ്, to be more specific, സൗഹൃദങ്ങളെ കുറിച്ച്...

space നെ വകവെക്കാതെ കാലം അതിന്റെ independent axis ൽ ലക്ഷ്യങ്ങളില്ലാത്ത യാത്രക്കാരനെ പോലെ മുൻപോട്ടു തന്നെ പോവുകയാണ്. മുറുകെ പിടിച്ച പലതിനെയും നമ്മൾ പിന്നിലുപേക്ഷിക്കുന്നു. തിരികെ പോകണം എന്നാഗ്രഹിച്ചിട്ടും 'ടൈം' എന്ന നിർവികാരത നമ്മളെ അതിന്റെയൊപ്പം കൂട്ടുകയാണ്, മറക്കാൻ പഠിപ്പിച്ച്. ഏതു ആദ്യം മറക്കണം എന്ന തീരുമാനത്തിൽ എത്തിചേരുവാൻ brain ഫോളോ ചെയ്യുന്ന അൽഗോരിതം ഒന്നറിഞ്ഞിരുന്നെങ്കിൽ..... സൗഹൃദത്തെ, സുഹൃത്തുക്കളെ കുറിച്ചുള്ള ഓർമ്മകൾ അവസാന എൻട്രി ആയി വരത്തക്ക വിധത്തിൽ അതിനെ re-write ചെയ്യാൻ കഴിഞ്ഞിരുന്നെങ്കിൽ....

ഒരു ഗ്രൂപ്പിൽ ആയിരിക്കുമ്പോൾ മനുഷ്യന്റെ ചിന്തകളെയും, അതുകൊണ്ട് തന്നെ പ്രവൃത്തികളെയും നിയന്ത്രിക്കുക ആ കൂട്ടത്തിന്റെ പൊതുവായ പലതും ആണ്. 'ഫ്രണ്ട്സ്' എന്ന കൂട്ടത്തിൽ ഒരുവൻ ആകുമ്പോൾ ലഭിക്കുന്ന ഒരു പ്രത്യേക ലഹരിയുണ്ട്. അത് ഏതെങ്കിലും ഒരാളുടേത് മാത്രമല്ല, ആ കൂട്ടത്തിന്റെ 'പൊതു' ആണ്. ഏതു സാഹചര്യത്തെയും ടെൻഷൻ ഫ്രീ ആയി, ഇരട്ടചങ്കോടെ നേരിടാൻ, എത്ര ഭീകരമായ പ്രശ്നങ്ങളെയും ഒരു നെവർ മൈൻഡ് mentality യോടെ സമീപിക്കാനൊക്കെ എന്നെ പ്രാപ്തനാക്കിയത്/ക്കുന്നത് ആ ലഹരിയാണ്. ക്ലാസ് റൂമിലെ ബഹളങ്ങളിലും, കോളേജ് ഫെസ്റ്റുകളിലെ തിരക്ക് പിടിച്ച ആഘോഷങ്ങളിലും ആ ലഹരിയുടെ ഉന്നതങ്ങളിൽ നമ്മളെത്തുന്നു.. ആഘോഷങ്ങളും, സമ്മേളനങ്ങളും ഒന്നും അവയ്ക്ക് സംഘാടകർ നൽകുന്ന അജണ്ട അല്ല നമ്മൾക്ക്. നമ്മളെ സംബന്ധിച്ച് ഒരുമിക്കലിന്റെ ക്ലാസ് മുറിയുടെ ബോറടികളെ സൗഹൃദത്തിന്റെ ലഹരി കൊണ്ട് വിമോചിപ്പിക്കുന്ന അവസരങ്ങളാണ്.

കോളേജ് ലൈഫ് പ്രണയത്തിന്റെയും പ്രണയ നൈരാശ്യത്തിന്റെയും കൂടിയാണ്. അങ്ങനെ പറയുമ്പോൾ ഫ്രണ്ട്സ്/friendship അവിടെ എക്സ്ക്ലൂഡ് ചെയ്യപ്പെടുന്നില്ല. പ്രണയാഭ്യർത്ഥന മുതൽ whatsappലെ two line break up messageന്റെ വരെ scripting സുഹൃത്തുക്കളുടെതാണ്.

തോളിൽ കയ്യിട്ടു തെറി പറഞ്ഞ് പൊട്ടിച്ചിരിച്ച് കൂടെ നടക്കുന്ന ഇവരെ ആദ്യമായി കണ്ടത് എപ്പോൾ/എങ്ങനെ ആണെന്ന് ആലോചിക്കുന്നത് രസമുള്ള സംഗതിയാണ്. വളരെ ഫോർമൽ ആയ ഒരു പുഞ്ചിരി. അതല്ലെങ്കിൽ വളരെ കഷ്ടപ്പെട്ട് ഏച്ച്കെട്ടിയ ഏതെങ്കലും ചോദ്യം. ചിലപ്പോൾ ശത്രുതയിൽ പോലും ആയിരുന്നിരിക്കാം. THEN WHAT IS THAT THING WHICH BROUGHT US CLOSER ? WHAT FORCE MADE US THIS CLOSE THAT WE NEVER WANT TO BREAK THIS BONDAGE ?

ജീവിതം ലഹരിയും പ്രണയം അതിന്റെ മത്ത് കൂട്ടുന്ന CATALYST ഉം ആകുന്ന കാലഘട്ടത്തിന്റേത് മാത്രമല്ല

**■ സ്കൂളിന്റെ പടി ചവിട്ടി തളർന്നപ്പോൾ കൂടെ വന്നിരുന്നത് കരയാൻ കൂട്ട് തരികയും പിന്നെ നാലാം ക്ലാസിന്റെ അവസാനത്തോളം ഒപ്പം ഉണ്ടായിരുന്ന ഒരു കൂട്ടുകാരിയുണ്ട്. പേരല്ലാതെ മറ്റൊന്നും ഓർമ്മയിൽ ഇല്ല, മുഖം പോലും. കാലത്തിന്റെ AXIS മറവിയുടെ POINT ലേക്ക് നമ്മളെ നയിക്കുന്നു. എന്നാൽ മറക്കപ്പെടുന്ന സൗഹൃദങ്ങൾക്ക് പുതുതായി കണ്ടെത്തപ്പെടുന്ന സൗഹൃദങ്ങളെ/കൂട്ടങ്ങളെ അത് നൽകുന്നുണ്ട്, ഒന്ന് മറ്റൊന്നിന് പകരമാവില്ലെങ്കിൽ പോലും.**

സൗഹൃദം. എന്നും അമ്പലപ്പറമ്പിലെ ആൽച്ചുവട്ടിൽ കൂട്ടം കൂടിയിരുന്ന് നാട്ടുവാർത്ത സൊള്ളി അകമറിഞ്ഞ് ചിരിക്കുന്ന കുറച്ച് 'കിളവന്മാരുടെ' കൂട്ടത്തെ കാണാറുണ്ട്. മക്കൾക്കും നാടിനും വേണ്ടാത്തവർ. സകല ഊർജവും ഊറ്റിയെടുത്ത് ചണ്ടി മാത്രമായി സിസ്റ്റം വലിച്ചെറിഞ്ഞ പുറമ്പോക്ക് ജന്മങ്ങൾ. വളരെ ആസന്നമായ മരണം വരെ ജീവിക്കാനാണ് അവരെ പ്രേരിപ്പിക്കുന്നത്, കൂട്ടുകെട്ടിലെ ആ പൊട്ടിച്ചിരി നിമിഷങ്ങൾ മാത്രമാണെന്നതിൽ എനിക്ക് സംശയമില്ല.

ആദ്യമായി സ്കൂളിന്റെ പടി ചവിട്ടി തളർന്നപ്പോൾ കൂടെ വന്നിരുന്നത് കരയാൻ കൂട്ട് തരികയും പിന്നെ നാലാം ക്ലാസിന്റെ അവസാനത്തോളം ഒപ്പം ഉണ്ടായിരുന്ന ഒരു കൂട്ടുകാരിയുണ്ട്. പേരല്ലാതെ മറ്റൊന്നും ഓർമ്മയിൽ ഇല്ല, മുഖം പോലും. കാലത്തിന്റെ axis മറവിയുടെ point ലേക്ക് നമ്മളെ നയിക്കുന്നു. എന്നാൽ മറക്കപ്പെടുന്ന സൗഹൃദങ്ങൾക്ക് പുതുതായി കണ്ടെത്തപ്പെടുന്ന സൗഹൃദങ്ങളെ/കൂട്ടങ്ങളെ അത് നൽകുന്നുണ്ട്, ഒന്ന് മറ്റൊന്നിന് പകരമാവില്ലെങ്കിൽ പോലും. ജീവിതം എവിടെ ഏത് point ൽ നിന്ന് തുടങ്ങിയെന്നോ എവിടെ എത്തിയിരിക്കുന്നെന്നോ അറിയില്ല.

സൗഹൃദങ്ങളിൽ നിന്ന് സൗഹൃദങ്ങളിലേക്ക്, - ലഹരിയുടെ മത്ത് തീർന്നു എന്ന് കരുതുമ്പോൾ ഗ്ലാസ് പുതുതായി നിറക്കുന്ന വീഞ്ഞ് പോലെ- ഉള്ള യാത്രയാണ് ജീവിതം......

ഒറ്റക്കാകലിൽ ഓർമ്മകൾ കൊണ്ട് തണലേകുന്ന വഴിയോര വൃക്ഷങ്ങൾ... സുഹൃത്തുക്കൾ..

# FLOAT LIKE A BUTTERFLY, STING LIKE A BEE

മിൻഹ മുബാറക്ക് / ECE 2012-16

Float like a butterfly, sting like a bee' is one of the very famous lines of Muhammad Ali arguably boxing's most celebrated athlete and world heavyweight champion. These words indicate that you should be light on your feet and also be able to pack a punch which he showed us with his skills. He was a fierce competitor not just inside the ring, but also outside of it.

Born on 17th January 1942 as Cassius Clay and growing up in Louisville, Kentucky, a white dominated society he had to deal with racism from a very young age. He discovered his boxing talent at the age of 12 by an odd twist of fate when his bicycle was stolen by a thief and he had to run after him. He complained to a policeman named Joe Martin who told him that in order to challenge someone he would better learn how to fight. That was the turning point. He decided to choose boxing to prove the world that he could be just as good as any white man in a scenario where the highest career goal that most black people could realistically set for their children was that they join clergy or teach at an all black public school.

■ Joe Martin who told him that in order to challenge someone he would better learn how to fight. That was the turning point. He decided to choose boxing to prove the world that he could be just as good as any white man in a scenario where the highest career goal that most black people could realistically set for their children was that they join clergy

Cassius took up boxing under the tutelage of Joe Martin. In his first amateur bout in 1954, he won the



fight by split decision. He went on to win the 1956 Golden Gloves tournament for novices in the light heavyweight class. Three years later he won the National Golden Gloves Tournament of Champions, as well as the Amateur Athletic Union's National title for heavyweight division. In 1960, Cassius won a spot on the US Olympic boxing team and travelled to Rome, Italy to compete. He was known for his lightning speed and fancy footwork in the ring. After winning the first three bouts he defeated Zbiguew Pietrzkowski from Poland to win the light heavyweight Olympic gold medal at merely 18 years of age.

Even at a very young age Cassius was a person of great charm and personality. He was even known outside the ring for his versatile behavior. He told the world that he was ''The Greatest''. He was not afraid to sing his own praises. Then, on February 25, 1964, at age twenty-two, Clay knocked out Charles "Sonny" Liston in one of the most stunning upsets in sports history to become heavyweight champion of the world. Two days later, he shocked the world again by announcing that he had accepted the teachings of a black separatist religion known as the Nation of Islam. On March 6, 1964, he took the name "Muhammad Ali," which was given to him by his spiritual mentor, Elijah Muhammad.

Muhammad Ali has endured racism a lot throughout his life. Being a top level boxer he thought that racism wouldn't affect him anymore. Even though he was a great boxer, once he returned to his hometown he was bombarded with racial comments. He got threats and verbal abuse from people in his town who thought that he shouldn't be a boxer because he was Muslim and black and not white. He had faced much racial discrimination. Once he was even refused to eat in a restaurant as he was a black. All these mentally hurt him and as a sign of protest he threw his Olympic medal into Ohio River.

As the 1960s grew more tumultuous, Ali became a lightning rod for dissent in America. His message of black pride and resistance to white domination was on the cutting edge of the era. Ali knew very well of his intentions. On April 28, 1967, citing his religious beliefs, he refused induction into the United States Army at the height of the war in Vietnam. Ali's refusal followed a blunt statement "I ain't got no quarrel with them Vietcong." He was very stubborn. He was brave enough to ask the government the urgent need to kill thousands of innocent men. He not only preached "white American values" but freedom and equality of a kind rarely seen anywhere in the world. And as if that wasn't threatening enough, Ali attacked the status quo from outside of politics and the accepted strategies of the Civil Rights Movement. These words which he spoke when asked about refusal to join army even made them speechless.

"Why should they ask me to put on a uniform and go 10,000 miles from home and drop bombs and bullets on Brown people in Vietnam while so-called Negro people in Louisville are treated like dogs and denied simple human rights? No I'm not going 10,000 miles from home to help murder and burn another poor nation simply to continue the domination of white slave masters of the darker people the world over. This is the day when such evils must come to an end. I have been warned that to take such a stand would cost me millions of dollars. But I have said it once and I will say it again. The real enemy of my people is here. I will not disgrace my religion, my people or myself by becoming a tool to enslave those who are fighting for their own justice, freedom and equality.... If I thought the war was going to bring freedom and equality to 22 million of my people they wouldn't have to draft me, I'd join tomorrow. I have nothing to lose by standing up for my beliefs. So I'll go to jail, so what? We've been in jail for 400 years."

Meanwhile, Ali's impact was growing—among black Americans, among those who opposed the war in Vietnam, among all people with grievances against "the



**got threats and verbal abuse from people in his town who thought that he shouldn't be a boxer because he was Muslim and black and not white. He had faced much racial discrimination. Once he was even refused to eat in a restaurant as he was a black. All these mentally hurt him and as a sign of protest he threw his Olympic medal into Ohio River.**

system."

The American establishment responded with a vengeance. Ali was convicted of refusing induction into the United States Armed Forces and sentenced to five years in prison. Four years later, his conviction was overturned unanimously by the US Supreme Court. But in the interim Ali missed more than three prime years of his athletic career.

Ali returned to the ring in 1970 with a win over Jerry Quarry. The following year, Ali took on Joe Frazier in what has been called the "Fight of the Century." But he lost, however he was never a quitter he beat Franzier in 1974 rematch. Another legendary Ali fight, against undefeated heavyweight champion George Foreman, took place in 1974. Billed as the "Rumble in the Jungle," that wasn't his golden time as he was seen as the underdog to the younger, massive Foreman, but he silenced his critics with a masterful performance. He baited Foreman into throwing wild punches with his "rope-a-dope" technique, before stunning his opponent with an eighth-round knockout to reclaim the heavyweight title. In September 1978 Ali defeated Leon Spinks to become the first boxer to win the world heavyweight championship three times. Following one final loss in 1981 the boxing legend retired from the sport.

**No one ever imagined that a sports figure could have so much political influence on so many people. He had the courage to stand up for what he believed in. even after his death what remains is a legacy of monumental proportions and a living reminder of what people can be.**

However he never rested after retirement. He devoted much of his time in philanthropy. He announced that he had Parkinson's disease in 1984, a degenerative neurological condition, and was involved in raising funds for the Muhammad Ali Parkinson Center in Phoenix, Arizona. Over the years, Ali also supported the Special Olympics and the Make-A-Wish Foundation, among other organizations. Ali traveled to numerous countries, including Mexico and Morocco, to help out those in need. In 1998, he was chosen to be a United Nations Messenger of Peace because of his work in developing nations. In 2005, Ali received the Presidential Medal of Freedom from President George W. Bush. Despite the progression of Parkinson's and the onset of spinal stenosis, Ali remained active in public life. He was on hand to celebrate the inauguration of the first African-American president in January 2009, when Barack Obama was sworn into office.

Things began taking a turn for the worse within a few years. In early 2015, Ali was hospitalized for a severe urinary tract infection after having battled pneumonia. He was hospitalized again in early June 2016 for what was reportedly a respiratory issue. Finally on June 3rd his soul was free to be with his creator to live in paradise free from suffering.

Ali shook up the world in his life he was shaking up the world in death. No one ever imagined that a sports figure could have so much political influence on so many people. He had the courage to stand up for what he believed in. even after his death what remains is a legacy of monumental proportions and a living reminder of what people can be. Muhammad Ali's influence on an entire nation, black and white, and a whole world of nations has been incalculable. Ali carved out a place in history that was, and remains, uniquely his own. And it's unlikely that anyone other than Muhammad Ali could have created and fulfilled that role. Ali didn't just mirror his times. He wasn't a passive figure carried along by currents stronger than he was. He fought the current; he swam against the tide. He stood for something, stayed with it, and prevailed.

More than anyone else of his generation, Muhammad Ali belongs to the world. He encouraged millions of people to believe in themselves, raise their aspirations, and accomplish things that might not have been done without him. He wasn't just a standard-bearer for black Americans. He stood up for everyone. He showed the world what a real champion is made of. As he said

"To be a great champion, you must believe you are the best. If you are not, pretend you are."

# ഹവാനയിലുദിച്ച നക്ഷത്രം സോഷ്യലിസത്തിലേക്ക് ലോകത്തിന് വഴികാട്ടി

*വിഷ്ണുപ്രസാദ് .ഒ.ജി / സിവിൽ 2014'18*

മാർക്വേസ് കുറിച്ചിട്ടു- 'വാക്കുകളോടുള്ള അദ്ദേഹത്തിന്റെ വാത്സല്യം. വംശീകരിക്കാനുള്ള അദ്ദേഹത്തിന്റെ ശക്തി'.'അലജൻഡ്രോ കാസ്ട്രോ റൂസ്' എന്ന ക്യൂബൻ ബാലനിൽ നിന്ന് ഫിദലെന്ന വിപ്ലവ ഇതിഹാസത്തിലേക്കുള്ള ജൈത്രയാത്ര ഇതിൽപ്പരം ലളിതമായി വരച്ചിടാൻ സാധിക്കുകയില്ല. ഫിദൽ കാസ്ട്രോ ഒരു വ്യക്തിയായിരുന്നില്ല, ഒരു പ്രതിഭാസമായിരുന്നു എന്നത് തന്നെയാണ് അതിന്റെ കാരണം. ചെ പറഞ്ഞതിലപ്പുറം ആർക്കെഴുതാനാകും?

ഗാബോയും ഷാവേസും പകർത്തിയതിലപ്പുറം ആർക്ക് പകർത്താനാകും? വ്യക്തികളെക്കുറിച്ച് എഴുതുക എളുപ്പമാണ്. എന്നാൽ പ്രതിഭാസങ്ങളെ ഒരു തുണ്ട് കടലാസിൽ പകർത്തുക എന്നത് ക്ലേശകരമാണ്. അസാധ്യത്തെ സാധ്യമാക്കിയവനാണ് ഫിദൽ. അടിമത്തത്തിന്റേയും സ്വേച്ഛാധിപത്യത്തിന്റേയും ചങ്ങലക്കെട്ടുകൾ പൊട്ടിച്ചെറിഞ്ഞ് ക്യൂബ എന്ന കൊച്ചു രാജ്യം സ്വാതന്ത്ര്യമെന്ന നീലാകാശത്തേക്ക് പറന്നുയർന്നത് അദ്ദേഹത്തിന്റെ ചിറകുകളിലേറിയായിരുന്നു. ഇന്ന് അതേ നീലാകാശത്തിലെവിടെയോ ഇരുന്ന് അദ്ദേഹം നമ്മെ നോക്കി ചിരിക്കുന്നുണ്ടാകും. നാല് പതിറ്റാണ്ടായി ഉയർച്ചയും താഴ്ച്ചയും നേരിട്ട ഇടതുപക്ഷ വിപ്ലവപ്രസ്ഥാനങ്ങൾക്ക് ക്യൂബൻ വിപ്ലവം ഇന്നും ആവേശമാണ്.

നൂറ്റാണ്ടുകൾ ഇരുട്ടിൽ കഴിച്ചുകൂട്ടിയ ക്യൂബൻ ജനത ലോകം കണ്ടുതുടങ്ങിയത്, വെളിച്ചത്തെക്കുറിച്ച് സ്വപ്നം കണ്ടുതുടങ്ങിയത്, ഫിദലിന്റെ വാക്കുകളിലൂടെയായിരുന്നു. ഗാബോയുടെ തന്നെ വാക്കുകളിൽ "ഫിദലിന്റെ പ്രസംഗം ഒരുപാട് പ്രത്യേകതകളുള്ളതാണ്. പ്രസംഗം തുടങ്ങുമ്പോൾ വല്ലാത്ത പൗരുഷം ആ ശബ്ദത്തിനുണ്ടാകും. പക്ഷേ പതിയെ പതിയെ മുന്നേറും തോറും അത് കാവ്യാത്മകമാവും. സദസ്സ് പുളകിതഗാത്രമായിരിക്കുന്നതിന ഞാനെത്രയോ തവണ

സാക്ഷ്യം വഹിച്ചിട്ടുണ്ട് !'. അത്രമേൽ പ്രഗൽഭമായിരുന്നു ഫിദലിന്റെ പ്രസംഗങ്ങൾ. ഏത് ചരിത്രകാരൻ തെളിച്ച വഴികളിലൂടെ നടന്നാലും വാക്കുകൾ കൊണ്ട് ഇന്ദ്രജാലം കാണിക്കുന്ന ഫിദലെന്ന മാന്ത്രികനെ കാണാതെ പോകാൻ കഴിയില്ല. ചവിട്ടിയരക്കപ്പെട്ട ക്യൂബൻ ജനതയുടെ ഉയർത്തെഴുന്നേൽപ്പിന്റെ ആവേശമായിരുന്നു ഫിദലിന്റെ വാക്കുകൾ. നിയമവും ചരിത്രവും കവിതയുമൊക്കെ ഇടകലർത്തി ഒരേ സമയം ലാളിത്യമുള്ളവനും കർക്കശക്കാരനാവാനും ഫിദലിന് അസാമാന്യ കഴിവുണ്ടായിരുന്നു. ഒരു വിചാരണക്കിടെ ഫിദൽ പറഞ്ഞു, " ഹൃദയത്തിൽ ഒരേ ആശയങ്ങൾ സൂക്ഷിക്കുന്ന മനുഷ്യരെ ജയിൽഭിത്തികൾക്കോ, ശവക്കല്ലറകളുടെ മൂടികൾക്കോ ഒന്നിനും വേർതിരിച്ച് നിർത്തുവാൻ സാധ്യമല്ല. കാരണം ഒരേ ഒരോർമ്മയും ഒരേ ഒരാവേശവും ഒരേ ഒരു ബോധവും ഒരേ ഒരു അന്തസ്സും അവരെ ഒന്നിച്ച് നിർത്തും".

**" ഹൃദയത്തിൽ ഒരേ ആശയങ്ങൾ സൂക്ഷിക്കുന്ന മനുഷ്യരെ ജയിൽഭിത്തികൾക്കോ, ശവക്കല്ലറകളുടെ മൂടികൾക്കോ ഒന്നിനും വേർതിരിച്ച് നിർത്തുവാൻ സാധ്യമല്ല. കാരണം ഒരേ ഒരോർമ്മയും ഒരേ ഒരാവേശവും ഒരേ ഒരു ബോധവും ഒരേ ഒരു അന്തസ്സും അവരെ ഒന്നിച്ച് നിർത്തും"**

. ആദ്യം സ്പാനിഷ് വെടിക്കോപ്പുകൾക്ക് മുന്നിലും പിന്നെ അമേരിക്കൻ പീരങ്കികൾക്കു മുന്നിലും ചിതറിപ്പോയ ഒരു ജനതയെ



അക്ഷരാർത്ഥത്തിൽ ഒന്നിച്ചു നിർത്തിയത് ഫിദലിന്റെ പ്രസംഗങ്ങളായിരുന്നു. ക്യൂബൻ ജനത സോഷ്യലിസത്തിലേക്ക്. ചരിത്രത്തെ സാക്ഷി നിർത്തി നടത്തിയ യാത്രകളുടെ സമാനതകളില്ലാത്ത രേഖകളാണ് അവ.

ക്യൂബൻ ജനതയും ഏമാന്മാരും തമ്മിൽ നൂറ്റാണ്ടുകളുടെ ബന്ധമുണ്ട്. അമേരിക്കക്ക് മുന്നേ സ്പാനിഷ് ആധ്യപത്തിന്റെ കീഴിലായിരുന്നു ക്യൂബ. മുൻ അമേരിക്കൻ പ്രസിഡന്റ് ജോൺ ആഡംസിന്റെ ഭാഷയിൽ, സ്പാനിഷ് മരത്തിലെ തൂങ്ങി നിൽക്കുന്ന ആപ്പിളായിരുന്നു ക്യൂബ. ഹവാന വലിയൊരു തുറമുഖമായി വളർന്നതിന് ശേഷമാണ് അമേരിക്കയെ ലക്ഷ്യം വെച്ച് തുടങ്ങുന്നത്. ആദ്യമേ കോളനിവൽകരണം കഴിഞ്ഞിരുന്ന ക്യൂബക്കും അമേരിക്കക്കും ഇടയിൽ നിന്നത് സ്പാനിഷ് സൈന്യം മാത്രമായിരുന്നു. അമേരിക്കയുടെ 'മെയിൻ' എന്ന യുദ്ധകപ്പൽ  ആക്രമിച്ചെന്നാരോപിച്ച് സ്പെയിനുമായി യുദ്ധം പ്രഖ്യാപിക്കുമ്പോൾ അത് ക്യൂബൻ ചരിത്രത്തിലെ നാഴികക്കല്ലായി ത്തീരുമെന്ന് അത് വരെ ആ ചരിത്രം രചിച്ച  സ്പെയിൻകാർ പോലും അറിഞ്ഞിരുന്നില്ല എന്ന് വേണം കരുതാൻ. 1898 ഡിസംബർ 10 ന് പരാജയം നുണഞ്ഞ സ്പെയിൻ ക്യൂബയിൽ നിന്ന് പിന്മാറിയതോടെ അമേരിക്ക തങ്ങളുടെ മുഴുവൻ ശ്രദ്ധയും ക്യൂബയിലേക്ക് ആവാഹിച്ചു.

ക്യൂബയിൽ അമേരിക്കയുടെ നിയന്ത്രണം അഥവാ ആധിപത്യം ഘട്ടം ഘട്ടമായിട്ടാണവർ കൊണ്ട് വന്നത്. പേരിന് രാഷ്ട്രീയ പാർട്ടികൾ ഉണ്ടായിരുന്നെങ്കിലും അവയെ പേരിൽ മാത്രം ഒതുക്കാൻ അവർ പ്രത്യേകം ശ്രദ്ധ ചെലുത്തിയിരുന്നു. കൊന്നും കൊലവിളിച്ചും അവർ പ്രതിഷേധങ്ങളേയും വിപ്ലവങ്ങളേയും ചുട്ടുകരിച്ചു കൊണ്ടിരുന്നു.

**■ അമേരിക്കയുടെ 'മെയിൻ' എന്ന യുദ്ധകപ്പൽ ആക്രമിച്ചെന്നാരോപിച്ച് സ്പെയിനുമായി യുദ്ധം പ്രഖ്യാപിക്കുമ്പോൾ അത് ക്യൂബൻ ചരിത്രത്തിലെ നാഴികക്കല്ലായിത്തീരുമെന്ന് അത് വരെ ആ ചരിത്രം രചിച്ച സ്പെയിൻകാർ പോലും അറിഞ്ഞിരുന്നില്ല എന്ന് വേണം കരുതാൻ.**

ക്യൂബൻ വിപ്ലവം രാഷ്ട്രീയസമരങ്ങളിൽ നിന്ന് മാറി പൂർണ്ണമായും അസ്തിത്വത്തിന്റെ വിപ്ലവത്തിലേക്ക് മാറുന്നത് പട്ടാള അട്ടിമറിയിലൂടെ ബാറ്റിസ്റ്റ രണ്ടാമത് അധികാരത്തിലേക്ക് വരുമ്പോളാണ്. ഫിദൽ കാസ്ട്രോ എന്ന ക്യൂബൻ വിദ്യാർത്ഥിയെ ലോകമറിഞ്ഞു തുടങ്ങിയത് ഈ കാലഘട്ടത്തിലായിരുന്നു. തന്റെ രാജ്യത്തെ പരമോന്നത നീതിപീഠത്തിന് ബാറ്റിസ്റ്റയുടെ തൊഴുത്തിൽ കെട്ടിയ പശുവിന്റെ വിലപോലും ഇല്ലെന്നുള്ള തിരിച്ചറിവിൽ നിന്നാണ് ഫിദൽ അധികാരം പിടിച്ചെടുക്കാനുള്ള  തീരുമാനമെടുക്കുന്നത്. എന്നാൽ അധികാരത്തിലേക്കുള്ള അദ്ദേഹത്തിന്റെ വഴി സന്തതസഹചാരിയായിരുന്നു. ബാറ്റിസ്റ്റയാണെങ്കിൽ വിപ്ലവകാരികളെയും അവരുടെ ഗ്രാമങ്ങളെയും പച്ചക്ക് ചുട്ടുകൊന്നും, കുട്ടികളെ പോലും ജീവനോടെ കുഴിച്ചുമൂടികൊണ്ടും ക്രൂരതയുടെയും ഭീകരതയുടെയും ആൾരൂപമായി മാറിക്കൊണ്ടിരുന്നു. ഫിദലിന്റെയും ക്യൂബയുടെയും ചരിത്രത്തിൽ വഴിത്തിരിവാവുന്നത് ഒരു അർജന്റീനക്കാരൻ ഡോക്ടറുടെ വരവോടെയായിരുന്നു. ഫിദലിനെ ഗറില്ല യുദ്ധമുറകളിലേക്ക് മാറാൻ പ്രേരിപ്പിച്ചത് ഏണസ്റ്റോ ചെഗുവേര എന്ന ആ ഡോക്ടറായിരുന്നു. ലോകം കണ്ട ഏറ്റവും ദൃഢമായ സൗഹൃദങ്ങളിലൊന്നിന്റെ തുടക്കം കൂടിയായിരുന്നു അത്. ഫിദലും ചെയും

തോളോട് തോൾ ചേർന്ന് കയ്യ് മെയ്യ് മറന്ന് പോരാട്ടം ആരംഭിച്ചപ്പോൾ ക്യൂബൻ വിപ്ലവവും നൂറ്റാണ്ടുകളിലാദ്യമായി വിജയം കണ്ടുതുടങ്ങി. അമേരിക്കയുടെ കളിപ്പാവയായിരുന്ന ബാറ്റിസ്റ്റയുടെ തലയ്ക്കുമുകളിൽ ഏതുനിമിഷവും പതിക്കാവുന്ന ഒരു വാളുമായി ഫിദൽ മാറുകയായിരുന്നു. 1956 ഡിസംബർ 31 ന് സാന്താക്ലാര പിടിച്ചെടുത്തു

കൊണ്ടായിരുന്നു വിപ്ലവകാരികൾ പുതുവർഷപ്പിറവി ആഘോഷിച്ചത്. ബാറ്റിസ്റ്റ അപ്പോഴേക്കും അമേരിക്കയിലേക്ക് രക്ഷപ്പെട്ട് കഴിഞ്ഞിരുന്നു. ജനുവരി 8ാം തിയ്യതി കറുപ്പും ചുവപ്പും കൊടികളേന്തിയ ക്യൂബൻ ജനതയുടെ ഇടയിലൂടെ ഹവാന എന്ന ചെറിയ പട്ടണത്തിൽ നിന്ന് തന്റെ പ്രിയ സഖാക്കളോടൊപ്പം ഫിദൽ നടന്നുകയറി. അക്ഷരാർത്ഥത്തിൽ അമേരിക്കയുടെ അഹങ്കാരത്തിന്റെ ചെകിട്ടത്ത് കൈനീട്ടി അടിക്കുകയായിരുന്നു ഫിദൽ.

ഫിദലിന്റെയും ക്യൂബയുടെയും നാശം കാണാൻ വേണ്ടിയുള്ള ശ്രമങ്ങൾ അമേരിക്ക നേരിട്ട് അന്ന് തൊട്ട് തുടങ്ങിയതാണ്. പ്രസിഡന്റുമാർ മാറിമാറി വന്നു. 47 വർഷത്തിനിടക്ക് 638 തവണ ഫിദൽ വധശ്രമങ്ങളെ അതിജീവിച്ചു. താനൊരു മാർക്കിസ്റ്റ്-ലെനിനിസ്റ്റാണെന്ന് ലോകത്തോട് വിളിച്ച് പറഞ്ഞ ഫിദൽ ക്യൂബയിൽ ഒരു തികഞ്ഞ സോഷ്യലിസ്റ്റ് രാജ്യം സൃഷ്ടിച്ചെടുക്കുകയായിരുന്നു. തന്റെ രാജ്യം നശിക്കരുതെന്ന വാശി അദ്ദേഹത്തിനുണ്ടായിരുന്നു എന്നുവേണം കരുതാൻ. അദ്ദേഹമതിൽ വിജയിച്ചു എന്നതിന് കാർലോസ് ലാഗേയുടെ വാക്കുകൾ ആധാരമാണ്. ഫിദലില്ലാത്ത ഒരു ദിവസം വന്നാൽ അദ്ദേഹത്തിന്റെ പ്രവർത്തികളും ആശയങ്ങളും മാതൃകയും എന്നും അനശ്വര സാന്നിദ്ധ്യമാകും. അദ്ദേഹത്തിനെ സ്നേഹിക്കുന്നവർക്ക് നൽകാനുള്ള

ഏറ്റവും വലിയ സംഭാവന ഈ പ്രതിബദ്ധതയാണ്. ക്യൂബയിൽ പിന്തുടർച്ചക്കാരില്ല. തുടർച്ച മാത്രമേയുള്ളൂ.

'25 നവംബർ 2016 ന് തന്റെ ശരീരം വെടിയുമ്പോൾ, ആത്മാവെന്നൊന്നുണ്ടെങ്കിൽ അത് സന്തോഷിച്ച് കാണണം. എന്നാൽ അത് അമേരിക്കയെ പോലുള്ള ഒരു വൻശക്തിയെ വെറും 200 കിലോമീറ്റർ ഇപ്പുറമിരുന്ന് ഒറ്റയ്ക്ക് മുട്ടുകുത്തിച്ച അഹങ്കാരത്തിന്മേലായിരിക്കില്ല, മറിച്ച് സ്വപ്നം കാണാൻ മറന്ന് പോയ ഒരു ജനതയെ സ്വപ്നങ്ങൾ നെയ്യാൻ പഠിപ്പിച്ചതിന്റെ ചാരിതാർത്ഥ്യത്തിലായിരിക്കും.

**■ പ്രസിഡന്റുമാർ മാറിമാറി വന്നു. 47 വർഷത്തിനിടക്ക് 638 തവണ ഫിദൽ വധശ്രമങ്ങളെ അതിജീവിച്ചു. താനൊരു മാർക്കിസ്റ്റ്-ലെനിനിസ്റ്റാണെന്ന് ലോകത്തോട് വിളിച്ച് പറഞ്ഞ ഫിദൽ ക്യൂബയിൽ ഒരു തികഞ്ഞ സോഷ്യലിസ്റ്റ് രാജ്യം സൃഷ്ടിച്ചെടുക്കുകയായിരുന്നു.**

ഇരപിടിയൻ വേതാളങ്ങൾക്ക് മുമ്പിൽ നിസ്വരായ ജനകോടികളുടെ പതറാത്ത ശിരസ്സായിരുന്നു ഫിദൽ കാസ്ട്രോ. ഒരു കൊച്ചു രാജ്യത്തെ താടിക്കാരൻ നേതാവ് വൻകരകളുടെ നായകനായിരുന്നു. ഇനിയും അങ്ങനെ തുടരും. കാതോർക്കാനുള്ള ശബ്ദം.

ഓർത്ത് വെക്കാനുള്ള മുഖം. വരും കാലത്തിന്റെ നായകൻ. അവസാനിക്കാത്ത ചരിത്രമുള്ള എളിയ ജീവിതം.



സഖാവ് ഫിദൽ, വേദനിക്കുന്നവരുടെയും നിരാലംബരുടെയും ആത്മമിത്രമേ....

ലാൽ സലാം.......



# സെൽഫി.

*ഹുസ്ന ഫാത്തിമ എൻ എം / CSE 2015 - 19*

ചിന്തിക്കാത്ത മസ്തിഷ്കം മരവിച്ചു
രക്തം തണുത്തുറഞ്ഞു
നാം ബധിരരും മൂകരും അന്ധരുമായി
നിവർന്നു നിൽക്കേണ്ട പ്രായത്തിൽ
നാം മുഖം കുനിച്ചു കാരണം
കൈവെള്ളയിലെ സ്ക്രീനിൽ തള്ളവിരൽ
ഓടിക്കളിക്കുകയായിരുന്നു....





# തിയ്യേറ്റർ

*ശ്രീലക്ഷ്മി. സി / CE 2013 - 17*

പടം കാണാനിറങ്ങിയതാണ്
അങ്ങ് വടക്കൂന്ന് പിടിച്ചതാണ്.
നല്ല കോമഡിയാ കേട്ടോ.,
ലെൻസുകൾ സൂം ചെയ്തത്
മഴ നനയാൻ ഇറങ്ങിയപ്പോൾ-
കശുവണ്ടി പോൽ മുരടിച്ച
പിഞ്ചു പൈതലിനേയാണ്!

തിയ്യേറ്ററിലിരുന്ന് ആർത്ത് ചിരിച്ച
മനുഷ്യാ!!
നിന്നിലെ വിഷം മഴയായി പൊഴിക്കല്ലേ.



# പ്രവാസം

*ജെറിൻ ജോ തോമസ് / B.Arch 2013-18*

airportൽ നിന്ന് വീട്ടിലേയ്ക്ക് പോയത് ടാക്സിയിലാണ് 25 വർഷത്തിനുമേലെയുള്ള പ്രവാസജീവിതം.3 വർഷത്തിനുശേഷമുള്ള തിരിച്ചുവരവ്. സ്വന്തങ്ങൾക്കും ബന്ധങ്ങൾക്കും വേണ്ടതെല്ലാം, അതിലധികവും മണൽപ്പരപ്പിൽനിന്ന് കൊയ്തെടുത്തു. എന്നാലും വീട്ടിൽ പോകാൻ ടാക്സി തന്നെ ശരണം.

ഓണമല്ലേ.! club, society, friends, celebrations..! ഭാര്യയും മക്കളും കാറുകളും busy ആണത്രേ..! വീട്ടിൽ ചെല്ലുമ്പോഴെങ്കിലും വാതിൽക്കൽ ആരെങ്കിലും ഉണ്ടാകുമെന്ന് വിചാരിച്ചു. drawing roomൽ മകൾ ഇരിപ്പുണ്ട് online ജീവിതത്തിൽ ഏതോ വലിയ group chat നടക്കുകയാണ്..

അടുത്ത സെലിബ്രേഷന് colour code decide ചെയ്യുവാ, ഇപ്പൊ വന്നാൽ പിന്നീട് catch up ചെയ്യാൻ ബുദ്ധിമുട്ടാണ് പോലും. നടക്കട്ടെ. തിരിച്ചുവരണ്ടായിരുന്നു.

ആ കാശുകൂടെ അയച്ചുകൊടുത്തിരുന്നെങ്കിൽ എല്ലാരുടേയും ഓണാഘോഷം കുറച്ചൂടെ സന്തോഷത്തിൽ ആയേനേ. ആഹ്..!! എന്തായാലും വന്നു. ഇനി അങ്ങ് കണ്ണടക്കുക തന്നെ ചാകുമ്പൊ എന്താണെങ്കിലും ഒറ്റയ്ക്കാവാനുള്ളതാണല്ലോ...

ബാഗ് ഇറക്കിവയ്ക്കുന്നതിനു മുൻപുതന്നെ shadow ഓടിവന്ന് മേലെ കേറി. മുഖം മുഴുവൻ നക്കിത്തുടച്ചു. അവന് സന്തോഷമടക്കാൻ വയ്യ. ഉമ്മവച്ചും മേലെ കേറിയും ചുറ്റും ഓടിനടന്നും സംസാരിക്കാനറിയാത്ത ആ നാൽക്കാലി വീണ്ടും വീണ്ടും എനിക്ക് സ്വാഗതം പറഞ്ഞുകൊണ്ടിരുന്നു. താഴെയിരുന്ന് അവന്റെ തലയിലും കഴുത്തിലും തലോടി ചേർത്തുപിടിക്കുമ്പോൾ, എന്താണെന്നറിയില്ല, കൺകോണിലെവിടെയോ ചെറിയൊരു നനവ്. എന്റെ പ്രവാസം അവസാനിച്ചു എന്ന് അപ്പോൾ ഞാൻ മനസ്സിലുറപ്പിച്ചു..

# Crew


Cheif Editor: Dr. Padmini AK
Staff Editor : Kavitha N
Student Editor: Yadu AB

Editorial Board:
Harikrishnan V
Anuvind Sarreay
Vishnu Prasad OG
Anirudh Shankar
Rahul PP
Shyama Chandran
Tajvi Ibrahim
Remo Roshan
Shehin

Illustartions:
Siddharth Prem
Anuchand Ram
Sachin Jose
Prayag SV
Prabin PV

Cover Design : Siddharth Prem
Design n Layout : Jilebee Media for Cross Desk, Thavalam
Type Stiing: Adithyan KB (Jilebee Media), Godan Naras
Printing : Cross Desk, Thavalam, Attappady, Palakkadu

*Printed and published by Yadu AB on behalf of Principal RIT,Kottayam*

*ഇനി തിരിച്ചു നടക്കാം....മുന്നിൽ അലോസരപ്പെടുത്തുന്ന ശബ്ദത്തിന്റെ കാഠിന്യം കുറഞ്ഞു തുടങ്ങിയിരിക്കുന്നു. വിട്ടുപോയ ഇത്രയും കാര്യങ്ങൾ അറിയാനാണോ ഞാനിത്രയും കഷ്ടപ്പെട്ടത്. സമയമവസാനിക്കാറായി. എനിക്ക് എന്റെ പൂർണ്ണരൂപത്തിലെത്തണം. എന്റെ പേരിൽ ഒരടയാളം കൂടി ഇവിടെ ബാക്കി വയ്ക്കേണ്ടിയിരിക്കുന്നു. എത്രയും പെട്ടെന്ന് ലക്ഷ്യത്തിലെത്തണം.*

*മത്സരിക്കാനും തിരഞ്ഞെടുക്കുവാനും പ്രസംഗിക്കുവാനും പ്രതികരിക്കുവാനും തുടങ്ങാൻ ഏറ്റവും നല്ല തട്ടകം കലാലയങ്ങൾ തന്നെയാണ്. ഇവിടെ ഈ ആൾക്കൂട്ടത്തിനിടയിലും തനിക്കൊരു സ്ഥാനമുണ്ടെന്നും തനിക്ക് ചിലത് പറയാൻ ആരൊക്കെയോ ഉണ്ടെന്നും പഠിക്കുന്നത് ഇവിടെ നിന്നുമാണ്. ഒരാൾ എന്തു ചെയ്യണം, ചെയ്യണ്ടാ എന്ന് തീരുമാനിക്കുന്നത് അവനവന്റെ വ്യക്തി സ്വാതന്ത്രമാണ്. അരാഷ്ട്രീയ ക്യാമ്പസ്സുകൾ സൃഷ്ടിക്കുന്നത് വ്യക്തിത്വത്തിനുമേലുള്ള പ്രഹരം സൃഷ്ടിക്കുവാൻ അധികാരമുള്ള ഒരു കൂട്ടം കച്ചവടക്കാരെ മാത്രമാണ്.*

# കലാലയങ്ങൾ അരാഷ്ട്രീയവത്കരിക്കപ്പെടുമ്പോൾ

*മാഗസീൻ സമിതി*

അരാഷ്ട്രീയ ക്യാമ്പസുകളുണ്ടാകുന്നതുതന്നെ വിദ്യാഭ്യാസരംഗം കച്ചവടവൽക്കരിക്കുന്നതിനുള്ള നീക്കങ്ങളുടെ ചുവടുപിടിച്ചാണ്. തൊണ്ണൂറുകളുടെ തുടക്കംമുതൽക്കാണ് ഇത്തരം മാറ്റങ്ങൾ കേരളത്തിലെ ക്യാമ്പസുകളിൽ പ്രകടമായിത്തുടങ്ങുന്നത്. ശ്രീനിവാസൻ തിരക്കഥയെഴുതി സത്യൻ അന്തിക്കാട് സംവിധാനം ചെയ്ത് പുറത്തിറങ്ങിയ സന്ദേശം അക്കാലത്തിറങ്ങിയ മധ്യവർഗ്ഗ വലതുപക്ഷ ആശയങ്ങളെ മുക്തകണ്ഠം പ്രശംസിക്കുകയും മുറുകെപ്പിടിക്കുകയും അവയ്ക്കു വേണ്ടി വാദിക്കുകയും ചെയ്യുന്ന ഒരു സിനിമയാണ്. രാഷ്ട്രീയപ്രവർത്തനത്തിലൂടെ ദുർഗുണം മാത്രം ഭവിക്കുന്ന കഥാനായകന്മാരായ രണ്ടുപേരും കഥാന്ത്യത്തിൽ മനസ്സുമാറി സ്വന്തം കാര്യം നോക്കാൻ തുടങ്ങുന്നസമയത്ത് സംഘടനാപ്രവർത്തനത്തിനിറങ്ങുന്ന തങ്ങളുടെ അനിയൻ നിർമ്മിക്കുന്ന കൊടി വാങ്ങി നശിപ്പിച്ചു കളയുന്നിടത്താണ് സിനിമ അവസാനിക്കുന്നത്. എല്ലാക്കാലത്തും ജനപ്രിയമായി നിലകൊള്ളുന്ന ഈ സിനിമ ചില മധ്യവർഗ്ഗ പൊള്ളത്തരങ്ങളെ പെരുപ്പിച്ചുകാണിച്ചു കയ്യടിവാങ്ങുന്നതല്ലാതെ നല്ല രാഷ്ട്രീയത്തിന്റെ യാതൊരു അംശവും സമൂഹത്തിനു നൽകുന്നില്ല. ഈ സിനിമയെപ്പറ്റി പരാമർശിക്കാനുള്ള പ്രധാനകാരണം തന്നെ ഇത്തരം സിനിമകളും മറ്റും മനുഷ്യർക്കിടയിൽ സൃഷ്ടിച്ചിരിക്കുന്ന അരാഷ്ട്രീയ ബോധതലം തന്നെയാണ്. അവനവനിലേയ്ക്കു ചുരുങ്ങാനല്ലാതെ മറ്റൊന്നും ചർച്ചചെയ്യാൻ ഈ സിനിമ പ്രേരിപ്പിക്കുന്നില്ല. വിഷയത്തിലേയ്ക്കു വരാം.വിദ്യാഭ്യാസത്തിന്റെ ആത്യന്തിക ലക്ഷ്യം എന്നത് സമൂഹത്തിനു മുതൽക്കൂട്ടാകുന്ന നല്ല പൗരന്മാരെ വാർത്തെടുക്കുക എന്നതാണ്. പ്രാഥമിക വിദ്യാഭ്യാസകാലം മുതൽക്ക് സർക്കാർ നടപ്പാക്കുന്ന വിദ്യാഭ്യാസ നയത്തിന്റെ കാതലായ സത്തയും ഇതാണ്. ജനാധിപത്യബോധവും നീതിബോധവും ഒക്കെ ഈ വ്യവസ്ഥയുടെ നിലനിൽപ്പിന് അത്യന്തം ഒഴിച്ചുകൂടാനാവാത്ത ഒന്നാണ്. ഇത്തരം ബോധങ്ങളുടെ വിശകലനത്തിന്റെയും അതിൽനിന്നും സ്വന്തം അഭിപ്രായരൂപീകരണത്തിന്റെയും വിത്തുപാകൽ സ്കൂളുകളിൽനിന്നോ ക്യാംപസുകളിൽനിന്നോ തുടങ്ങണം. ക്യാംപസുകൾ എന്നത് വലിയ ലോകത്തിന്റെ ചെറുപതിപ്പുകളാണ്. ഒരുവന്റെ വ്യക്തിത്വ രൂപീകരണത്തിലും സ്വഭാവ രൂപീകരണത്തിലും പഠിക്കുന്ന സ്കൂളും കോളേജും ചെലുത്തുന്ന

**■ രാഷ്ട്രീയപ്രവർത്തനത്തിലൂടെ ദുർഗുണം മാത്രം ഭവിക്കുന്ന കഥാനായകന്മാരായ രണ്ടുപേരും കഥാന്ത്യത്തിൽ മനസ്സുമാറി സ്വന്തം കാര്യം നോക്കാൻ തുടങ്ങുന്നസമയത്ത് സംഘടനാപ്രവർത്തനത്തിനിറങ്ങുന്ന തങ്ങളുടെ അനിയൻ നിർമ്മിക്കുന്ന കൊടി വാങ്ങി നശിപ്പിച്ചു കളയുന്നിടത്താണ് സിനിമ അവസാനിക്കുന്നത്. എല്ലാക്കാലത്തും ജനപ്രിയമായി നിലകൊള്ളുന്ന ഈ സിനിമ ചില മധ്യവർഗ്ഗ പൊള്ളത്തരങ്ങളെ പെരുപ്പിച്ചുകാണിച്ചു കയ്യടിവാങ്ങുന്നതല്ലാതെ നല്ല രാഷ്ട്രീയത്തിന്റെ യാതൊരു അംശവും സമൂഹത്തിനു നൽകുന്നില്ല.**



സ്വാധീനം ചില്ലറയല്ല. ഒരുപേക്ഷ ഏതൊരുവനും തന്റെ ജീവിതത്തിന്റെ ഏറ്റവും ഊർജ്ജമുള്ള കാലഘട്ടത്തിന്റെ സിംഹഭാഗവും ചെലവിടുന്നത് ഇവിടങ്ങളിലായിരിക്കും. അതുകൊണ്ടുതന്നെ ഈ കളരികളിൽ പഠിക്കുന്ന ജീവിതപാഠങ്ങളാണ് സമൂഹത്തെ നിർണ്ണയിക്കുന്നത്. കേരളത്തിലെ ക്യാംപസുകൾ എന്നും വ്യക്തമായ രാഷ്ട്രീയബോധമുള്ളവയായിരുന്നു. അടിയന്തിരാവസ്ഥക്കാലം ഉദാഹരണമാണ്. ഇവിടുത്തെ ക്യാംപസുകളിൽ ഉയർന്നുവന്നിരുന്ന ചർച്ചകളും അതുണ്ടാക്കിയിരുന്ന സംഘടനാബോധവും സാമൂഹികബോധവുമൊക്കെയാണ് കേരളത്തിന്റെ പുരോഗതിയ്ക്ക് കാരണഭൂതമായിട്ടുള്ളത്. 80കളിൽ സർക്കാർ കോളേജുകളായിരുന്നു കൂടുതലുമുണ്ടായിരുന്നത്. രാഷ്ട്രീയ പ്രവർത്തനങ്ങളാൽ സജീവമായിരുന്നു ക്യാംപസുകൾ. ഇവയൊക്കെക്കൊണ്ടാകണം ഇന്നത്തെതിലും പല കാര്യങ്ങളും വ്യത്യസ്തമായിരുന്നു അന്ന് .

തൃശൂർ പാമ്പാടി നെഹ്റു കോളേജ് വിദ്യാർത്ഥി ജിഷ്ണു പ്രണോയ്യുടെ ആത്മഹത്യയാണ് ഈ ലേഖനം എഴുതാനുള്ള പ്രേരണ. മാറിമാറിവന്ന സർക്കാരുകളുടെ അകമഴിഞ്ഞ സംഭാവനമൂലവും മറ്റും സ്വാശ്രയ കോളേജുകളാണ് കേരളത്തിന്റെ ഉന്നതവിദ്യാഭ്യാസമേഖല അടക്കിവാഴുന്നത്. വിദ്യാഭ്യാസം വലിയൊരു ഉത്തരവാദിത്തമായിരുന്ന കാലമൊക്കെ എന്നേ അവസാനിച്ചിരിക്കുന്നു. ഇന്ന് അതൊരു വ്യവസായമാണ്. സ്വാർത്ഥമായ കച്ചവടക്കണ്ണുകൾ വച്ചുകൊണ്ടാണ് പല മാനേജുമെന്റുകളും തങ്ങളുടെ മുന്നിലേയ്ക്ക് വരുന്ന ഓരോ ''ഉപകഭോക്താവിനോടും' പെരുമാറുന്നത്. അവർക്ക് സമൂഹത്തിന്റെ ഉന്നമനമോ മനുഷ്യരുടെ ആകെയുള്ള വികാസകമോ ഒന്നും ഒരു വിഷയമേ അല്ലാതായി മാറിയിരിക്കുന്നു. സ്വാശ്രയമേഖല യാതൊരു നിയന്ത്രണങ്ങളുമില്ലാതെ പടർന്നു പന്തലിച്ച് ഒരു മാഫിയ പോലെ വാഴുകയാണ്. സർക്കാരിനുപോലും നിയന്ത്രിക്കാനാവാത്തവിധം സ്വാധീനം അവർക്കിന്നുണ്ട്. അതുകൊണ്ടുതന്നെ കോളേജുകൾ പെരുകിയതോടുകൂടി അവർ നടത്തുന്ന ക്രമക്കേടുകൾക്കും പരിധിയില്ലാതായി. പല സ്വാശ്രയ കോളേജുകളിലും

**■ വിദ്യാഭ്യാസം വലിയൊരു ഉത്തരവാദിത്തമായിരുന്ന കാലമൊക്കെ എന്നേ അവസാനിച്ചിരിക്കുന്നു. ഇന്ന് അതൊരു വ്യവസായമാണ്. സ്വാർത്ഥമായ കച്ചവടക്കണ്ണുകൾ വച്ചുകൊണ്ടാണ് പല മാനേജുമെന്റുകളും തങ്ങളുടെ മുന്നിലേയ്ക്ക് വരുന്ന ഓരോ "ഉപകഭോക്താവിനോടും' പെരുമാറുന്നത്. അവർക്ക് സമൂഹത്തിന്റെ ഉന്നമനമോ മനുഷ്യരുടെ ആകെയുള്ള വികാസകമോ ഒന്നും ഒരു വിഷയമേ അല്ലാതായി മാറിയിരിക്കുന്നു. സ്വാശ്രയമേഖല യാതൊരു നിയന്ത്രണങ്ങളുമില്ലാതെ പടർന്നു പന്തലിച്ച് ഒരു മാഫിയ പോലെ വാഴുകയാണ്. സർക്കാരിനുപോലും നിയന്ത്രിക്കാനാവാത്തവിധം സ്വാധീനം അവർക്കിന്നുണ്ട്.**




ഞെട്ടിപ്പിക്കുന്ന മനുഷ്യാവകാശ ലംഘനങ്ങൾ പോലും നടക്കുന്നുണ്ട്.

അച്ചടക്കം നിലനിർത്താനെന്ന പേരിൽ അടിച്ചേൽപ്പിക്കുന്ന നടപടികൾ പലതും ഓരോ വിദ്യാർത്ഥിക്കും ഉണ്ടാക്കുന്ന നഷ്ടങ്ങൾ ചില്ലറയല്ല. ഫീസിന് പുറമേ ശിക്ഷാ നടപടിയുടെ ഭാഗമായി അമിതമായ ഫൈൻ ഈടാക്കുന്നതും സർവ്വ സാധാരണമായി. ക്യാമ്പസിനുള്ളിൽ മലയാളം സംസാരിക്കുന്നതും ഒരുമിച്ചിരിക്കുന്നതും വലിയ കുറ്റമായി. വലിയ സദാചാര വാദികളുടെ നാട്ടിൽ ഒരു കോളേജ് കാമ്പസിനുള്ളിൽ ഒരാണും പെണ്ണും സംസാരിച്ചാൽ വലിയ അപരാധമാണ്. മുടിയൊരല്പം നീണ്ടാലോ ഒരുദിവസം ഷേവ് ചെയ്തില്ലെങ്കിലോ മതി വലിയൊരു തുക ഫൈൻ ആയി ലഭിക്കാൻ. പളനിയിൽ പോയി ആചാരത്തിന്റെ ഭാഗമായി തലമൊട്ടയടിച്ച ഒരു വിദ്യാർത്ഥി അതിന്റെ പേരിൽ ക്ലാസിൽ കയറാൻ സാധിക്കാത്ത തന്റെ ദുരനുഭവം കഴിഞ്ഞ ദിവസം മാധ്യമങ്ങളിലൂടെ പങ്കുവച്ചിരുന്നു. നവമാധ്യമങ്ങളിൽ പ്രചരിച്ച ഒരു രസീതിൽ ഫൈൻ അടക്കുന്നതിനുള്ള കാരണം എഴുതിയിരിക്കുന്നത് 'ചിരിച്ചു' എന്നാണ്. ഒന്ന് ചിരിക്കാൻ പോലും സ്വാതന്ത്ര്യം ഇല്ലാത്ത സ്ഥലമാണോ ക്യാമ്പസുകൾ. സൽപ്പേരും വിജയശതമാനവും നിലനിർത്താൻവേണ്ടിയുള്ള കോളേജ് അധികൃതരുടെ കഠിന മുറകൾ വിദ്യാർത്ഥികൾക്ക് ഉൾക്കൊള്ളുന്നതിലും അപ്പുറമാണ്. അടിച്ചമർത്തി ചട്ടം പഠിപ്പിക്കേണ്ടവരല്ല വിദ്യാർത്ഥികൾ എന്ന തിരിച്ചറിവില്ലാത്തവരാണ് പല മാനേജ്മെന്റുകളും. കോളേജ് ഹോസ്റ്റലുകളിൽ വിദ്യാർത്ഥികൾ സുരക്ഷിതരാണെന്നാണ് രക്ഷിതാക്കൾ കരുതുന്നത്. എന്നാൽ പല ഹോസ്റ്റലുകളിലും വിദ്യാർത്ഥികൾക്ക് നരകയാതന തന്നെ. ഭക്ഷണം പാകം ചെയ്യുന്നത് മുതൽ ബാത്റൂം ക്ലീനിംഗ് വരെ വിദ്യാർത്ഥികളെക്കൊണ്ട് ചെയ്യിപ്പിക്കും. അസമയത്തുള്ള കോളേജ് മാനേജരുടെ സന്ദർശനത്തെക്കുറിച്ചും വിദ്യാർത്ഥികൾ കഴിഞ്ഞ ദിവസം പരാതിപ്പെട്ടിരുന്നു. ഷാൾ ഇടാൻ സമ്മതിക്കാതിരിക്കുക, നിലത്തു വീണ സാധനം നിർബന്ധിപ്പിച്ച് കുനിഞ്ഞ് എടുപ്പിക്കിക്കുക, നൈറ്റ് ഡ്രസ്സിൽ തന്നെ മുന്നിൽ വരാൻ ആവശ്യപ്പെടുക തുടങ്ങി സാംസ്കാരിക കേരളത്തെ ലജ്ജിപ്പിക്കുന്ന കലാപരിപാടികളാണ് അരങ്ങേറുന്നത്. വീട്ടിൽ പോകുന്നതിന് പോലും വിദ്യാർത്ഥികളെ അനുവദിക്കാറില്ല. കോളേജിൽ നിന്ന് പുറത്താക്കുമെന്ന ഭയം നിമിത്തം ആരും പരാതിപ്പെടാനും തയാറാകാറില്ല. ഇനി മടുത്ത് കോളേജിൽ നിന്ന് പോകണമെന്ന് തീരുമാനിച്ചാൽ ലക്ഷങ്ങൾ നഷ്ടപരിഹാരം കൊടുക്കണമെന്ന ഭീക്ഷണി വേറെയും. ഈ പ്രശ്നങ്ങൾക്കെതിരെ വലിയ രീതിയിലുള്ള വിദ്യാർത്ഥി ബഹുജന പ്രക്ഷോഭങ്ങൾ ഉണ്ടായി. ഇവയ്ക്കൊക്കെ ചുക്കാൻപിടിച്ചത് വിദ്യാർത്ഥി സംഘടനകൾ തന്നെയാണ്. ക്യാംപസ് രാഷ്ട്രീയം പുനസ്ഥാപിച്ച് ക്യാംപസുകൾ ജനാധിപത്യവൽക്കരിക്കേണ്ടതിന്റെ ആവശ്യകതയും ചർച്ചയ്ക്ക് വിധേയമാകാൻ ഇത്തരം പ്രക്ഷോഭങ്ങളിലൂടെ കഴിഞ്ഞു.

**■ നവമാധ്യമങ്ങളിൽ പ്രചരിച്ച ഒരു രസീതിൽ ഫൈൻ അടക്കുന്നതിനുള്ള കാരണം എഴുതിയിരിക്കുന്നത് 'ചിരിച്ചു' എന്നാണ്. ഒന്ന് ചിരിക്കാൻ പോലും സ്വാതന്ത്ര്യം ഇല്ലാത്ത സ്ഥലമാണോ ക്യാമ്പസുകൾ.**

ക്യാംപസ് രാഷ്ട്രീയത്തിന്റെ നിരോധനം ഭരണഘടനാവിരുദ്ധമാണ്. അഭിപ്രായ സ്വാതന്ത്രത്തിന്മേലുള്ള കടന്നുകയറ്റമാണ്. ഏതെങ്കിലും തൊഴിലിന് ആവശ്യമായ സർട്ടിഫിക്കറ്റുകൾ സംഘടിപ്പിക്കാനുള്ള ഇടങ്ങളായി വിദ്യാലയങ്ങളെ നിർവചിക്കുകയും അങ്ങനെയുള്ള കാര്യങ്ങൾ മാത്രം നടക്കുന്ന അച്ചടക്ക സംവിധാനങ്ങളുള്ള സ്ഥാപനങ്ങളാണ് മികച്ച വിദ്യാലയങ്ങളെന്ന് പൊതുസമൂഹത്തെ ബോധ്യപ്പെടുത്തുകയും ചെയ്തു കൊണ്ടിരിക്കുന്നത് വിദ്യാഭ്യാസക ച്ചവടക്കരാണ്. ഇത്തരം കച്ചവടക്കാർ പെരുകിയപ്പോൾ അവിടെ ഉയരുന്ന ശബ്ദത്തെ എതിർക്കാൻ വിദ്യാർത്ഥികളുടെ മാതാപിതാക്കളുടെ ആശങ്കകൾകൊണ്ട് അവിടെ ഒരു വ്യാജകൂട്ടമുണ്ടായി. അത്തരക്കാർക്ക് പിന്തുണയേകാൻ സന്ദേശം പോലെയുള്ള സിനിമകൾക്ക് കഴിഞ്ഞിട്ടുണ്ട്. ഇവയെല്ലാം വലിയ അബദ്ധങ്ങളായിപ്പോയി എന്നും, ജനാധിപത്യബോധം എല്ലാവരിലും ഉണ്ടാവണം എന്നും, അവയ്ക്കു മേലുള്ള നിയന്ത്രണങ്ങൾ പോലും ജനാധിപത്യപരമാവണമെന്നും ചിന്തിക്കാനുള്ള ഒരു സമയമാണിത്.



# എന്ന് ഉമ്മയുടെ കുഞ്ഞുവാവ

*അബൂബക്കർ സിദ്ധിഖ് / CE 2015-19*

എനിക്ക് വിശക്കുന്നു ഉമ്മ.. രണ്ട് ദിവസമായി മോൻ ഒന്നും കഴിച്ചിട്ടില്ലാട്ടോ... നിങ്ങൾ ഇത് എവിടെയാ....
നാളെ മോൻ ആദ്യമായി സ്കൂളിൽ പോകുവല്ലെ. ബാപ്പ എനിക്ക് മിഠായിയും പുതിയ കുപ്പായവും വാങ്ങിതരാമെന്ന് പറഞ്ഞതാണേ....
അത് മറന്നാൽ പിന്നെ ഞാൻ രണ്ടാളോടും മിണ്ടില്ലാട്ടോ..!

ഇന്നലെ രാവിലെ നിങ്ങൾ എന്ത് ഉറക്കം ആയിരുന്നു. ഞാൻ എത്ര വിളിച്ചെന്നോ....എന്നീട്ടും നിങ്ങൾ ഏണീറ്റില്ല...
വാപ്പയുടേയും ഉമ്മയുടേയും ദേഹത്ത് മുഴുവൻ ചുവന്ന കളറായിരുന്നു. ഉമ്മ എന്നെ വഴക്ക് പറയരുത് ട്ടോ...
അത് എടുത്ത് നമ്മുടെ ചുമരിൽ ഞാൻ, ബാപ്പയേയും, ഉമ്മയെയും പിന്നെ ഉമ്മ പ്രസവിക്കാൻ പോകുന്ന ഫൈസി മോനേയും വരച്ചുവച്ചിട്ടുണ്ട്.

ആരെയൊക്കെയോ ചേർന്ന് എന്നെ ഇവിടെ കൊണ്ട് വന്നതാ.. ഇവിടെ കുറെ ഇത്തമാരും ഇക്കാക്കമാരും ഉണ്ട്. എല്ലാവരും പേടിച്ചിരിക്കാണ്. അവർ വാപ്പയേയും ഉമ്മയേയും കൊന്ന് കളഞ്ഞെന്ന് പറയുന്നു.
അപ്പോ നിങ്ങളേയും കൊന്നതാണോ ഉമ്മ... ഇല്ല നിങ്ങൾ വരും. എനിക്ക് അറിയാം... എന്നെ പറ്റിക്കാൻ വേണ്ടി ഉറങ്ങിക്കിടന്നതാ അല്ലേ....ഉമ്മ...

തോക്ക് ചൂണ്ടി നടക്കുന്ന ഒരുപാടാളുകൾ ഉണ്ടിവിടെ.... വാപ്പ പണ്ട് വാങ്ങിതന്ന ചെറിയ തോക്കൊന്നും അല്ല. ഇത് ഭയങ്കര വലുതാണ്.! ഞാൻ വലുതാവുമ്പോ അതുപോലെ ഒരെണ്ണം എന്നിക്ക് വാങ്ങിതരണേ...

എനിക്ക് ഇവിടെ ഭയങ്കര പേടിയാകുന്നു. ഇന്നലെ ഞാൻ ഒരുപാട് കരഞ്ഞു. എന്നും തരാറുള്ള ഉമ്മാന്റെ ചക്കര ഉമ്മ മോന് കിട്ടിയില്ലല്ലോ... ഇന്ന് മോനെ കൊണ്ട് പോവാൻ വരുവല്ലോ അല്ലേ... ഞാൻ ഇവിടെ കാത്തിരിക്കുവാണേ....

എന്ന്

ഉമ്മയുടെകുഞ്ഞുവാവ

*അവന്റെ നിറങ്ങളുടെ ലോകം പോലും നന്നേ ചെറുതായി പോയികഴിഞ്ഞിരുന്നു. പച്ചയും വെള്ളയും കഴിഞ്ഞാൽ അവന് പരിചിതമായൊരു നിറം അവൻ മണിക്കൂറുകളിടവിട്ട് തുപ്പിക്കളയുന്ന അവൻറേതന്നെ കട്ടചോരയുടെ നിറമാണ്.*

# പട്ടട

*വിഷ്ണുപ്രസാദ് .ഒ.ജി / CE 2014-18*

ഉറക്കമുണർന്നു, പക്ഷേ കണ്ണുകൾ തുറന്നിട്ടില്ല പണ്ടും ഇങ്ങനെയായിരുന്നു. അമ്മ വിളിച്ചെഴുന്നേൽപ്പിച്ചാലും ഉറക്കം നടിച്ച് കിടക്കും ഒടുവിൽ ആട്ടത്തിൻറെ തിരശ്ശീല വീണു തുടങ്ങിയപ്പോൾ കണ്ണുകൾക്ക് വല്ലാത്ത ഭാരം പതുക്കെ കാഴ്ചയുടെ ലോകം വ്യക്തമായി തുടങ്ങിയപ്പോൾ പരിചിതമായ ആ മുറിയിലേക്ക് അവൻ തിരിച്ചു വന്നു പച്ചപുതപ്പ്കൊണ്ട് മൂടിയ കട്ടി കുറഞ്ഞ മെത്തയും, ഇരുമ്പ് കട്ടിലും, മരുന്നു കുപ്പികളെ തൂക്കിക്കൊന്ന നീണ്ട കമ്പികളും, കോളാമ്പികളും തൻറെ പച്ചക്കുപ്പായവും... പിന്നെ അവരുമുണ്ട്, ആരോ കീ കൊടുത്തു വിട്ടതുപോലെ പരക്കം പായുന്ന വെള്ളവസ്ത്രധാരികളായ മാലാഖമാർ. ജീവിതത്തിൻറെയും മരണത്തിൻറെയും നേർത്ത വേലിക്കെട്ടിനു കാവൽ നിൽക്കുന്ന അവരെ എങ്ങനെ മാലാഖമാർ ?എന്ന് വിളിക്കും? അവനിഷ്ടം അവരെ സാക്ഷികൾ എന്ന് വിളിക്കാനാണ്. നിസ്സഹായരായ സാക്ഷികൾ.

അവൻറെ നിറങ്ങളുടെ ലോകം പോലും നന്നേ ചെറുതായി പോയികഴിഞ്ഞിരുന്നു. പച്ചയും വെള്ളയും കഴിഞ്ഞാൽ അവന് പരിചിതമായൊരു നിറം അവൻ മണിക്കൂറുകളിടവിട്ട് തുപ്പിക്കളയുന്ന അവൻറേതന്നെ കട്ടചോരയുടെ നിറമാണ്.

**■ ഒരു സിഗരറ്റ് കുറ്റിയുടെ അറ്റത്ത് നിന്ന് അടുത്തത് കത്തിച്ച് പോകുന്ന ലാഘവത്തിൽ ഉണ്ടാക്കിവെച്ച ഒരു കൂട്ടം ചങ്ങാതിമാരുണ്ടവന്. പിന്നെ അവളുണ്ട്... പ്രണയത്തിൻറെ റോസാദളങ്ങൾ അവൻറെ ജീവിതമാകെ വാരി വിതറിയവൾ.**

അമ്മയുണ്ട്. ജീവിതം സ്വപ്നമെന്ന് നടിച്ച കാലത്ത് അവരെ കരയിപ്പിച്ചിട്ടേയുള്ളു. ഇന്നീ നരകം സ്വപ്നമാകണേ എന്ന് പ്രാർത്ഥിച്ച് ഉറക്കത്തിലേക്ക് തെന്നി വീഴുമ്പോഴും നിശബ്ദതയെ കീറിമുറിച്ച് അവരുടെ തേങ്ങലുകൾ അവന് കേൾക്കാം. ഒരു സിഗരറ്റ് കുറ്റിയുടെ അറ്റത്ത് നിന്ന് അടുത്തത് കത്തിച്ച് പോകുന്ന ലാഘവത്തിൽ ഉണ്ടാക്കിവെച്ച ഒരു കൂട്ടം ചങ്ങാതിമാരുണ്ടവന്. പിന്നെ അവളുണ്ട്... പ്രണയത്തിന്റെ റോസാദളങ്ങൾ അവന്റെ ജീവിതമാകെ വാരി വിതറിയവൾ. കെട്ടുപൊട്ടിയ പട്ടംപോലെ പറന്ന



അവന് എത്തിപ്പെടാൻ ഒരു കര കാണിച്ചു കൊടുത്തവൾ. അന്നന്ന് നീളം കുറഞ്ഞ് വന്ന അതിഥികളുടെ പെരുവെള്ളപ്പാച്ചിലിനിടയിൽ അവൻറെ കണ്ണടകൾ അവളെ പരതിയിരുന്നു. മുത്തുക്കിലുക്കം പോലുള്ള അവളുടെ ചിരിക്കായ് അവൻറെ മനസ്സ് വെമ്പിയിരുന്നു.

ഒടുവിൽ ഒരു നാൾ അവൾ വന്നു. അവൻറെ അടുത്തിരുന്ന് അവൾ ചോദിച്ചു 'സുഖമാണോ?' പാതി കൊഴിഞ്ഞ മുടി ചീകിയൊതുക്കാൻ ശ്രമിച്ച് അവൻ പറഞ്ഞു. 'സുഖം'. കണ്ണുനീർത്തുള്ളിക്ക് ഒരുപാട് കഥകൾ പറയാനുള്ളതുപോലെ തോന്നി. ആരോ എവിടെയോ ഒരു സിഗരറ്റ് കുറ്റി ചവിട്ടികെടുത്തി.

*തെങ്ങിൻറെ മോളിൽ കുറുകെ കെട്ടിയ വടിയും പിടിച്ച് ഫെഡറേഷൻ കപ്പുകണ്ട മഞ്ചേരിക്കാരൻറെ ആവേശത്തോളം വരും മലബാറുക്കാരുടെ ഫുട്ബോൾ പ്രേമം. അതുകൊണ്ടുതന്നെയാണ് കലൂർ സ്റ്റേഡിയത്തിൽ റാഫിയും, വിനീതും, എടത്തൊടികക്കാരൻ അനസും ബൂട്ട് കെട്ടിയിറങ്ങുമ്പോൾ 128 ഡെസിബെൽ ഒച്ചയുണ്ടാക്കാനായി മലബാറിൽ നിന്ന് വണ്ടികൾ പോണത്.*

# ന്റെ കോയിക്കോട്

*യദു എ ബി / അനിരുദ്ധ് ശങ്കർ / അനുവിന്ദ് സരൈ*





ഒരായിരം വട്ടം ഈ കടൽക്കാറ്റിനോട് ഞാൻ കഥകൾ പറഞ്ഞിട്ടുണ്ടാവും... എന്തോ ഇവിടെ വന്നിരുന്ന് കുറച്ച് നേരം കാറ്റ് കൊണ്ടാൽ ഒരു ഉഷാറാണ്... നല്ല ചായക്കുടിച്ചാൽ കിട്ടുന്ന ഉഷാറിനേക്കാളും വലുത്... ഹാ..! പതിവുപോലെ നല്ല തിരക്കുള്ള സാഹായ്നം. കടലവിൽപ്പനക്കാരനും, പട്ടം പറത്തുന്ന ചേട്ടനും നല്ല കോളാണെന്നു തോന്നുന്നു... രണ്ടാളുടേയും കീശക്ക് നല്ല കനം ഉള്ളതായി തോന്നി... ഞാൻ മെല്ലെ എണീറ്റു... കടൽപ്പൂഴി എനിക്ക് ചാർത്തി തന്ന മണലടയാളം തുടച്ച് നടന്നു...

ഇന്നലെ കഴിഞ്ഞ സമ്മേളനത്തിലെ ഇൻക്വിലാബ് വിളികൾ കടലിരമ്പത്തിനേക്കാൾ ഉച്ചത്തിൽ ആ അന്തരീക്ഷത്തിൽ അലയടിക്കുന്നതുപോലെ തോന്നുന്നു. ആകാശത്തിലേക്ക് ഉയർത്തിയടിച്ച പന്തിനെ നോക്കി താഴെനിന്ന് കുട്ടികളിലാരോ കൈ ഉയർത്തിപ്പിടിച്ച് റൊണാൽഡോ... റൊണാൽഡോ എന്ന് ഉറക്കെ വിളിച്ചു പറഞ്ഞു. മൂത്രപ്പുരയുടെ ചുവരിൽ കരിക്കട്ടക്കൊണ്ടെഴുതി വെച്ചതും, കമുക് വെച്ചുണ്ടാക്കിയ പോസ്റ്റിൽ കത്രികകട്ടിൽ പന്തടിച്ചു കേറ്റിയതും പണ്ടെവിടെയോ വായിച്ചത് മനസ്സിലേക്ക് തികട്ടിവന്നു... അതേ കോഴിക്കോട് ഇങ്ങനെയാണ്. കുമ്മായം കൊണ്ട് വരച്ച കളത്തിനുള്ളിലേക്ക് ഈ ഭൂമി മുഴുവൻ ചുരുങ്ങി ഒരു പന്തായി മാറിയതിൻറെ പിന്നാലെ കോയിക്കോട്ടുകാരൻറെ കണ്ണുകൾ പായും...

പന്തടക്കവും മെയ് വഴക്കവും ചേർന്ന നല്ല ഉശിരൻ കാലുള്ള ചെക്കൻമാരെ കോഴിക്കോട്ടുകാർക്ക് പെരുത്തിഷ്ടമാണ്. തെങ്ങിൻറെ മോളിൽ കുറുകെ കെട്ടിയ വടിയും പിടിച്ച് ഫെഡറേഷൻ കപ്പുകണ്ട മഞ്ചേരിക്കാരൻറെ ആവേശത്തോളം വരും മലബാറുക്കാരുടെ ഫുട്ബോൾ പ്രേമം അതുകൊണ്ടുതന്നെയാണ് കലൂർ സ്റ്റേഡിയത്തിൽ റാഫിയും, വിനീതും, എടത്തൊടികക്കാരൻ അനസും ബൂട്ട് കെട്ടിയിറങ്ങുമ്പോൾ 128 ഡെസിബെൽ ഒച്ചയുണ്ടാക്കാനായി മലബാറിൽ നിന്ന് വണ്ടികൾ പോണത്.

**■ അതെ ഇത് സ്വീറ്റ്മീറ്റ് സ്ട്രീറ്റാണ്. ഞങ്ങളുടെ മിഠായിത്തെരുവ് ഇവിടെയാണ് കോഴിക്കോട് ഉണരുന്നത്, ജീവിക്കുന്നത്, ആർത്തുല്ലസിക്കുന്നത്, കരയുന്നത്, ഉറങ്ങുന്നത്. നിരത്തിവെച്ച ഹൽവക്കഷ്ണം പോലെ പലേ നിറവും സംസ്കാരവും നിറഞ്ഞതാണ് കോഴിക്കോടിന്റെ രുചിവൈഭവം.**

ഒരിക്കലും ഉറങ്ങാത്ത ഒരു തെരുവുണ്ടിവിടെ ചുവപ്പും, മഞ്ഞയും, പച്ചയും നിറത്തിലുള്ള നല്ല സുന്ദരൻ ഹൽവകഷ്ണങ്ങൾവെച്ച് വരവേൽക്കുന്നൊരു തെരുവ്. ഇതു കണ്ടിട്ടാണ് പണ്ട് ബ്രിട്ടീഷ്ക്കാരൻ മധുരമുള്ള പന്നിയിറച്ചി അഥവാ സ്വീറ്റ്മീറ്റ് എന്നു വിളിച്ചത്. അതെ ഇത് സ്വീറ്റ്മീറ്റ് സ്ട്രീറ്റാണ്. ഞങ്ങളുടെ മിഠായിത്തെരുവ് ഇവിടെയാണ് കോഴിക്കോട് ഉണരുന്നത്, ജീവിക്കുന്നത്, ആർത്തുല്ലസിക്കുന്നത്, കരയുന്നത്, ഉറങ്ങുന്നത്. നിരത്തിവെച്ച ഹൽവക്കഷ്ണം പോലെ പലേ നിറവും സംസ്കാരവും നിറഞ്ഞതാണ് കോഴിക്കോടിൻറെ രുചിവൈഭവം. നല്ല കോഴിക്കോടൻ ബിരിയാണീൻറെ മണവും പിന്നെ കോഴിക്കോടിൻറെ സ്വന്തം കല്ലുമ്മക്കായ പൊരിച്ചതിൻറെ എരിയും എൻറെ മൂക്കിലേക്ക് കേറി...

അങ്ങനെ രണ്ടാം ഗേറ്റിൻറെ അടുത്തുള്ള റഹ്മത്ത് ഹോട്ടലീന്ന് ഒരു ബീഫ്ബിരിയാണി അങ്ങ് പാസാക്കി. എത്ര പറഞ്ഞാലും ഈ നഗരത്തിൻറെ മൊഞ്ച് വിവരിക്കാൻ ആകില്ല. ഈ മ?ണലാരണ്യത്തിലും മാനാഞ്ചിറയുടെ പുൽപ്പരപ്പിലും മിഠായിത്തെരുവിൻറെ നന്മയിലും ഹൽവകഷ്ണങ്ങളുടെ സ്വപ്നങ്ങളിലുമാണ് ഇമ്മിണി വല്യ ഈ കോഴിക്കോട് നഗരം കെട്ടി പൊക്കിയത്

*ജാർസുഗുഡയിലെ മാറിക്കയറൽ എനിക്ക് സ്ഥലങ്ങൾ കാണാനുള്ള ആഗ്രഹസഫലീകരണത്തിന്റെ ഒരു നിമിത്തമായിത്തോന്നി. ഞാൻ വളരെയധികം വായിച്ചറിഞ്ഞ ഒരു സ്ഥലമാണ് ജാർസുഗുഡ. ഒറീസയിലെ ഏറ്റവും അധികം ധാതുക്കൾ ഘനനം നടത്തുന്ന സ്ഥലം. ഊർജ്ജോൽപ്പാദനത്തിന്റെ തലസ്ഥാനം. ആദിവാസികളുടെ സ്ഥലം,വേദാന്ത അലൂമിനിയം പ്ലാന്റ് തട്ടിപ്പറിച്ചെടുത്തതു വഴി മാധ്യമങ്ങളിൽ ഒരു കാലത്ത് നിറഞ്ഞുനിന്ന സ്ഥലം.*

# ജാർസുഗുഡ




*ബിജു അഗസ്റ്റിൻ/ HOD മെക്കാനിക്കൽ*

ഞാൻ ഒറീസയിലെ സാംബൽപൂരിൽ നിന്നും റൂർക്കേലയിലേക്കുള്ള യാത്രയിലായിരുന്നു. നാട്ടിലേക്കുള്ള ട്രെയിൻ റൂർക്കേലയിൽ നിന്നാണ്. സാംബൽപൂരിൽ ഹിരാക്കുഡ് ഡാം കണ്ട് കുറെ സമയം പോയി. ഉദ്ദേശിച്ച ട്രെയിൻ കിട്ടിയില്ല. ടിക്കറ്റ് കൗണ്ടറിൽ ഇരിക്കുന്ന പെൺകുട്ടി ഒരു വഴി പറഞ്ഞുതന്നു. സാംബൽപൂരിൽ നിന്നും വിശാഖപട്ടണത്തേക്കുള്ള ട്രെയിനിൽ കയറി ജാർസുഗുഡ സ്റ്റേഷനിൽ ഇറങ്ങുക. അരമണിക്കൂറിനകം ഡൽഹിയിൽ നിന്നും പുരിയിലേക്കുള്ള ഉത്ക്കൽ എക്സ്പ്രസ്സ് അവിടെ വരും. അതിൽ കയറി റൂർക്കേലയിൽ പോകാം. അങ്ങിനെ ജാർസുഗുഡയിലിറങ്ങി മാറിക്കയറാവുന്ന ഒരു ജനറൽ ടിക്കറ്റെടുത്തു.

ജാർസുഗുഡയിലെ മാറിക്കയറൽ എനിക്ക് സ്ഥലങ്ങൾ കാണാനുള്ള ആഗ്രഹസഫലീകരണത്തിന്റെ ഒരു നിമിത്തമായിത്തോന്നി. ഞാൻ വളരെയധികം വായിച്ചറിഞ്ഞ ഒരു സ്ഥലമാണ് ജാർസുഗുഡ. ഒറീസയിലെ ഏറ്റവും അധികം ധാതുക്കൾ ഘനനം നടത്തുന്ന സ്ഥലം. ഊർജ്ജോൽപ്പാദനത്തിന്റെ തലസ്ഥാനം. ആദിവാസികളുടെ സ്ഥലം,വേദാന്ത അലൂമിനിയം പ്ലാന്റ് തട്ടിപ്പറിച്ചെടുത്തതു വഴി മാധ്യമങ്ങളിൽ

ഒരു കാലത്ത് നിറഞ്ഞുനിന്ന സ്ഥലം. സമൂഹത്തിലെ പുറമ്പോക്കിലെ മനുഷ്യരോട് ഏറ്റവുമധികം അന്യായങ്ങൾ, ഭരണകൂടത്തിന്റെ ആനുകൂല്യത്തോടെ നടന്ന സ്ഥലം (കച്ചവടം), എന്നിങ്ങനെ കുപ്രസിദ്ധമായ ഒരു വ്യവസായ നഗരമാണ് (നഗരമെന്ന് പറഞ്ഞുകൂടാത്ത ഒരു ചേരി പ്രദേശം) അത്. ഒറീസയിലൂടെ പോകുന്ന രണ്ടു പ്രധാന റെയിൽവെ ലൈനുകൾ സംഗമിക്കുന്ന ജംഗ്ഷനും ജാർസുഗുഡ തന്നെ. ആ റെയിൽവെസ്റ്റേഷനിലെ പടിഞ്ഞാറൻ റെയിൽവെ ട്രാക്കിലായിരുന്നു ഹിന്ദുമഹാസഭ സംഘാടകനും, മനുഷ്യസ്നേഹിയുമായിരുന്ന ദീൻദയാൽ ഉപാധ്യയയുടെ മൃതദേഹം കിടന്നിരുന്നത് എന്നും ഞാൻ വായിച്ചറിഞ്ഞു.

ഒന്നരയ്ക്ക് സാംബൽപൂർ വിട്ട തീവണ്ടി ഏതാണ്ട് രണ്ടേമുക്കാലോടെ വരണ്ടപ്രദേശമായ ജാർസുഗുഡയിലെത്തി. പുറത്തിറങ്ങണം. മറ്റേ റെയിൽവെ ലൈൻ വേറെ പ്ലാറ്റ്ഫോമിൽ ആയിരിക്കും. തീവണ്ടി സമയം നോക്കണം. ഞാൻ റിസർവേഷൻ കൗണ്ടറിന്റെ മുമ്പിലുള്ള റെയിൽവെ ടിക്കറ്റ് കൗണ്ടറിലെത്തി. പുറത്തേക്കുള്ള വഴിയുടെ മുമ്പിലായി തീവണ്ടി സമയം മിന്നിമായുന്ന ഡിസ്പ്ലേ ബോർഡുണ്ട്. എന്റെ തീവണ്ടി നാലാമത്തെ പ്ലാറ്റ്ഫോമിൽ മൂന്നേമുക്കാലിനേ വരൂ എന്ന് ഞാൻ മനസിലാക്കി. അവിടുത്തെ കാഴ്ചകളൊക്കെ കണ്ട് നിൽക്കുമ്പോളാണ് എന്റെ വ്യക്തിത്വത്തെക്കുറിച്ച് ഉൾക്കാഴ്ച്ച തരുന്ന ആ സംഭവം അവിടെ അരങ്ങേറിയയത്.

ചില സ്ഥലങ്ങൾ, ഗന്ധങ്ങൾ, രുചികൾ, ശബ്ദങ്ങൾ, തുടങ്ങിയവ നമ്മുടെ മനസ്സിൽ മുൻപ് അനുഭവിച്ച സവിശേഷമായ അപൂർവാനുഭവങ്ങളുടെ ഓളം സൃഷ്ടിക്കും. അതിൽ ചിലത് ആനന്ദകരമെങ്കിൽ ചിലത് ദുഃഖകരമായ ഓർമകളായിരിക്കും നമുക്ക് സമ്മാനിക്കുന്നത്.

**■ ജാർസുഗുഡയിലെ മാറിക്കയറൽ എനിക്ക് സ്ഥലങ്ങൾ കാണാനുള്ള ആഗ്രഹസഫലീകരണത്തിന്റെ ഒരു നിമിത്തമായിത്തോന്നി. ഞാൻ വളരെയധികം വായിച്ചറിഞ്ഞ ഒരു സ്ഥലമാണ് ജാർസുഗുഡ. ഒറീസയിലെ ഏറ്റവും അധികം ധാതുക്കൾ ഖനനം നടത്തുന്ന സ്ഥലം.**

യാത്രയിൽ ഒരു ഉറക്കത്തിന്റെ പാതിയിൽ ബസ്സ് കടന്നുപോകുമ്പോൾ കണ്ട ഋഷികേശിലെ ഭീമാകാരമായ ശിവന്റെ പ്രതിമ ഇപ്പോഴും മനസ്സിൽ ഹിമാലയത്തിന്റെ ഒരു ബിംബമായി നിൽക്കുന്നു. അതുപോലെ ഉറങ്ങാതെ, അർദ്ധരാത്രിയിൽ മുസ്സോറിയിലേക്കുള്ള വളഞ്ഞും പുളഞ്ഞുമുള്ള പാത കയറുന്ന ബസ്സിൽ നിന്നും താഴേക്കു നോക്കിയപ്പോൾ കണ്ട ഹരിദ്വാർ നഗരത്തിന്റെ ദീപക്കാഴ്ച മറക്കാനാകാത്ത ഒരു ചിത്രമാണ് മനസ്സിൽ വരച്ചിട്ടത്. മുല്ലപ്പൂവിന്റെ സുഗന്ധവും ചന്ദനത്തിരിയുടെ പുകച്ചുരുളുകളും എനിക്ക് മൃതശരീരത്തിന്റെ സ്മരണയാണ് ഉണർത്തുന്നത്. ഇടയനെ വിളിച്ചു ഞാൻ കരഞ്ഞപ്പോൾ എന്ന പ്രസിദ്ധമായ ക്രിസ്ത്യൻ ഭക്തിഗാനം എന്നിൽ ലേക്ഷോർ ആശുപത്രിയിലെ കീമോതെറാപ്പി വാർഡിലെ എ.സിയുടെ തണുപ്പാണ് ഓർമിപ്പിക്കുന്നത്.

അതുപോലെ ജാർസുഗുഡ ഉണർത്തുന്ന സ്മൃതി എന്താണെന്ന് ഞാൻ പറയാം. പ്ലാറ്റ്ഫോമിൽനിന്ന് പുറത്തേക്കുള്ള വിശാലമായ വഴിയുടെ വലതുവശം ടിക്കറ്റ് കൗണ്ടറുകൾ. അവിടെ കാര്യമായ തിരക്കില്ല. കുറെയാളുകൾ അവിടവിടെയായി നിൽക്കുന്നുണ്ട്. ചിലർ അവിടെയിട്ടിരുന്ന കസേരകളിൽ ഇരിക്കുന്നു. ചിലർ നിലത്തും. ആകെ പത്തുപതിനഞ്ചുപേരുണ്ട്. നാലഞ്ചുപേർ സ്ത്രീകളാണ്. ജാർസുഗുഡ സ്റ്റേഷൻ വടക്കോട്ട് തിരിഞ്ഞാണ് സ്ഥിതിചെയ്യുന്നത്. ടിക്കറ്റ് കൗണ്ട



Pic : Blaze Mathews

റിനെതിർവശമായി, നടവഴിയുടെ ഇടത് ഒരു വലിയ തളമാണ്. ആ തളത്തിൽ ഒരാൾ കിടക്കുന്നുണ്ട്. അവർ ഒറീസ്സയിലും, ബംഗാളിലും നമ്മൾ ചിത്രങ്ങളിൽ കണ്ടുപരിചയിച്ച മുക്കുവരുടെ വസ്ത്രം ധരിച്ചിരിക്കുന്നു. ഷർട്ട് ഇട്ടിട്ടില്ല. താറുടുത്ത് കുറിയതായ ഒരു അടിവസ്ത്രം മാത്രം. കറുത്ത്, പൊക്കം കുറഞ്ഞ ആയാൾ അമിതമായി മദ്യമോ, മയക്കുമരുന്നോ കഴിച്ചിട്ടുണ്ടെന്ന് വളരെ വ്യക്തമായി ആർക്കും ബോധ്യമാകും. റെയിൽവെ പ്ലാറ്റ്ഫോമിൽ പുറത്തേക്കുള്ള വഴി തുടങ്ങിയിടത്ത് ഇടതുവശത്തായി ഒരു വൃദ്ധ ഇരിക്കുന്നുണ്ട്. പത്തെഴുപത്തഞ്ച് വയസ്സു കഴിഞ്ഞ ഒരു ഭിക്ഷക്കാരിയാണ്. അവശയായ അവർ ഒരു ചേല ചുറ്റിയിട്ടുണ്ട്. വെളുത്ത് മെലിഞ്ഞ അവർ പണ്ടുകാലത്ത് കൊള്ളാവുന്ന ഒരു രൂപത്തിന്റെ ഉടമായിരുന്നെന്ന് നമുക്ക് തോന്നും വിധത്തിലുള്ള ഒരു സ്ത്രീയായിരുന്നു. സാധാരണ റെയിൽവെ പ്ലാറ്റ്ഫോമിലെ ഭിക്ഷക്കാരികളെപ്പോലെ അവർ അവിടെ കാലും നീട്ടി, കൂനിക്കൂടിയിരിക്കുന്നു.

**■ ഒരു ചേല ചുറ്റിയിട്ടുണ്ട്. വെളുത്ത് മെലിഞ്ഞ അവർ പണ്ടുകാലത്ത് കൊള്ളാവുന്ന ഒരു രൂപത്തിന്റെ ഉടമായിരുന്നെന്ന് നമുക്ക് തോന്നും വിധത്തിലുള്ള ഒരു സ്ത്രീയായിരുന്നു. സാധാരണ റെയിൽവെ പ്ലാറ്റ്ഫോമിലെ ഭിക്ഷക്കാരികളെപ്പോലെ അവർ അവിടെ കാലും നീട്ടി, കൂനിക്കൂടിയിരിക്കുന്നു.**

ഞാൻ നോക്കുമ്പോൾ മുമ്പേ പറഞ്ഞ മദ്യപൻ എണീറ്റ് വലിയ ഒരു മുളവടി കൈയിലെടുക്കുന്നു. ലാത്തിപോലുള്ള ആ വടിയെടുത്ത് ആയാൾ ഏതോ ലക്ഷ്യത്തിലേക്ക് നടക്കുകയാണ്. അയാളുടേയും വൃദ്ധയുടേയും നടുവിലാണ് ഞാനിപ്പോൾ. അയാൾ വൃദ്ധയുടെ മുന്നിലെത്തി. അവരെ സൂക്ഷിച്ച് നോക്കി. അയാൾ ഏതോ ഹാലൂസിനേഷനിൽ ആയിരുന്നിരിക്കണം. ഒരു പ്രകോപനവും കൂടാതെ ഏതോ ക്ഷുദ്രജീവിയെ എന്നപോലെ അയാൾ വൃദ്ധയെ നേരിട്ടു. അടിച്ചു എന്നല്ല ആഞ്ഞടിച്ചു എന്നുപറയണം. നമ്മൾ പട്ടിയെ, അക്രമിക്കാൻ വരുന്ന പട്ടിയെ- അടിക്കുന്നപോലെ നന്നായിട്ട് ഓങ്ങി രണ്ടടിയടിച്ചു. ആദ്യത്തെ അടിയേൽക്കുന്നതിനുമുമ്പേ ആളുകൾ ശബ്ദമുണ്ടാക്കി. ഞാനും അങ്ങോട്ടു തിരിഞ്ഞു. അടിയേറ്റ വൃദ്ധ നേർത്ത സ്വരത്തിൽ കരഞ്ഞു. രണ്ടാമത്തെയടി വൃദ്ധയുടെ വാരിയെല്ലിന്റെ ഇടയിലായി ആഞ്ഞുപതിക്കുന്നത് ഞാൻ കണ്ടു. മൂന്നാമത്തേയും, നാലാമത്തേയും അടികൾ ഏറ്റ ശേഷം വൃദ്ധയുടെ വായുടെ കോണിൽ നിന്നും ചോര ഒഴുകാൻ തുടങ്ങി. ഞാനും ശബ്ദം ഉയർത്തി അയാളെ തടയാൻ ശ്രമിക്കുന്നുണ്ട്. ആളുകൾ എന്നേയും നോക്കുന്നുണ്ട്. ആ ഉദ്യമത്തിൽ നിന്ന് സ്ത്രീയെ രക്ഷപ്പെടുത്താൻ ഏറ്റവും എളുപ്പമുള്ള സ്ഥലത്ത് നിന്നത് ഞാനായിരുന്നു.

ഞാൻ പകച്ചുപോയി എന്ന് പറയാം. പക്ഷേ ആദ്യത്തെ അടിക്കുശേഷം പകപ്പു മാറാനുള്ള സമയമൊക്കെ കിട്ടിയിട്ടുണ്ട്. വിദ്യാഭ്യാസമുള്ളവനും, ആരോഗ്യവാനുമായ ഞാൻ എന്തുകൊണ്ടാണ് ആ സമയം ഒരു സഹജീവിയെ രക്ഷിക്കാനുള്ള കടമ നിർവഹിക്കാതിരുന്നത് എന്ന ചിന്ത എന്റെ ഉള്ളിലേക്ക് ആഴ്ന്നിറങ്ങി. നാലടി കഴിഞ്ഞപ്പോൾ ഒരു ചെറുപ്പക്കാരൻ ഓടി വന്ന് വൃദ്ധയെ രക്ഷപ്പെടുത്തി. അക്രമിയുടെ കൈയിൽ നിന്നും വടി പിടിച്ചു വാങ്ങി. അടി, ഇടി, തൊഴി എല്ലാം അയാൾക്കിട്ട് കൊടുത്തു. സ്ത്രീയെ ചിലർ ചേർന്ന് വേറൊരു സ്ഥലത്തേക്ക് മാറ്റി. ഇതെല്ലാം കണ്ടു നിന്ന ഞാൻ പ്രകടമായ ലജ്ജയോടെ സ്റ്റേഷന്റെ പുറത്തേക്കിറങ്ങി. പത്തുപതിനഞ്ച് നിമിഷം കഴിഞ്ഞ് പുറത്തെ കാഴ്ചകൾകണ്ട് ഞാൻ തിരിച്ചെത്തിയപ്പോൾ, അക്രമിയെ വലിച്ചെറിഞ്ഞ നിലയിൽ റെയിൽവെസ്റ്റേഷനു പുറത്തെ റോഡിൽ കിടക്കുന്നതായി ഞാൻ കണ്ടു. അവിടുത്തെ നീതിനടപ്പ് അങ്ങനെയായിരിക്കാം.

പക്ഷേ ജാർസുഗുഡ സ്റ്റേഷൻ എനിക്ക് ഒരു പുതിയ അറിവ് പകർന്നുതന്നു. മുറിക്കുള്ളിലിരുന്നു മറ്റുള്ളവരോട് നീതിയും, ന്യായവും പ്രസംഗിക്കുന്ന എന്താണ് പറ്റിയത്. ഒരു വ്യക്തിയെന്ന നിലയിലും, പൗരൻ എന്ന നിലയിലും ഞാൻ എന്റെ പ്രവർത്തിയെ എങ്ങനെ ന്യായീകരിക്കും. ഒരു പക്ഷേ ഞാൻ അന്യ നാട്ടിൽ ഒറ്റയ്ക്കാണ്, എന്റെ കൈയിലും, തോളിലും ബാഗുണ്ട്. ബാഗുകൾ താഴെവച്ചാൽ നഷ്ടപ്പെട്ടേക്കാം എന്ന സ്വാർത്ഥ ചിന്തയായിരിയ്ക്കാം എന്നെ നയിച്ചിരിക്കുക. അല്ലെങ്കിൽ അയാളെ നേരിടാനുള്ള ഭയമാണോ എന്നെ പിന്തിരിപ്പിച്ചത്. ഒരു പക്ഷേ ഇതൊക്കെആരെങ്കിലും ചെയ്തുകൊള്ളും, നമ്മുടെ ജോലിയല്ല എന്ന മധ്യവർത്തി സമൂഹത്തിന്റെ പൊതുപ്രതികരണമാണോ. എനിക്കറിയില്ല. പക്ഷേ നീതികരിക്കാൻ പറ്റാത്ത ഒന്നാണ് ഞാൻ ചെയ്തതെന്ന് എനിക്ക് വെളിപ്പെട്ടു.

സത്യാന്വേഷണ പരീക്ഷകൾ നടത്താൻ ഞാൻ ഗാന്ധിയല്ല. പക്ഷേ ഞാൻ എന്ന വ്യക്തിക്ക് എന്നോടുതന്നെ ഉത്തരം പറയേണ്ടിവരുന്ന സമസ്യകളിൽ എനിക്ക് തലയുയർത്തിപ്പിടിച്ച് നിൽക്കണമെങ്കിൽ എന്റെ വ്യക്തിത്വം കുറേക്കൂടി മെച്ചപ്പെടുത്തണമെന്ന് ഈ സംഭവം എന്നെ പഠിപ്പിച്ചു...



If you treat every situation as a life and death matter, you'll die a lot of times.
-Dean Smith

*ചിതലരിച്ചാലും തേഞ്ഞുപോകാത്ത ഓർമ്മകളിലേറെയും സമ്മാനിച്ചത് ആ വസന്തകാലമായിരിക്കും. പേസ്റ്റ് കുറ്റിയിലെ അവസാനത്തെ തുള്ളിയും ഞെക്കിപ്പിഴിയാനും കൂട്ടുകൂടി കറങ്ങിനടക്കാനും പരസ്പരം മനസ്സുതുറക്കാനും ഒക്കെ ശീലിച്ച ആ വസന്തകാലം.*

# ഒരു വസന്തകാലത്തിന്റെ ഓർമ്മയ്ക്ക്

*സുവീഷ് വാസുദേവൻ / B Arch 2012-17*



അന്നു ഞാൻ പതിവിലും നേരത്തെയാണുണർന്നത്. എന്തോ മനസ്സ് വല്ലാതെ അലസമായിരുന്നു. ജനവാതിൽ മെല്ലെ തുറന്നപ്പോൾ ആ പ്രഭാതം എനിയ്ക്കാണെന്നതു പോലെ തോന്നി. തപ്പിത്തടഞ്ഞ് ഫോണെടുത്തു നോക്കയപ്പോഴാണ് അതു പ്രഭാതമല്ല നട്ടുച്ചയായിരുന്നു എന്നത്.

കൂട്ടിനായി ഏകാന്തത മാത്രമാണുണ്ടായിരുന്നത്. ഓർമ്മകളിലേക്കൊന്നു കാലെടുത്തു വച്ചാലോന്നു തോന്നി. ആ ആലോചന തന്നെ മനസ്സിലൊരു കുളിർമ നൽകി. വിപ്ലവം തലക്കു പിടിച്ചു നടന്ന കാലമായിരുന്നു അത്. സ്വന്തം പാർട്ടിയെ തലയിൽ കയറ്റിയതു കൊണ്ടാണോ എന്നറിയില്ല താടിയും മുടിയും നന്നേ വളർന്നിരുന്നു. ചെയ്യുന്നതും ചിന്തിക്കുന്നതുമെല്ലാം പാർട്ടിക്കു വേണ്ടിയാണെന്നോർക്കുമ്പോൾ മനസ്സിനൊരു സമാധാനം. ഇങ്ങനെ ചിന്തിച്ച് കൂട്ടുന്നതിനിടയിൽ ആരോ കതകിൽ തട്ടുന്നതു പോലെ തോന്നി. അല്ല.. കേട്ടു. ടക് ടക്.. അപ്പോഴാണ് കൈയ്യിലിരുന്ന ഫോൺ താഴെ വച്ച് കിടന്നിരുന്നിടത്തു നിന്ന് എഴുന്നേറ്റത്, മനസ്സില്ലാമനസ്സോടെയാണെന്നു പറയുന്നതാകും ശരി. അല്ലെങ്കിലും ഹോസ്റ്റൽ റൂമിൽ കൂടെയുള്ളവർ നാട്ടിൽ പോകുമ്പോൾ ഉണ്ടാകുന്ന ഏകാന്തത മറയ്ക്കാനും അകലെ ഉള്ളവരുടെ സാമീപ്യം അനുഭവിക്കാനും ആകെയുള്ള ഒരുപാധിയാണല്ലോ ഈ ഫോണും ചാറ്റിങ്ങും എല്ലാം.

പറഞ്ഞു വന്നതു ഇതല്ലല്ലോ. കാര്യത്തീന്നു പോയി. ഞാൻ പറഞ്ഞതു വാതിലിൽ അരോ തട്ടുന്നതിനെക്കുറിച്ചല്ലേ.? ഏതു സമയത്തും ഒടിഞ്ഞു വീഴാൻ സാധ്യതയുള്ള പൂട്ടുമായി മൽപ്പിടിത്തത്തിൽ ഏർപ്പെട്ട ശേഷമാണ് ഞാൻ റൂമിനു പുറത്തു കടന്നത്. എന്റെ ചാറ്റിങ്ങിനു മുടക്കം വരുത്തിയവനെ മനസ്സിൽ ഒരായിരം വട്ടം തെറി പറഞ്ഞ് കാണും. പക്ഷേ പുറത്തു പ്രത്യേകിച്ചു ആരും തന്നെ ഉണ്ടായിരുന്നില്ല. അതുതന്നെ.!

ഹോസ്റ്റലിൽ കൂട്ടം കൂടിയിരുന്നു സൗഹൃദം അനുഭവിച്ചറിയുന്ന സമയങ്ങളിൽ വല്ലപ്പോഴും കയറി വരുന്ന, വല്ലപ്പോഴുമെന്നു പറഞ്ഞാൽ ശരിയാകില്ല. ഇടയ്ക്കിടക്ക് എന്നു വേണം പറയാൻ. ഇടയ്ക്കിടക്ക് കയറിവരുന്ന കഥാപാത്രങ്ങളായ ഭൂതമോ പ്രേതമോ ആയിരിക്കുമെന്ന് സ്വയം ഒരു ചോദ്യം എന്നോടു തന്നെ ചോദിച്ചു. ഇതുപോലുള്ള അനുഭവങ്ങളിലൂടെ പലരും കടന്നു പോയിട്ടുണ്ട് എന്ന് പറഞ്ഞു കേട്ടിട്ടുണ്ട്. അപ്പോ എന്റെ ഉള്ളിൽ ചെറിയ പേടി തോന്നി. തോന്നി! അതെ അതിൽ തെറ്റില്ല. അതിന്റെ കാരണങ്ങൾ പിന്നെപ്പറയാം.

ഉള്ളിൽ കുറച്ചു ധൈര്യം സംഭരിച്ചു ചുമ്മാ അങ്ങു നടന്നു. മുന്നിൽ ഹോസ്റ്റലിന്റെ നിറം മങ്ങിയ ചുവരുകൾ. നിറം മങ്ങിയാലും അതിന്റെ തലയെടുപ്പ് ഓരോ വർഷവും കൂടികൂടി വരുന്നുണ്ട്. എങ്ങനെയില്ലാതിരിക്കും ഓരോ വർഷവും ഒരുപാടുപേരെ അറിവിന്റെ കൊടുമുടിയിൽ എത്തിച്ചിരിക്കുകയല്ലേ ഈ കോളേജും ഹോസ്റ്റൽ മുറികളും. എത്ര ശരിയാണ്. എന്നെ ഞാനാക്കി വാർത്തെടുത്തത് ഈ കോളേജും ഹോസ്റ്റലുമൊക്കെയല്ലേ. കാരണം പാടത്തും പറമ്പത്തുമൊക്കെ മാവിനു കല്ലെറിഞ്ഞും ക്രിക്കറ്റു കളിച്ചും നടന്നുമൊക്കെ ഈ ലോകം കീഴടക്കിയതു പോലെയാണ് തോന്നിയിരുന്നത്. എന്റെ മണ്ണിൽ നിന്നും ഇങ്ങോട്ടു പറിച്ചു നട്ടപ്പോഴാണ് ഞാൻ ഒന്നുമല്ല ഞാൻ ഇനിയും എന്തൊക്കെയോ ആവാനുണ്ടെന്ന് മനസ്സിലായത്. പലയിടങ്ങളിൽ നിന്നു വന്ന് എന്നോട് കൂട്ടു ചേർന്ന എന്റെ കൂട്ടുകാർ അവരാണ് സൗഹൃദം എന്ന വാക്കിന് പൂർണ്ണത നൽകിയതും നൽകികൊണ്ടിരിക്കുന്നതും. അക്ഷരങ്ങളും അക്കങ്ങളും വരയും എന്നെ മറ്റൊരു ലോകത്തേക്കു എത്തിച്ചു കൊണ്ടു പോകാൻ കൈത്താങ്ങാൻ അദ്ധ്യാപകർ. അവരെയെല്ലാവരേയും എനിക്കു സമ്മാനിച്ച എന്റെ ക്യാമ്പസ്. സെന്റി കുറച്ചു കൂടിപ്പോയതുകൊണ്ട് അപ്പോഴത്തെ ചിന്തികൾക്കു ബ്രേക്ക് നൽകികൊണ്ട് ഞാൻ തിരിച്ചു റൂമിലേക്ക് നടക്കാനൊരുങ്ങി. ചെറിയൊരു കാറ്റെന്നെ തലോടി. പനിനീർപ്പൂവിന്റെ ഗന്ധമുള്ള ആ കാറ്റ് ഞാൻ പറയാതെ പറഞ്ഞ ഇഷ്ടങ്ങളുടെ ഓർമ്മക്കുറിപ്പായാണ് തോന്നിയത്. ഫോണെടുത്തു സമയം നോക്കി. സമയം 2 മണി. 4 മണിക്കുള്ള ട്രെയിനിൽ നാട്ടിലേക്കു തിരിക്കണം. ചെറുതായിട്ടു വിശക്കുന്നു. ഇണ്ട്.! പോരാത്തതിനു കുളിച്ചിട്ടുമില്ല. പല്ലു തേച്ചിട്ടുമില്ല. ഫോൺ ചാർജ് ചെയ്യാനിട്ടിട്ടു ബാത്റൂമിന്റെ സൈഡിലോട്ട് ഓടി. അവിടെയുള്ള കണ്ണാടിയിൽ മുഖം നോക്കുന്നത് ഒരു പതിവായിരുന്നു. ആ പതിവു തെറ്റിച്ചില്ല. കുളിയും പല്ലുതേപ്പുമെല്ലാം കഴിഞ്ഞ് തിരിച്ച് റൂമിൽ കയറിയപ്പോഴാണ് ഒരു കാര്യം ശ്രദ്ധിച്ചത് ഇത്രക്കു സുന്ദരിയാണോ ഞങ്ങളുടെ ഈ മുറിയെന്ന്. റൂമിലുണ്ടായിരുന്ന തുണികളെല്ലാം വാരിക്കൂട്ടി ബാഗുകളിലാക്കി. സമയം പെട്ടന്ന് പോകുന്നതുകൊണ്ട് പാക്ക് ചെയ്ത് ഞാനിറങ്ങി. വാതിൽ പൂട്ടിയപ്പോൾ മനസ്സിൽ വല്ലാത്തൊരു പിടച്ചിൽ. ഇനി ഇങ്ങോട്ടെപ്പോഴാണോ ആവോ എന്ന്. കൂടെ ഉണ്ടായിരുവർ ഇന്നലെ പടിയിറങ്ങിയപ്പോൾ, മച്ചാനെ കാണാം എന്ന വാക്കിന്റെ പുറത്ത് മനസ്സിനെ പിടിച്ചു നിർത്തി. അതേയ് എനിക്കൊരു നിർബന്ധം ഉണ്ടായിരുന്നു. ഇവിടെ നിന്നും അവസാനം പടിയിറങ്ങുക എന്നത്. അത് നിറവേറ്റുകയും ചെയ്തു. വേറൊന്നും കൊണ്ടല്ല. കണ്ണു നനയുന്നതു വേറെ ആരും കാണണ്ടയെന്നുള്ളത് കൊണ്ട്.

അങ്ങനെ ഹോസ്റ്റലിന്റെ പടികളിറങ്ങി. കോളേജിനു മുന്നിലൂടെ നടന്നു നീങ്ങിയപ്പോൾ ഒന്നൂടെ ഒറ്റനോട്ടം തിരിഞ്ഞു നോക്കി. കാരണം കുറച്ചു നാളത്തേക്കു വേണ്ടിയാണെങ്കിൽ കൂടി പടിയിറങ്ങുമ്പോൾ എനിക്കു പലതും നഷ്ടപ്പെടുമോ എന്നുള്ള ഭയം. അതൊക്കെ എന്നെ ഇത്രത്തോളം തളർത്തുമ്പോൾ കാലചക്രത്തിന്റെ ഈ യാത്രയിൽ എന്നന്നേക്കുമായ് ഈ പടികളിറങ്ങേണ്ടി വരുമ്പോൾ.., ഹോ..! അത് ആലോചിക്കാൻ കൂടെ പറ്റുന്നില്ല.

*തലപൊക്കം നിനക്കാണ് കൂടുതലെങ്കിലും തലക്കനത്തിൽ ഞാനാണ് മുന്നിലെന്നു തോന്നുന്നു. എന്നും പൈങ്കിളിയായി നിലകൊള്ളുന്ന ഈ അവസ്ഥയെ ഇത്തരത്തിൽ വ്യഖ്യാനിക്കുന്നതിന് മറ്റൊരു കാരണവും ഞാൻ കാണുന്നില്ല. ആ പുഞ്ചിരിയിൽ വീണുപോയ പലവരിൽ ഒരുവനാണ് ഞാനെങ്കിലും ഉയർന്നെഴുന്നേൽക്കാൻ കഴിയാത്ത വിധം ഞാൻ തളർന്നുപോയിരിക്കുന്നു.*

# അപ്പൂപ്പൻ താടി

*അപ്പൂസ് ഗോപാലകൃഷ്ണൻ / ECE 2013-17*

അപ്പൂപ്പൻ താടിപോലെ കാറ്റിൽ സ്വന്തമായി പറന്നുനടക്കാൻ കൊതിച്ചവനാണ് ഞാൻ, കൃത്യമായ ലക്ഷ്യബോധമില്ലാതെ സ്വപ്നങ്ങളുടെ ഭാരമില്ലാതെ. സ്വതന്ത്രരായി വിഹരിക്കുന്ന എന്റെ മനസ്സിന്റെ കടിഞ്ഞാൺ ഇന്ന് കൈമോശം വന്നിരിക്കുന്നു, മോഷണം പോയിരിക്കുന്നു. മനസ് മോഷ്ടിച്ച നിന്നെ കള്ളി എന്നല്ലാതെ ഞാൻ വേറെന്ത് വിളിക്കാനാണ്. കുറ്റം ചെയ്തവർ ശിക്ഷ അനുഭവിച്ചേ മതിയാവൂ, ഉപ്പ് തിന്നവൻ വെള്ളം കുടിക്കും എന്ന് പറയും പോലെ. മനസ് മോഷ്ടിച്ച നിനക്ക് എന്റെ ഹൃദയത്തിൽ ജീവപര്യന്തം തടവ്. അറിയാതെ ചെയ്ത തെറ്റ് എന്നു പറഞ്ഞിട്ട് കാര്യമില്ല, നിയമത്തിന്റെ മുന്നിൽ നീ തെറ്റുകാരിയാണ്.

ഞാൻ പറയുമ്പോൾ പെരുംകള്ളി.....

തലപൊക്കം നിനക്കാണ് കൂടുതലെങ്കിലും തലക്കനത്തിൽ ഞാനാണ് മുന്നിലെന്നു തോന്നുന്നു. എന്നും പൈങ്കിളിയായി നിലകൊള്ളുന്ന ഈ അവസ്ഥയെ ഇത്തരത്തിൽ വ്യഖ്യാനിക്കുന്നതിന് മറ്റൊരു കാരണവും ഞാൻ കാണുന്നില്ല. ആ പുഞ്ചിരിയിൽ വീണുപോയ പലവരിൽ ഒരുവനാണ് ഞാനെങ്കിലും ഉയർന്നെഴുന്നേൽക്കാൻ കഴിയാത്ത വിധം ഞാൻ തളർന്നുപോയിരിക്കുന്നു. ഇന്ന് അപ്പൂപ്പൻ താടിയേക്കാളും ഭാരം കുറഞ്ഞവനാണ് ഞാൻ, തലക്കനം മാത്രം കൈമുതലായുണ്ട്. സ്വപ്നങ്ങൾക്ക് ചിറക് മുളച്ചിരിക്കുന്നു, ഭാവിലേക്കുള്ള ചോദ്യചിഹ്നം തെളിഞ്ഞുതുടങ്ങിയിരിക്കുന്നു. പല ചോദ്യങ്ങളുടെയും ഉത്തരം ഞാൻ നിന്നിൽ കാണുന്നുണ്ട്. പലപ്പോഴായി തേടി നടന്ന ഉത്തരങ്ങൾ ഇപ്പോൾ വ്യക്തമായിരിക്കുന്നു. 'യുറേക്കാ..യൂറേക്കാ..'

**■ തെല്ലൊരു ആവേശത്തോടെയും അഭിമാനത്തോടെയും അല്ലാതെ. ഒ.എൻ.വി എന്ന പേര് മലയാള–കാവ്യ ശാഖയിൽ നിന്ന് വായിച്ചെടുക്കാൻ കഴിയില്ല. അത്രയ്ക്ക് പ്രൗഢമായിരുന്നു ജനമനസ്സുകളിൽ അദ്ദേഹത്തിന്റെ ജനനം. സമ്പന്നമായിരുന്നു**

എന്നലറാൻ ഞാൻ ആർക്കമിഡീസല്ല..... ഭ്രമമാണ് പ്രണയം എന്നുപറയാൻ ഞാൻ കാട്ടാക്കടയും അല്ല. ഞാൻ നിന്നെ ക്ഷണിക്കുന്നത് ബൈജു ചേട്ടന്റെ കടയിൽ നിന്ന് മുഖത്തോടുമുഖം നോക്കി ഷേക്ക് കുടിക്കാനോ...പഞ്ചാരമുക്കിലിരുന്ന് കുറുകാനോ അല്ല. നമ്മൾ മാത്രമുള്ള ലോകത്തിന്റെ പൂട്ട് തുറക്കാനുള്ള താക്കോലുമായി വരാനാണ്. ചിറക് മുളച്ച് വിണ്ണിലേക്ക് പറന്നുയരുന്ന സ്വപ്നങ്ങളെ യാഥാർത്ഥ്യത്തിന്റെ ലോകത്തിലേക്ക് തിരികെ വിളിക്കാനാണ്.

പുഞ്ചിരിയിൽ എല്ലാം ഒതുക്കുന്ന നിന്നിൽ ഒരു ഭാവമാറ്റം ഞാനാഗ്രഹിക്കുന്നില്ല. ' പിന്നാലെ നടക്കാനല്ല കൂടെ നടക്കാനാണിഷ്ടം ' എന്നും ഞാൻ പറയുന്നില്ല. .എനിക്ക്..., നിനക്ക് ചുറ്റുമുണ്ടാകണം.......

എന്നും നിന്റേതു മാത്രമായ നിന്റെ നിഴലായാൽ മതി. സമയവും കാലവും നോക്കി വലുതാവാനും ചെറുതാവാനും സാധിക്കുന്ന

നിന്റെ നിഴൽ... നിനക്കൊരു ഭാരമാകാതെ, നീ അറിയാതെ അറിഞ്ഞാലും ശ്രദ്ധിക്കാതെ നടക്കുന്ന വെറും ' നിഴൽ...'



# കറുത്ത ബോർഡിൽ

*അജിത് ബോബൻ / CE 2015-19*

ഒരു ചോക്ക്
ഒരിക്കൽ ബോർഡിൽ ചുംബിച്ചു.
അവരിരുവരും ഒരു
പ്രണയലേഖനം രചിച്ചു.
അത് ചുമരുകൾ കണ്ടു.
കുട്ടികൾ കണ്ടു.
തുറന്നിട്ട ജാലകവാതിലുകൾ കണ്ടു.
നിമിഷങ്ങൾ; ഒരു മലർ പോലെ
കൊഴിഞ്ഞു.
ബെല്ലടിച്ചു, ടീച്ചർ വന്നു.
ഹാജർ ബുക്കുകൾ കൺതുറന്നു.
കഥയിലെ വില്ലനാം ഡസ്റ്ററുടൻ
ടീച്ചറിൻ കയ്യിലായ് കയറിനിന്നു.
വർണ്ണവിവേചനം ഇല്ലാതെയിരുവരും
എഴുതിയ ശുഭപ്രണയചരിതം.
നിഷ്കരുണം ഒപ്പിയെടുത്തു വില്ലൻ
മൗനമായി ഒന്നട്ടഹസിച്ചു.
ഇതുതന്നെ
എന്റെയും നിന്റെയും ജീവിതം
ഈ കലാലയത്തിനായ്
നെയ്ത പ്രണയം



# The poem I couldn't write...

സഞ്ജയ് എം / B.Arch 2012-17

You remained as a poem I never wrote
within the book of my rusty thoughts.
My fountain pen then pushed my hand
to create a love song that no one sang.
The blue ink swallowed my very first word
as it knows it is something absurd.
My pen rushed to a shining daylight
but you resemble the evading twilight
I wrote about the rainbows we chased
but I didn't mention the rains you missed.
Long journeys... to small paces;
swing sets... to rollercoasters.
I lied within every single line
to show a "forever" which we never align.
Because.........
"Love is all about letting go" is what you taught me.
And... you still remain as a poem I never wrote!



# പ്രണയം

*അഞ്ജലി പി പി / EEE 2014-18*

ആവിപറക്കുന്ന ചായയോടെതിരിടാൻ എന്നത്തേയുംപോലെ ഇന്നും സംവാദം തുടങ്ങി. വാക്കുകളോടെതിരിട്ട് ഇന്ന് വീരമൃത്യുവരിക്കാൻ പോകുന്ന വിഷയം പ്രണയം. കവിതകളിൽ പറയുന്നപോലെ സ്ത്രീക്കും പുരുഷനുമിടയിൽ പ്രപഞ്ചത്തിൽ സംഭവിക്കുന്ന ഏറ്റവും അനുപമമായ വികാരമാണ് പ്രണയം.

സാഹിത്യകാരനായ ഒന്നാമൻ ചുടുചായ ഊതിക്കൊണ്ട് പറഞ്ഞു. ആയിരം വിരലുകൾ എതിരെ ചുണ്ടിയാലും കൈകോർത്തുപിടിക്കാനുള്ള തീരുമാനമാണ് പ്രണയം, സംശയിക്കാൻ പഴുതുകളേറെയുണ്ടെങ്കിലും പരസ്പരം വിശ്വാസിച്ചുകൊള്ളാമെന്ന പ്രതിജ്ഞയാണ് പ്രണയം. രണ്ടാമൻ ആശയത്തോട് പിൻതാങ്ങി. പ്രണയത്തെ സ്ത്രീക്കും പുരുഷനുമിടയിൽ തളച്ച് ക്രൂശിക്കുകയാണ്. പ്രണയം അവർക്ക് മാത്രമുള്ളതല്ല. സൂര്യകാന്തിക്ക് സൂര്യനോട് തോന്നുന്നതും, അമ്മയ്ക്ക് കുഞ്ഞിനോടു തോന്നുന്നതും, പ്രിയപ്പെട്ട ഭക്ഷണത്തോട് തോന്നുന്നതും എല്ലാം പ്രണയമാണ്. മൂന്നാമൻ തന്റെ മതം വ്യക്തമാക്കി.

പ്രണയമെന്നൊന്നുണ്ടോ....? തോന്നുന്നത് ആകർഷണം മാത്രമാണ്. വികാരങ്ങളുടെ വേലിയേറ്റങ്ങൾക്കൊടുവിൽ അണഞ്ഞുപോകുന്ന ആകർഷണം. കവിതയ്ക്കുപുറത്തുള്ള ഏതുമനുഷ്യനാണ് പരസ്പരം സംശയിക്കാത്തത്. ആരാണ് പരസ്പരം ചതിക്കാത്തത് ഒന്നല്ലെങ്കിൽ മറ്റൊരുതരത്തിൽ അഭിനയിക്കാത്തവരായ് എത്രപേരുണ്ട്....? യുക്തിവാദി ചോദിച്ചു. ഇനി എന്റെ ഊഴമാണ് സത്യത്തിൽ എന്താണ് പ്രണയം....? ചായ തീർന്നിരിക്കുന്നു. വധിക്കപ്പെട്ട ഇനിയൊരു ചുടുചായയിലേക്ക് പ്രണയത്തെ ഉപേക്ഷിച്ച് ഞങ്ങൾ മടങ്ങി. അതിൽ പ്രണയം വെന്തുമരിച്ചിരിക്കണം.... അല്ലെങ്കിൽ ആരെങ്കിലും വെട്ടിക്കൊന്നിരിക്കാം അതോ ഇനി അങ്ങനൊന്നുണ്ടോ.....

എന്താണ് പ്രണയം.......

*യാത്രയിൽ ചോദ്യചിഹ്നങ്ങളുയർത്തിയ വലിയൊരു വെല്ലുവിളിയായിരുന്നു ഇത്. ഇവിടെ സംരക്ഷകന്റെ രൂപം വേണോ സംഹാരത്തിന്റെ പാതവേണോ എന്ന് പറയാൻ പറ്റുന്നില്ലല്ലോ. അനുഭവങ്ങൾ പാളിച്ചകൾ എന്നാണല്ലോ. കാലം തീരുമാനിക്കട്ടെ ഏതു വേഷം വേണം എന്ന്.*

# തെരുവു നായകൾ; ഒരവലോകനം

*അബൂബക്കർ സിദ്ദിഖ് / CE 2015-19*

കേരളത്തിന്റെ തെരുവുകൾ നായകൾക്കധീനമായിട്ട് നാളുകൾ ഏറെയായിട്ടില്ല. 1000, 500 നോട്ടുകൾ അസാധുവാക്കുന്നതിന് മുമ്പുവരെ ദൃശ്യമാധ്യമ ചർച്ചകൾ നരനായാട്ട് നടത്തുന്നത് തെരുവ് നായകളെക്കുറിച്ചായിരുന്നു. നായകളുടെ അക്രമം മൂലം അംഗഭംഗം സംഭവിച്ചവരും, എന്തിന് ജീവൻ വരെ നഷ്ടപ്പെട്ടവരും ഉണ്ട് എന്നത് ഏറെ വേദനാജനകമാണ്.

മനുഷ്യരുടെ സ്വത്തിനും ജീവനും വിലകൽപ്പിക്കുന്നവർ തെരുവു നായകൾക്കെതിരെ ശബ്ദമുയർത്തുന്നു. എന്നാൽ തെരുവ് നായകൾക്ക് അനുകൂലമായി വാദിക്കുന്നവർ കണ്ടിട്ടും കാണാതെ പോയ ചില കാഴ്ചകളുണ്ട്. കരളലിയിപ്പിക്കുന്ന കാഴ്ചകൾ.

തിരുവനന്തപുരത്ത് 65 കാരിയെ നൂറോളം തെരുവുനായ്ക്കൾ അതിക്രൂരമായി അക്രമിച്ച് കൊല്ലുമ്പോൾ മൃഗസ്നേഹത്തിന്റെ അപ്പോസ്തലന്മാരാണെന്ന് ഭാവിക്കുന്ന നിങ്ങൾ ഒരു മനുഷ്യനാണെന്ന കാര്യം മറന്നു എന്നുവേണം പറയാൻ. തെരുവുനായ വിഷയത്തിൽ നായകളെ കൊന്നുകളയണം എന്ന വാദവുമായി രംഗത്ത് വന്ന പ്രമുഖരാണ് കൊച്ചൗസേഫ് ചിറ്റിലപ്പിള്ളി, ജോസ് മാവേലി തുടങ്ങിയവർ. കോഴിയേയോ, പന്നിയേയോ ഒന്നും കൊല്ലുമ്പോൾ ഇല്ലാത്ത ഈ മൃഗസ്നേഹം എന്തുകൊണ്ട് തെരുവ് നായകളുടെ വിഷയത്തിൽ മാത്രം ഉയരുന്നു എന്ന ജോസ് മാവേലിയുടെ പ്രസ്ഥാവന കപടമൃഗസ്നേഹം നടിക്കുന്നവരുടെ പൊള്ളയായ മുഖം വ്യക്തമാക്കുന്നതാണ്. കടിക്കുന്ന പട്ടിയെ പോറ്റുന്നവർ എന്ന തലക്കെട്ടോടെയാണ് പ്രശസ്ത സിനിമാതാരം മോഹൻലാൽ ഈ വിഷയത്തോട് പ്രതികരിച്ചിരിക്കുന്നത്. ഭൂമിയിൽ ഏറ്റവും വിശ്വസ്തമിത്രമായ മൃഗം നായയാണ്. ഇങ്ങനെ തുടങ്ങുന്നു തെരുവുനായ്കളെ കുറിച്ചുള്ള മോഹൻലാലിന്റെ ബ്ലോഗ്. നായകളെ കൊല്ലണമോ, ഇല്ലയോ എന്ന് ചിന്തിക്കുന്നവരോട് പറയാൻ തെങ്ങിനെക്കുറിച്ചുള്ള ഒരു കവിതയെ ഉള്ളൂ എന്ന അദ്ദേഹത്തിന്റെ പ്രസ്താവനയും സമൂഹമാധ്യമങ്ങളിൽ ഏരെ ചർച്ചചെയ്യപ്പെട്ട ഒന്നാണ്.

പൊൻകായ്ച്ചിചുന്ന മരവും  
പുരയിൽ കവിഞ്ഞാൽ  
താൻ കാച്ചുകെന്ന് മകനേ  
മലയാള സിദ്ധം.

തെരുവ് നായവിഷയത്തിൽ നായകളെ കൊല്ലുന്നത് മനസാക്ഷിക്ക് വിരുദ്ധമാണെന്ന് പറഞ്ഞ യുവ MLA യെ തെരുവ് നായ ആക്രമിച്ച് വാർത്തയും കടന്നുപോയ കാലത്തിൽ നമ്മുടെ ശ്രദ്ധ ആകർഷിച്ചതാണ്. മാതൃഭൂമി ആഴ്ചപ്പതിപ്പിൽ ഡോ. നാരയണനുമായി നടന്ന അഭിമുഖത്തിൽ 'ഉന്മൂലനം ചെയ്യേണ്ടത് നായയെ ആയാലും മറിച്ച് അത് തെരുവ് നായയായി മാറാനുള്ള സാഹചര്യങ്ങളെയാണ് എന്നാണ് അദ്ദേഹം അഭിപ്രായപ്പെട്ടത്. അതുപോലെ തന്നെ തെരുവോരങ്ങളിൽ അറവുമാലിന്യങ്ങൾ കുന്നുകൂടുന്ന അവസ്ഥയും പരിഹരിക്കപ്പെടേണ്ടതുണ്ട്. മനുഷ്യൻ ആദ്യമായി മെരുക്കിയ മൃഗമാണ് നായ. നായകൾക്ക് മനുഷ്യരുമായി ബന്ധമില്ലെങ്കിൽ പൂർവ്വികരായ ചെന്നായകളുടെ സ്വഭാവം കാണിക്കും. ഉപേക്ഷിക്കപ്പെട്ട നായകൾ വംശപൈതൃകം കാണിക്കുമെന്നുള്ള അദ്ദേഹത്തിന്റെ അഭിപ്രായവും വസ്തുതാപരമാണ്.



തെരുവു നായ്കളുടെ ആക്രമത്തിൽ നിന്നും രക്ഷപ്പെടുന്നതിന് ആത്മസംയമനം ആവശ്യമാണ്. നായ്കളുടെ ആക്രമണോത്സുകതയുടെ തോത് നമുക്കുണ്ടാകുന്ന പേടിക്കനുസരിച്ച് മാറും. അപകടകാരികളായ നായ്കളെ കണ്ടുപിടിച്ച് വേണ്ട നടപടികൾ സ്വീകരിക്കേണ്ടതുണ്ട്. നാൾക്കുനാൾ വർദ്ധിച്ചുവരുന്ന ഈ പ്രശ്നം പരിഹരിക്കാൻ ജനങ്ങളും അധികൃതരും കൈകോർത്ത് പ്രയത്നിക്കേണ്ടിയിരിക്കുന്നു. തെരുവിൽ നിന്നും ഭക്ഷണം ലഭിക്കുന്നതുമൂലം അവിടെത്തന്നെ നിലനിൽക്കുന്ന നായ്ക്കളെ ചെറുക്കാൻ അത്തരം മാലിന്യങ്ങളുടെ തോത് നിയന്ത്രിക്കുക എന്നതും ഇനി എണ്ണത്തിലുണ്ടായേക്കാവുന്ന വർദ്ധനവ് തടയുക എന്നതും എല്ലാവരും ഒരുപോലെ പ്രയത്നിച്ചാൽ സാധ്യമാക്കാവുന്നതാണ്.................

മുഹമ്മദ് റാഫി / CE 2014-18



# ജനനം

ഓർമ്മയെത്താത്ത ദൂരത്ത്
ആരോപറഞ്ഞ
കഥകളിൽ
ഞാൻ വെച്ച വിശ്വാസമാണ്
എന്റെ ജനനം.

# ജീവിതം

ശ്വാസ - നിശ്വാസങ്ങൾക്ക് നടുവിലെ
ഇടവേളകൾ പോലെ
ശൂന്യമാണ് ഈ ജീവിതം



# മരണം

പഠിക്കാതെ ചെല്ലുന്ന
പരീക്ഷകൾ പോലെ
പ്രതീക്ഷകൾക്കപ്പുറത്തെ
നെരിപ്പോടാണ്
എന്റെ മരണം

# Infinity of a girl who vanished into her smile




*ജെയിംസ് മണിമല / CE 2013-17*

Being at the culmination of the serenity I have been desiring for ages, my soul was wandering through the sparkling clouds in the infinity where a single gulp of double malt had taken me. Infinity is quite an amazing word, which at times with a certain indication, or at times an utter bizarre leaving you clueless. I too once had an encounter with infinity! Absorbing a smile with huge amount of innocence perplexity mischief and mystery from my vibrant vintage, that master hero "infinity" left me in the dark depths of bizarre, but with a certainty that I was the sole reason for creating this infinity around me.

As my rocking chair moved forward I leaned for another fill of that magical brown smooth liquid. But I must say, I had had experienced magic of more quotient. Every night we talked over phone laughing about the silliest affairs, sang songs to the very moment my roommate screamed his soul out. She loved me like anything, cared for me to attic creating magical moments even during the most ordinary times. She was more like a beautiful flower spreading fragrance in my life. Fragrance that made me hold her hand so tight that she could never leave me.

But you know just like anything in this world, once born whether you or I must die out. The flower whose mighty fragrance which kept my life worth enjoying embraced the mortal nature out of blue. But to this very moment where I tap light rhythm on my rocking wooden chair could never figure out why.

Flipping through the old photographs, the intoxicating memories start winding down my mind. What was it between us? Was it the love which ultimately leads to the growing warmth between the two of us or just a silly friendship which went beyond the limits of the ordinary? But I would say above all these emotions there could be something of more purity and divinity hiding somewhere in the infinity of our hearts getting exposed only to a lucky few. If that was what between us, what made us go apart? Go apart so far that now she finds peace and solitude in someone. I simply do not know. It might be my mistake or could be hers. Still in some well slept nights this ignorance of mine compels me to take a wrong turn in my dreams getting into the very same infinity where I search for that love, smile, mischief and silly talks. I named that infinity in which I eagerly wander "the infinity of the girl who vanished into her smile".

*Best Wishes from*




# RITAAN

## RIT Alumni Association

*Came out as an RITan & get into RITAAN*

**Strategic Development Programme**

...targeting the silver jubilee of the college in 2016-17, the association plans capital development activities in the College....

**Current Development Programme**

*The association has undertaken the work of an* ***Open air Amphi Theatre.*** *construction in progress*

*Be proud of...*

### Features

- Over 3000 members
- Hub for all alumni
- Chapters across the globe
- Yearly get-together
- Frequent executive meetings
- Quarterly Newsletter, VAANI
- Exclusive Home page

### Programmes

- Strategic Development Programme
- Current Development Programme
- Scholarship for students
- Student Sponsoring
- Best Teacher Awards
- Books for Library
- Techno-managerial Sessions
- An exclusive fund for charity purposes

# WELCOME

*To the members of tomorrow....*



# credits to gim flora

## illustration inspiration

James (Jim) Flora is best-known for his wild jazz and classical album covers for Columbia Records (late 1940s) and RCA Victor (1950s). He authored and illustrated 17 popular children's books and flourished for decades as a magazine illustrator. Few realize, however, that Flora (1914-1998) was also a prolific fine artist with a devilish sense of humor and a flair for juxtaposing playfulness, absurdity and violence.

---









**കൈവെള്ളയിൽ കറുത്ത പുള്ളി**
**കൈനോട്ടക്കാരൻ പറഞ്ഞു:**
**അവലക്ഷണം അപായം**
**വിഷഭയം അഗ്നിഭയം ജലഭയം**
**മിത്രദോഷം മാനഹാനി**
**അരചകോപം വിരഹദുഃഖം ദുർമരണം**
**ലക്ഷണക്കേടു മാറ്റാതെ രക്ഷയില്ലെന്നു വന്നു.**
**മണിബന്ധമറുത്ത് കൈപ്പത്തി കളഞ്ഞ്**
**അയാൾ രക്ഷപ്പെട്ടു.**
**തലകളഞ്ഞ് തലയിലെഴുത്തിന്റെ കേട്**
**മാറ്റാമെന്ന തത്ത്വം അങ്ങനെ**
**അയാൾ കണ്ടുപിടിച്ചു.**
**ലോകവുമാഹ്ലാദിച്ചു.**

(കവിത: അവലക്ഷണം, കടമ്മനിട്ട)

ഇല്ല. ഞാനവസാനിപ്പിക്കുകയാണ്, ഈ തിരിഞ്ഞു നടത്തം. മുമ്പ് മനസ്സിലാക്കിയതിൽ കൂടുതൽ കാര്യങ്ങളറിഞ്ഞിട്ടും ആ ശബ്ദം എന്നെ വിടാതെ പിന്തുടരുന്നു. വീണ്ടും കാഠിന്യം കൂടിയിരിക്കുന്നു. ഞാനിത്രയും കാലം വിശ്വസിച്ചതും പുലർത്തിപോന്നതും ഒരു മനുഷ്യനെന്ന നിലയിൽ തന്നെ പൂർണ്ണമായും തിരിച്ചറിയേണ്ടിയിരിക്കുന്നു. ഓരോ പ്രതിബന്ധങ്ങളെയും തരണം ചെയ്യുവാൻ പ്രചോദനമായത് എന്റെ ലക്ഷ്യമാണ്. ഇനിയെനിക്ക് തിരിച്ചറിയേണ്ടതിനെ പൂർണ്ണമായും തിരിച്ചറിയണം. അതിന് വീണ്ടും തിരിഞ്ഞു നടന്നേ മതിയാകൂ. കുറച്ചു കാര്യങ്ങൾ ആ ശബ്ദത്തോട് പറയണം. രണ്ടുവാക്ക് പറഞ്ഞ് അവന്റെ വായടപ്പിക്കണം. എന്നാലെ ഈ യാത്ര പൂർണ്ണമായും അവസാനിപ്പിക്കുവാൻ സാധിക്കൂ.



# കാൻവാസ്

അഞ്ജലി പി പി / EE 2014 -18

ആറാം ദിനം അവൻ ജനിച്ചു. കൂടെ ഒരു വെളുത്ത ക്യാൻവാസും എന്തുചെയ്യണമെന്നറിയാതെ പകച്ചുനിൽക്കുന്ന അവനുമുന്നിലേക്ക് ദൈവം വന്നു.

പോകൂ... ഭൂമിയിലേക്ക് പോകൂ... ഭൂമിയിലെ ഏറ്റവും സുന്ദരമായ ദൃശ്യം ഇതിൽ പകർത്തൂ..., ദൈവം അവനോട് പറഞ്ഞു.

തെറ്റുചെയ്യാതിരിക്കാൻ പ്രത്യേകം ശ്രദ്ധിക്കണം ഒരോ തിന്മയ്ക്കും ഈ ക്യാൻവാസിൽ ഒരു കറുത്ത പൊട്ട് വീഴും.

ദൈവത്തോട് യാത്രപറഞ്ഞ് അവൻ ഭൂമിലെത്തി. ഏറ്റവും സുന്ദരമായ ദൃശ്യം തേടി അലഞ്ഞു. ദിവസങ്ങളും മാസങ്ങളും വർഷങ്ങളും കടന്നുപോയി. ഭൂമിയിൽ ഏറ്റവും സുന്ദരമായ ദൃശ്യം കണ്ടെത്തി, ദൃശ്യം പകർത്താൻ ക്യൻവാസിനടുത്തേക്ക് അവൻ ഓടി. അവിടെങ്ങും അവന്റെ ക്യാൻവാസ് ഉണ്ടായിരുന്നില്ല. അരണ്ടവെളിച്ചത്തിൽ മാറാല പിടിച്ച ഒരു കറുത്ത ക്യൻവാസ് അവനെ നോക്കി ചിരിച്ചു....

*പോയവഴികളിലെവിടെയൊക്കെയോ ശിഥിലമായ ബന്ധങ്ങളേയും ജീവതങ്ങളേയും കണ്ടിരുന്നു. കാരണങ്ങൾ പലതാണെങ്കിലും എല്ലാറ്റിന്റേയും മൂർത്തീഭാവം ഒന്നു തന്നെയാണ്. ഇത് കോമകളാകുന്ന ആവർത്തനങ്ങളാണോ ചോദ്യചിഹ്നങ്ങളുയർത്തുന്ന പ്രതിസന്ധികളാണോ എന്നു മാത്രമേ തിരിച്ചറിയാൻ ബാക്കിയുള്ളൂ. ഇന്നു ഒരു മാറ്റവുമില്ലാത്തത് മാറ്റം എന്ന വാക്കിനു മാത്രമാണ്. മാറേണ്ടതൊക്കെയും പുതിയ രൂപത്തിലേക്ക് മാറിയെങ്കിലും പഴയ ശീലം വിട്ടിട്ടില്ല.*

# മാറ്റമില്ലാത്തതൊന്നേ ഉള്ളൂ, മാറ്റം

*ലിബിത ടി എം/ CE 2015 - '19*



സ്വാതന്ത്ര്യലബ്ധിക്കുശേഷമുള്ള ഭാരതത്തിന്റെ നീതിന്യായ വ്യവസ്ഥക്കു രൂപം കൊടുത്ത ഡോ. ബി. ആർ. അംബേദ്ക്കറും കൂട്ടരും എല്ലാവിഭാഗങ്ങൾക്കും സമത്വവും മുന്നേറ്റത്തിനുള്ള അവസരവും ഉറപ്പുവരുത്താനാണ് ശ്രമിച്ചത്. ന്യൂനപക്ഷവിഭാഗങ്ങൾക്ക് സംരക്ഷണവും ശോഭനമായ ഭാവിയും പ്രദാനം ചെയ്യുവാനാണ് ഇന്ത്യൻ ഭരണഘടനയിൽ പ്രത്യേകനിയമസംഗിതകൾ എഴുതി ചേർത്തത്. ഭൂരിപക്ഷ ഹിന്ദുവിഭാകങ്ങൾക്കിടയിൽ ഈ നടപടി എതിർപ്പുകൾ ഉളവാക്കിയെങ്കിലും പുരോഗമനപരമായ ആശയങ്ങളോടെ, ഭാവി ഇന്ത്യയുടെ അടിത്തറ പാകാൻ ശ്രമിച്ച ദീർഘദൃഷ്ടുക്കളായ ഇന്ത്യൻ നേതാക്കൾ സഹിഷ്ണുതയോടെയുള്ള ചിന്തകളുമായി മുന്നോട്ട് പോയി. പക്ഷേ, ഇന്ത്യൻ ന്യൂനപക്ഷവിഭാഗങ്ങൾക്കിടയിൽ പ്രമുഖമായ മുസ്ലിം സമുദായത്തിലെ ഇത്തരം നിയമങ്ങളുടെ അവസ്ഥ, വിപ്ലവകരമായ മാറ്റങ്ങളോടെ പുതുയുഗത്തിലേക്കു മുന്നേറുന്ന ഇന്ത്യൻ ജനതക്കിടയിൽ ചോദ്യചിഹ്നങ്ങൾ ഉയർത്തുന്നവയാണ്.

ഭരണഘടനാനുസൃതമായ ദേശീയനിയമങ്ങളുടേയും, സമുദായാധിഷ്ഠിതമായ വ്യക്തിനിയമങ്ങളുടേയും ചട്ടക്കൂടിനടിയിൽ നിന്നുകൊണ്ടാണ് ഓരോ ഭാരതീയന്റേയും ജീവിതവും പരിശ്രമങ്ങളും. വ്യക്തിനിയമങ്ങൾ ഓരോ മതവിഭാഗത്തിന്റെ വിശ്വാസങ്ങൾക്കും, ആചാരരീതികൾക്കും അനുസൃതമാണെങ്കിലും അവ ഭരണഘടന ഉറപ്പുനൽകുന്ന മൗലികാവകാശങ്ങളെ പിൻപറ്റുന്നവയായിരിക്കണം. ഇന്ത്യൻ ജനാധിപത്യം ഉറപ്പുനൽകുന്ന സമത്വത്തിനും, സ്വാതന്ത്ര്യത്തിനും അന്തസ്സിനും എല്ലാം ഉള്ള അവകാശങ്ങളെ വ്യക്തിനിയമങ്ങൾ ഹനിക്കരുത്.

സ്വാതന്ത്ര്യലബ്ധിയുടെ കാലത്ത് വിദ്യഭ്യാസപരമായും ജനസംഖ്യാപരമായും പിന്നോക്കം നിന്നിരുന്ന മുസ്ലീം ജനവിഭാഗങ്ങൾക്കിടയിൽ വളർച്ചയുടെ വിത്തുപാകാൻ മുസ്ലീംവ്യക്തിനിയമത്തിന് സാധിച്ചു. നിരവധി വിദ്യഭ്യാസസ്ഥാപനങ്ങൾ സ്ഥപിക്കപ്പെട്ടു. സാക്ഷരതാനിരക്ക് ഉയർന്നു. എന്നാൽ സാമൂഹിക പ്രശ്നങ്ങളിൽ മുസ്ലിംവ്യക്തിനിയമങ്ങൾ ചിലപ്പോഴെങ്കിലും ഭരണഘടനയുടെ അടിസ്ഥാന നിലപാടുകളെ ചോദ്യം ചെയ്യുന്ന സമീപനമാണ് സ്വീകരിക്കുന്നത്. മുസ്ലിം വ്യക്തിനിയമം 1937 - ലെ ശരിഅത്ത് നിയമങ്ങൾ പിന്തുടരുന്നു. മുസ്ലീം പുരുഷന്മാർക്കു തങ്ങളുടെ ഭാര്യമാരെ മുത്തലാഖ് ചൊല്ലി ഉപേക്ഷിക്കാം എന്ന് വ്യവസ്ഥ ചെയ്യുന്നു. പുരുഷമേധാവിത്വ സമൂഹത്തിന്റെ അഹന്തയുടേയും, ഏകപക്ഷീയ ചിന്താഗതിയുടേയും ഇടുങ്ങിയ മനസ്ഥിതിയുടേയും നേർചിത്രമാണ് ഈ ആധുനിക കാലഘട്ടത്തിലും നിലനിൽക്കുന്ന ഇത്തരം നിയമങ്ങൾ. വിശുദ്ധ ഖുറാൻ മുത്തലാഖ് ചൊല്ലാനുള്ള അനുവാദം നൽകുന്നു എന്ന പേരിലാണ് അധികാരത്തിന്റെ ഇടനാഴികളിൽ സാമ്രാജ്യം തീർക്കുന്ന മുസ്ലിം പുരുഷന്മാർ ഈ നിയമത്തെ ന്യായീകരിക്കുന്നത്. എന്നാൽ വ്യക്തമായ കാരണങ്ങളോടെ, സ്ത്രീക്കും, പുരുഷനും ഒരുമിച്ചു ജീവിക്കാൻ സാധ്യമല്ല എന്ന് പൂർണ്ണ ബോധ്യം ഉണ്ടാകുമ്പോൾ മാത്രം മൂന്ന് തവണ മൊഴി ചൊല്ലി ബന്ധം പിരിയാം എന്നാണ് നബി പറഞ്ഞ വാക്കുകൾ ഡാമോക്ലീസിന്റെ വാൾ പോലെ മുസ്ലിം സ്ത്രീകളുടെ തലക്കുമുകളിൽ തൂങ്ങിയാടുകയാണ്. ഭർത്താവിന്റ ഏകാതിപത്യപരമായ അഭിപ്രായ പ്രകടനങ്ങൾക്കെതിരെ ശംബദമുയർത്തുന്ന മുസ്ലീം സ്ത്രീകളെ ഭീഷണിപ്പെടുത്തി വരുതിയിലാക്കുവാൻ മുത്തലാഖ് പലപ്പോഴും ഉയർത്തിക്കാട്ടപ്പെടുന്നു. അകാരണമായി ഭാര്യയെ മൊഴി ചൊല്ലിയ ഖലീഫ ഒമർ ശിക്ഷിച്ച കഥ എല്ലാവരും സൗകര്യപ്പൂർവ്വം വിസ്മരിക്കുന്നു. ഇതര മതവിഭാകങ്ങളിൽ പെൺളെ കുഴിച്ചുമൂടിയിരുന്ന കാലത്ത് സ്ത്രീകൾക്ക് സ്വത്തവകാശം നൽകിയ സമൂഹമാണ് ഇസ്ലാം. ഈ വിഭാഗങ്ങൾക്കിടയിൽ ഇത്തരം നീചമായ നിലനിൽക്കുന്നു എന്നത് ഏറെ ദുഃഖകരം തന്നെ.



കുട്ടിക

■ വിശുദ്ധ ഖുറാൻ മുത്തലാഖ് ചൊല്ലാനുള്ള അനുവാദം നൽകുന്നു എന്ന പേരിലാണ് അധികാരത്തിന്റെ ഇടനാഴികളിൽ സാമ്രാജ്യം തീർക്കുന്ന മുസ്ലിം പുരുഷന്മാർ ഈ നിയമത്തെ ന്യായീകരിക്കുന്നത്. എന്നാൽ വ്യക്തമായ കാരണങ്ങളോടെ, സ്ത്രീക്കും, പുരുഷനും ഒരുമിച്ചു ജീവിക്കാൻ സാധ്യമല്ല എന്ന് പൂർണ്ണ ബോധ്യം ഉണ്ടാകുമ്പോൾ മാത്രം മൂന്ന് തവണ മൊഴി ചൊല്ലി ബന്ധം പിരിയാം എന്നാണ് നബി പറഞ്ഞ വാക്കുകൾ ഡാമോക്ലീസിന്റെ വാൾ പോലെ മുസ്ലിം സ്ത്രീകളുടെ തലക്കുമുകളിൽ തൂങ്ങിയാടുകയാണ്.

മുത്തലാഖിന് അനുവാദം നൽകുന്ന നബിവചനം ഏറ്റുപാടുന്ന മതനേതാക്കന്മാരാകട്ടെ, ഉപേക്ഷിക്കപ്പെട്ട സ്ത്രീക്ക് ആനുപാതികമായ ജീവനാംശം നൽകണം എന്ന നിർദ്ദേശം കണ്ടില്ലെന്ന് നടിക്കുന്നു. ഉപേക്ഷിക്കപ്പെട്ട സ്ത്രീ തന്റെ ഭർത്താവിനെ വീണ്ടും വിവാഹം കഴിക്കണമെങ്കിൽ, മറ്റൊരാളെ വിവാഹം കഴിക്കുകയും, അയാളുമായി ബന്ധം പിരിയുകയും ചെയ്തിരിക്കണം. മറ്റു വിഭാഗങ്ങൾക്കിടയിൽ വിവാഹമോചന സമയത്ത് ഭർത്താവിന്റെ സ്വത്തിൽ ഭാര്യക്ക് അവകാശം നൽകുന്നുണ്ടെങ്കിലും മുസ്ലീം വ്യക്തി നിയമം അതിനും അനുമതി നൽകുന്നില്ല. ഇത്തരത്തിൽ മൊഴി ചൊല്ലപ്പെട്ട മുസ്ലീം യുവതികൾ സ്വഭവനത്തിലേക്ക് മടങ്ങിപ്പോരുവാൻ നിർബന്ധിതരാകുകയും ശിഷ്ടകാലം യാതനക്കുള്ളിൽ കഴിച്ചുകൂട്ടുകയും ചെയ്യേണ്ടിവരുന്നു.

മുത്തലാഖിനെതിരെ ശബ്ദമുയർത്തുന്ന മുസ്ലീം സ്ത്രീകളെ ഇസ്ലാം വിരുദ്ധരെന്ന് മുദ്രകുത്തുന്നു. അഖിലേന്ത്യ മുസ്ലിം വ്യക്തിനിയമബോർഡിന്റെ നിലപാടുകളാകട്ടെ സാമൂഹിക നീതിയുടെ അടിസ്ഥാനശിലകളെ തകിടം മറിക്കുന്നതാണ്. ഇന്ത്യയിലെ 84 ദശലക്ഷം മുസ്ലീംസ്ത്രീകളും ശരീഅത്ത് നിയമത്തിന്റെ കീഴിൽ സുരക്ഷിതരും

സംതൃപ്തരും ആണെന്നാണ് ബോർഡിന്റെ വാദം. എന്നാൽ ലോകത്തെ പ്രമുഖ ഇസ്ലാമിക രാജ്യങ്ങളും പാകിസ്ഥാൻ, തുർക്കി, സിറിയ, ഈജിപ്ത്, യു.എ.ഇ, അൽജീരിയ മുതലായ രാഷ്ട്രങ്ങളിൽപ്പോലും മുത്തലാഖ് നിയമപരമായ വിവാഹമോചനമല്ല. കേരള ഹൈക്കോടതി ജഡ്ജിയായിരിക്കെ 1971 ൽ ഒരു വിധിന്യായത്തിൽ ജസ്റ്റിസ് വി.ആർ കൃഷ്ണയ്യർ, മുത്തലാഖ് സാമൂഹികനീതിക്ക് നിരക്കുന്നതല്ലെന്നും അത് നബിയുടെ ശാപത്തിന് കാരണമാകുമെന്നും പ്രസ്താവിച്ചു. രാജീവ്ഗാന്ധി പ്രധാനമന്ത്രിയായിരിക്കെ ഷബാനുബീഗം കേസിൽ വ്യക്തിനിയമങ്ങൾ ഭരണഘടനാനുസൃതമായിരിക്കണം എന്ന് നിർദ്ദേശിച്ചിരിക്കുന്നു. ഇന്ത്യൻ സമൂഹത്തിൽ നിലനിൽക്കുന്ന മുത്തലാഖ് പോലെയുള്ള കാടൻ നിയമങ്ങൾക്കുപൊളിച്ചെഴുത്ത് ആവശ്യമാണ്. എല്ലാ ജനവിഭാഗങ്ങൾക്കിടയിലും മാറ്റത്തിന്റെ ശംഖൊലി മുഴക്കുവാൻ സംവിധാനങ്ങൾക്കു സാധിക്കണം. സ്ത്രീപുരുഷ സമത്വം എന്ന ആശയം മനസ്സിലുറപ്പിച്ച് ചുവടുവയ്ക്കുന്ന സമൂഹങ്ങളുടെ ആദർശങ്ങൾക്ക് തുരങ്കം വയ്ക്കുന്നതാണ് ഇത്തരം രീതികൾ...

**■ മുത്തലാഖിനെതിരെ ശബ്ദമുയർത്തുന്ന മുസ്ലീം സ്ത്രീകളെ ഇസ്ലാം വിരുദ്ധരെന്ന് മുദ്രകുത്തുന്നു. അഖിലേന്ത്യ മുസ്ലിം വ്യക്തിനിയമബോർഡിന്റെ നിലപാടുകളാകട്ടെ സാമൂഹിക നീതിയുടെ അടിസ്ഥാനശിലകളെ തകിടം മറിക്കുന്നതാണ്. ഇന്ത്യയിലെ 84 ദശലക്ഷം മുസ്ലീംസ്ത്രീകളും ശരീഅത്ത് നിയമത്തിന്റെ കീഴിൽ സുരക്ഷിതരും സംതൃപ്തരും ആണെന്നാണ് ബോർഡിന്റെ വാദം.**

ആരോഗ്യമേഖലയിൽ രാജ്യത്തിനുതന്നെ മാതൃകയായിരിക്കുന്നു കേരളം. എന്നാൽ ഏതാനും മാസങ്ങൾക്കു മുൻപ് ഡിഫ്തീരിയ രോഗം പടർന്നുപ്പിടിച്ചു. പ്രധിരോധകുത്തിവയ്പ്പിലൂടെ സംസ്ഥാനം തുടച്ചു മാറ്റിയ രോഗത്തിന്റെ തിരിച്ചുവരവ് പൊതുസമൂഹത്തെ

അമ്പരപ്പിച്ചു. രോഗബാധ ഉത്തരകേരളത്തിലെ മുസ്ലിംഭൂരിപക്ഷ മേഖലകളിലാണ് എന്നത് ആശങ്കയുടെ വിത്തുപാകി. കാരണങ്ങൾ അന്വേഷിച്ചുള്ള യാത്രകൾ ചെന്നെത്തിയത് മേഖലയിൽ നടത്തപ്പെട്ട വ്യാജപ്രചാരണങ്ങളിലേക്കാണ്. പ്രതിരോധ വാക്സിനുകൾ സൂക്ഷ്മജീവികളിൽ നിന്നും, രാസവസ്തുക്കളിൽനിന്നും, മൃഗകോശങ്ങളിൽനിന്നും എല്ലാം ഉണ്ടാക്കുന്നതിനാൽ അത് ഇസ്ലാമിന് ഹറാമാണ് എന്നാണ് ഒരു പ്രചാരണം. ജീവനുവേണ്ട സംരക്ഷണം അമ്മയുടെ ഉദരത്തിൽ വച്ചുനൽകപ്പെട്ടിട്ടുണ്ടെന്നും, വാക്സിനേഷൻ സ്വാഭാവിക പ്രധിരോധശക്തി കുറയ്ക്കും എന്ന് മറ്റൊരു വാദം. മുസ്ലിങ്ങളുടെ പ്രത്യുത്പ്പാദനശേഷി കുറക്കാനുള്ള പാശ്ചാത്യശക്തികളുടെ ഗൂഡാലോചനയാണ് വാക്സിനേഷനെന്നും അത് ഓട്ടിസത്തിനു കാരണമാകുമെന്നുമുള്ള പ്രചാരണവും ശക്തം. ശരിഅത്ത് നിയമപ്രകാരം പ്രതിരോധകുത്തിവയ്പ്പുകൾ തെറ്റല്ല. അവ ഉപേക്ഷിക്കണമെന്ന് നിഷ്കർഷിക്കുന്നുമില്ല. യുനാനിയും, നാച്ചുറോപതിയും പോലെയുള്ള പ്രാദേശിക ചികിത്സാ രീതികൾ പ്രചരിപ്പിക്കുവാൻ വേണ്ടി ചില ഡോക്ടർമാർ അഴിച്ചുവിട്ട പ്രചാരണങ്ങളാണ് മേൽപ്പറഞ്ഞവയെന്ന് അന്വേഷണങ്ങൾ വ്യക്തമാക്കി. വിദ്യാഭ്യസപരമായി പിന്നോക്കം നിൽക്കുന്ന ആളുകൾക്കിടയിൽ പ്രാദേശിക മതപണ്ഡിതന്മാർ മുഖേന ഇത്തരം ആശയങ്ങൾ പ്രചരിപ്പിക്കുകയും അതുവഴി ജനങ്ങളെ വാക്സിനേഷനിൽ നിന്ന് അകറ്റുകയും ചെയ്തു. മലപ്പുറം ജില്ലയിൽ മാത്രം 16 വയസ്സുവരെയുള്ള കുട്ടികളിൽ 1,70,000 പേർ ഡി.പി.ടി. വാക്സിനേഷൻ എടുത്തിട്ടില്ല. രോഗം പടർന്നപ്പോൾ വാക്സിനേഷന്റെ പ്രാധാന്യത്തെപ്പറ്റി ജനങ്ങളെ ബോധ്യപ്പെടുത്താൻ മുന്നിട്ടിറങ്ങിയത് മുസ്ലിം മതനേതാക്കന്മാരും സംഘടനകളും ആയിരുന്നത് എന്നത് ശ്രദ്ധേയമാണ്. എന്നാൽ ചില വിഭാഗങ്ങളുടെ സ്ഥാപിത താത്പര്യങ്ങൾ സംരക്ഷിക്കുവാൻ വേണ്ടി നടത്തപ്പെടുവാൻ ശ്രമിക്കുന്ന കുടില ശ്രമങ്ങൾക്കു മതത്തിന്റെ പേരുപയോഗിക്കാനുള്ള പ്രവണത ചെറുത്തുതോൽപ്പിക്കേണ്ടതാണ്. വിദ്യഭ്യാസമില്ലാത്ത ആളുകൾക്കിടയിൽ അസത്യം പ്രചരിപ്പിച്ച് നേട്ടം കൊയ്യുന്ന ഇത്തരക്കാർ തന്നെയാകും സമൂഹത്തിൽ മുസ്ലീംസമൂഹത്തന്റെ സൽപ്പേരുനശിപ്പിക്കുന്ന ദേശവിരുദ്ധപ്രവർത്തങ്ങൾക്കു കൂട്ടുനിൽക്കുന്നത് എന്ന് ന്യായമായും സംശയിക്കാം...

അഞ്ച് ബാങ്ക് വിളികൾക്കു ശേഷം മാത്രം കുഞ്ഞിന് മുലപ്പാൽ നൽകിയാൽ മതി എന്ന് നിർദ്ദേശിച്ച പിതാവ് കേരളസമൂഹത്തെ അക്ഷരാർത്ഥത്തിൽ ഞെട്ടിച്ചു. മക്കളുടെ ജീവനേക്കാൾ കപടമായ മതവിശ്വാസങ്ങൾക്കു പ്രാമുഖ്യം നൽകുന്ന ഒരു കൂട്ടം ആളുകൾ സമൂഹത്തിൽ ഉയർന്നുവരുന്നു എന്ന വസ്തുത ആശങ്കാജനകമാണ്.

ഡോ. എ.പി.ജെ. അബ്ദുൾകലാമും, ജസ്റ്റിസ് ഫാത്തിമാ ബീവിയും എല്ലാം പുരോഗമന ആശയങ്ങൾ പ്രചരിപ്പിച്ച ഇന്ത്യയിൽ മുന്നേറുവാനുള്ള വാതായനങ്ങൾ മലർക്കെ തുറക്കപ്പെട്ടിരുന്നു. ഇത് മാറാനുള്ള സമയം. മാറ്റമില്ലാത്തത് ഒന്നേയുള്ളൂ അത് മാറ്റം തന്നെ. എല്ലാവരേയും ഉൾക്കൊള്ളുന്ന. എല്ലാവർക്കും തുല്യനീതിയും, തുല്യ അവസരങ്ങളും ഉറപ്പുനൽകുന്ന സമൂഹമായി നാം മാറേണ്ടത് കാലത്തിന്റെ അനിവാര്യതയാണ്. എതിർക്കുവാനോ കുറ്റപ്പെടുത്തുവാനോ അല്ല കൈകൾ കോർത്തുപ്പിടിച്ച് പുരോഗതിയിലേക്ക്

മുന്നേറുവാൻ, വലിയ ലക്ഷ്യങ്ങൾ പ്രാപ്തമാക്കാൻ, നേട്ടങ്ങൾക്കായി പടപൊരുതുവാൻ സമയം അതിക്രമിച്ചിരിക്കുന്നു. പിന്നോട്ട് വലിക്കുന്ന ഗൂഢശക്തികള തടുത്തുമാറ്റി വിജയത്തിന്റെ പുതുചരിത്രം രചിക്കേണ്ടതിന് ഒരേ മനസ്സോടെ അണിചേരാം...



*ആരാലും ശ്രദ്ധിക്കപ്പെടാതെ ആരെയോ കാത്ത് അവൾ ഇവിടെ കഴിഞ്ഞുകൂടി. ആ സുന്ദരിയെ പ്രാപിക്കാൻ ഈ വീടിനു ചുറ്റും പാറി നടന്ന മനുഷ്യമൃഗങ്ങളുടെ സോമത്തിന്റെയും വിയർപ്പിന്റെയും തോൽവിയുടെയും കഥകളല്ലാതെ ഏതോ ഒരു കഥ കൂടി ഈ കുന്നിൻ മുകളിൽ ഒളിച്ചിരിക്കുന്നു എന്നെനിക്ക് തോന്നി. റോസിയുടെ കാത്തിരിപ്പിന്റെ സ്നേഹത്തിന്റെ, പ്രണയത്തിന്റെ ആർക്കുമറിയാത്ത കഥ.*

# മരുഗേള

*ജെയിംസ് മണിമല / CE 2013-17*

28/09/1984

തണുത്ത കാറ്റിൽ പാതിമയങ്ങിയ കണ്ണുകൾ ഇരുട്ടിലെ നക്ഷത്രങ്ങളെ തേടിയലഞ്ഞപ്പോൾ, ചന്ദ്രൻ എന്നെ തന്നെ നോക്കി ചിരിക്കുന്നതായി തോന്നി. തണുപ്പിൽ പല്ലുകൾ കൂട്ടിയിടിച്ചപ്പോൾ ബാക്കിയുണ്ടായിരുന്ന വിസ്കികൂടി ഞാൻ അകത്താക്കി. ശരീരമാകെ ചൂടായപ്പോൾ ഒരു ചെറിയ ആശ്വാസം തോന്നി.

അവരിപ്പോൾ തിരികെ ലക്ഷ്മിയുടെ വീട്ടിൽ എത്തിക്കാണും നടന്നാണെങ്കിൽ പത്തുമിനിറ്റിനുള്ളിൽ കൂടുതൽ വേണ്ട ഈ കുന്നിൻ മുകളിൽ നിന്നും അവളുടെ വീട്ടിലേക്ക്. മൂന്നാറിൽ താമസിക്കുന്ന കൂട്ടുകാരിയുടെ വീട്ടിൽ ഒരു കാഷ്വൽ വിസിറ്റ്. പിന്നീടുള്ള റോന്തു ചുറ്റലിലാണ് മലമുകളിലെ ഈ പഴയ കെട്ടിടം കണ്ടതും, ഇവിടെ താമസിച്ചിരുന്ന, എല്ലാവരും റോസി എന്നുവിളിച്ചിരുന്ന കന്യകയുടെ കഥ അറിഞ്ഞതും. ഈ കുന്നിൻ മുകളിൽ തന്നെയായിരുന്നു അവളുടെ സ്വൈര്യ വിഹാരം. ആരാലും ശ്രദ്ധിക്കപ്പെടാതെ ആരെയോ കാത്ത് അവൾ ഇവിടെ കഴിഞ്ഞുകൂടി. ആ സുന്ദരിയെ പ്രാപിക്കാൻ ഈ വീടിനുചുറ്റും പാറി നടന്ന മനുഷ്യമൃഗങ്ങളുടെ സോമത്തിന്റെയും വിയർപ്പിന്റെയും തോൽവിയുടെയും കഥകളല്ലാതെ ഏതോ ഒരു കഥ കൂടി ഈ കുന്നിൻ മുകളിൽ ഒളിച്ചിരിക്കുന്നു എന്നെനിക്ക് തോന്നി. റോസിയുടെ കാത്തിരിപ്പിന്റെ സ്നേഹത്തിന്റെ, പ്രണയത്തിന്റെ ആർക്കുമറിയാത്ത കഥ. ആ കഥ കേൾക്കാനുള്ള ആഗ്രഹവും ആകാംക്ഷയുമാണ് ഈ രാത്രിയിൽ എന്നെ ഇവിടെ എത്തിച്ചത്. ഈ കാറ്റും, ചീവീടുകളുടെ ശബ്ദവും, പുല്ലിന്റ ഗന്ധവും, അരുവിയുടെ ഒഴുക്കും എനിക്ക് ആ കഥ തരുന്നതായി തോന്നി. പത്തരമണിയോടെ എന്റെ നട്ടപ്രാന്തിനെ പാടെ അവഗണിച്ചുകൊണ്ട് ലക്ഷ്മിയുടെ വീട്ടിലേക്ക് തിരികെ പോയ കൂട്ടുകാരൊക്കെ ഇപ്പോൾ നല്ല ഉറക്കത്തിലായിരിക്കും. പക്ഷേ എനിക്കെന്തോ ഉറക്കം വന്നതേയില്ല...! സുന്ദരിയായ ആ സ്ത്രീ തന്റെ മുപ്പത്തഞ്ചുവയസ്സുവരെ ആർക്കോവേണ്ടി കാത്തി

രിന്നുവത്രേ... കാത്തിരിപ്പിനൊടുവിൽ അവളുടെ സ്നേഹത്തിനൊപ്പം അവളും ഈ കുന്നിൻമുകളിൽ നിന്നുത്ഭവിക്കുന്ന അരുവിയിലൂടെ അടിവാരത്തിലേക്ക് ജഡമായ് ഒഴുകിപ്പോയി. ഒരുപക്ഷേ ആ കാത്തിരിപ്പ് അർത്ഥമില്ലാത്തതാണെന്ന് അവൾക്ക് തോന്നിക്കാണും. അല്ലെങ്കിൽ താൻ കാത്തിരുന്ന പ്രിയതമൻ ഇനിയൊരിക്കലും തന്റെയടുത്തേക്ക് എത്തിച്ചേരില്ലെന്ന് അവൾ മനസ്സിലാക്കി കാണണം. ഉത്തരമില്ലാത്ത ചോദ്യങ്ങൾ ഒന്നാവുന്നു. ആ സംശയം മാത്രം ഇപ്പോഴും ബാക്കി.

ഇടിഞ്ഞു തുടങ്ങിയ ആ വീടിനുചുറ്റും ഞാൻ നടന്നു. അപ്പോഴാണ് ടോർച്ചും പിടിച്ച് ലക്ഷ്മി എന്നെ തേടി വരുന്നത് ദൂരെ നിന്നും ഞാൻ കണ്ടത്.

"നിന്റെ സൂക്കേട് മാറിയെങ്കിൽ വാ.. നമുക്ക് തിരിച്ചുപോകാം. മഞ്ഞത്ത് ഒരു രാത്രി മുഴുവൻ കിടന്നിട്ടു വേണം പനി പിടിക്കാൻ..," അവൾ ദൂരെ നിന്നേ ഉറക്കെ അലറി. ഒരു പൈജാമയും, ഷർട്ടുമായിരുന്നു അവളുടെ വേഷം.

"നീ വാ, നമുക്കിവിടെ കുറച്ചുനേരം കൂടെയിരിക്കാം.." ഞാൻ അവളെ വീടിന്റെ ഉമ്മറത്തിരുത്തി. എന്റെ എല്ലാ കഥകളും ആദ്യം വായിച്ചു നോക്കുന്നത് ലക്ഷ്മിയാണ്. ഷി ഈസ് എ സ്മാർട് ആന്റ് ബ്രൈറ്റ് ഗേൾ...ഞങ്ങൾ തമ്മിൽ പ്രണയത്തിലാണെന്നൊക്കെ പലരും പറയുന്നതായി ഞങ്ങൾക്കറിയാമായിരുന്നു. വിവരദോഷികളായ സഹജീവികളുടെ പുലമ്പലുകൾക്ക് ഞങ്ങൾ ചെവി കൊടുത്തിരുന്നില്ല. ഞങ്ങളുടെ ഇഷ്ടം പോലെ കഥകളും ചിന്തകളും ഞങ്ങൾ കൈമാറി ആരേയും വകവെക്കാതെ....

29/09/1984

രാവിലെ എഴുന്നേറ്റപ്പോൾ 7:30 കഴിഞ്ഞിരുന്നു. കുന്നിൻ മുകളിലെ സൂര്യപ്രഭ എന്റെ മിഴികളെ അൽപ്പനേരത്തേക്ക് തുറക്കാനനുവദിച്ചില്ല. ഞാൻ കിടന്നിരുന്നതിനടുത്ത് ഒരു ഫ്ളാസ്ക്കിൽ കാപ്പി കൊണ്ടുവച്ചിരിക്കുന്നു. ലക്ഷ്മിയായിരിക്കണം...!

ഇന്നലെ ഞങ്ങൾ ഒരുപാട് നേരം സംസാരിച്ചു. ആകാശത്തിനു കീഴിൽ ഞങ്ങളുടെ ശ്രദ്ധപിടിച്ചുപറ്റിയ കുറെയേറെ വിഷയങ്ങളെ കുറിച്ച് ഞങ്ങൾ തർക്കിച്ചു. വിശ്വാസം, മതം, ദൈവം, നിരീശ്വരവാദം, പ്രണയം, പത്മരാജൻ സിനിമകൾ അങ്ങനെ കുറെയേറെ. അവൾ തറയിൽ കല്ലുകൊണ്ട് എന്തോ വരയ്ക്കുന്നത് വൈകിയാണ് എന്റെ ശ്രദ്ധയിൽപ്പെട്ടത്. ജനൽപ്പടിയിൽ കത്തിച്ചുവെച്ച മെഴുകുതിരിയുടെ അരണ്ട വെളിച്ചത്തിൽ തലങ്ങും വിലങ്ങും വരച്ച വരകൾക്കിടയിൽ ഒരു ചിത്രം ഞാൻ കണ്ടു. പുല്ല് വളർന്നു കിടക്കുന്ന ഒരു പ്രദേശം, അവിടെ ഒരു ചെറിയ വീടും ആ വീടിന്റെ വലതുഭാഗത്തുകൂടെ ഒരു അരുവി ഒഴുകുന്നു,

പാറകെട്ടുകളെയും തഴുകി...!. പുൽത്തകിടിയിൽ ഒരു പെൺകുട്ടി നക്ഷത്രങ്ങളെയും നോക്കിക്കിടക്കുന്നു.

"എന്താ ഇത്"ഞാൻ അവളോട് ചോദിച്ചു. "സ്വപ്നം", അവൾ എന്റെ കണ്ണുകളിലേക്ക് നോക്കി പറഞ്ഞു. ഞാനറിയാതെ എന്റെ കൈകൾ അവളിൽ നിന്നും ആ കല്ലുവാങ്ങി ആ ചിത്രത്തിൽ വരച്ചുതുടങ്ങി. ചിത്രത്തിലെ പെണ്ണിനു സമീപം ഞാനൊരു ആണിനെ വരച്ചു.

"ഇപ്പോഴോ..?", ഞാൻ അവളോട് ചോദിച്ചു.

**■ അവരിപ്പോൾ തിരികെ ലക്ഷ്മിയുടെ വീട്ടിൽ എത്തിക്കാണും നടന്നാണെങ്കിൽ പത്തുമിനിറ്റിനുള്ളിൽ കൂടുതൽ വേണ്ട ഈ കുന്നിൻ മുകളിൽ നിന്നും അവളുടെ വീട്ടിലേക്ക്. മൂന്നാറിൽ താമസിക്കുന്ന കൂട്ടുകാരിയുടെ വീട്ടിൽ ഒരു കാഷ്വൽ വിസിറ്റ്.**

ഒന്നും മിണ്ടാതെ അവൾ എന്റെ അടുത്തേക്ക് ചാഞ്ഞു. അവളുടെ ശ്വാസോച്ഛ്വാസം എന്റെ ഹൃദയമിടിപ്പ് കൂട്ടി. ഞങ്ങൾ പരസ്പരം കെട്ടിപ്പുണരുകയും ചുംബിക്കുകയും ചെയ്തു. അതുവരെ വീശിയ കാറ്റിൽ അണയാതെ കിടന്നിരുന്ന മെഴുകുതിരി. ഒരു ചെറിയ കാറ്റിൽ ഇല്ലാതെയായി. ഫ്ളാസ്കിലെ കാപ്പി തീരുന്നതിനു മുമ്പേ ലക്ഷ്മിയും, രഘുവും, ജിതേഷും വന്നു. ബാക്കിയുള്ളവർ ഉണർന്നു കാണില്ല. രഘുവും, ജിതേഷുംപുഴയിൽ കുളിക്കാനുള്ള തയ്യാറെടുപ്പോടുകൂടിയുള്ള വരവാണ്. വന്നപാടെ എനിക്കൊരു സലാം പറഞ്ഞ് അവർ കുളിക്കാനിറങ്ങി. എന്റെയടുത്ത് ഇരിപ്പുറപ്പിച്ച ലക്ഷ്മി എന്നെ നോക്കി

കാപ്പി കുടിച്ചില്ലെ എന്ന അർത്ഥത്തിൽ ആംഗ്യം കാണിച്ചു. ഞാൻ ചിരിച്ചുകൊണ്ട് തലയാട്ടി.

"പിന്നെ, ഇന്നലെ രാത്രിയിലെ കാര്യം. നമ്മുടെ ഓർമ്മകളിലെ നല്ല ഒരു ഭാഗമായി നമുക്കിടയിൽ നിൽക്കട്ടെ...!. ആരോടും പറയണ്ട.."

ഞാൻ ശബ്ദം താഴ്ത്തിപ്പറഞ്ഞു.

"ഇന്നലത്തെ ഏത് സംഭവം..", അവൾ ചോദിച്ചു. തികച്ചും പ്രതീക്ഷിക്കാത്ത ചോദ്യം. അവൾ കളിയാക്കിയതാകും എന്നു ഞാനാദ്യം കരുതി. ' നീ എന്താ പറയുന്നേ...tell me..!..", അവൾ വീണ്ടും ചോദിച്ചു.

" About how we made love yesterday.. ", ഞാൻ പതുങ്ങിപ്പതുങ്ങി മറുപടി പറഞ്ഞു.

"നിന്റെ ബോധം മുഴുവനും പോയോ....?" നീ വല്ല സ്വപ്നവും കണ്ടതായിരിക്കും..അയ്യേ Made love പോലും. Hey Raghu, you hear what he is saying..?", എന്നു പറഞ്ഞ് അവൾ രഘുവിന്റെ അടുത്തേയ്ക്ക് പോയി.

എനിക്കൊന്നും മനസ്സിലായില്ല. ഞാൻ പെട്ടന്നുതന്നെ എഴുന്നേറ്റ് ഉമ്മറത്തേക്ക് പോയി. രാത്രിയിൽ വരച്ച ചിത്രം അവിടെ തന്നെ ഉണ്ടായിരുന്നു. യാഥാർത്ഥ്യത്തിന്റെ മൂടുപടം പിടിച്ച ഒരു സ്വപ്നമായിരുന്നോ അത്.!. ആ ചിത്രത്തിലേയ്ക്ക് നോക്കിയിരുന്നപ്പോൾ എനിക്ക് ഉത്തരങ്ങൾ കിട്ടുന്നതുപോലെ തോന്നി. ആ ചിത്രം, അതായിരുന്നില്ലെ റോസിയുടെ സ്വപ്നം. ഇന്നലെ ഞാൻ പൂർത്തിയാക്കിയത് കേവലം ഒരു ചിത്രമായിരുന്നില്ല. റോസിയുടെ സ്വപ്നമായിരുന്നു. അവളുടെ

കാത്തിരിപ്പിന്റെ സ്വപ്നമായിരുന്നു. അതവളായിരുന്നു റോസി......!. വീടിന്റെ ഭിത്തിയിലേക്ക് നോക്കി ആരോടെന്നില്ലാതെ ചോദിച്ചു...ഈ കഴിഞ്ഞ കാലമത്രയും നീ കാത്തിരുന്നത് എനിക്കു വേണ്ടിയായിരുന്നോ....?



# അറപ്പിക്കുന്ന ചുവന്ന പൂക്കൾ

അജ്ഞന എം / CE 2013 -17

നിങ്ങൾ കേട്ടിട്ടുണ്ടോ..?
അറപ്പിക്കുന്ന ചുവന്നപ്പൂക്കളെപ്പറ്റി..?
മാസത്തിലൊരിക്കൽ വിരിയുന്ന
നാലഞ്ചുദിവസം മാത്രം നിൽക്കുന്ന
ദൈവങ്ങൾക്കു തൊട്ടുകൂടാത്ത
ചോരച്ചുവപ്പുള്ള പൂക്കൾ.

*ശരിയാണ്. എനിക്ക് പൂർണ്ണത എന്നത് എന്റെ രൂപമാണ്. ഒരുപക്ഷേ നിനക്കും. എന്നാൽ എനിക്കും നിനക്കുമിടയിൽ ദൈവത്തിന്റെ ഏറ്റവും പൂർണ്ണമായ സൃഷ്ടിയിലും ഒരു മനുഷ്യരൂപം കൂടി നിലനിൽപ്പുണ്ട്. സ്വന്തം അനുഭവങ്ങൾ കൊണ്ട് പൂർണ്ണരൂപം സ്വീകരിച്ചവർ.പൂർണ്ണത എന്നത് മനസ്സുകൊണ്ട് അല്ലെങ്കിൽ പ്രവർത്തികൊണ്ട് തെളിയിക്കേണ്ടതാണ്. അതെ അവരും മനുഷ്യരാണ്.*

# അവരും മനുഷ്യരാണ്...

*ലിബിത ടി എം/ CE 2015 -19*

ദൈവത്തിന്റെ ഏറ്റവും പൂർണ്ണമായ സൃഷ്ടി. ദൈവം തന്റെ രൂപത്തിലും സാദൃശ്യത്തിലും മനുഷ്യരെ സൃഷ്ടിച്ചു. ആദ്യം പുരുഷനെ സൃഷ്ടിച്ച ദൈവം അവൻ ഏകനായിരിക്കുന്നത് നന്നല്ല എന്ന് കണ്ട് അവന്റെ വാരിയെല്ലൂരി സ്ത്രീക്ക് ജന്മം നൽകി. എന്നാൽ സർവ്വശക്തനായ ദൈവത്തിന്റെ പിഴയോ, അതോ മനഃപ്പൂർവ്വം വരുത്തിയ അപൂർണ്ണതയോ... വ്യക്തമല്ല. ഈ സമൂഹത്തിൽ സ്ത്രീകളും പുരുഷൻമാരുമല്ലാത്ത കുറെ മനുഷ്യജന്മങ്ങൾ. ഹിജഡകൾ, കോത്തികൾ, ശിഖണ്ഡികൾ, മൂന്നാം ലിംഗക്കാർ, ഭിന്നലിംഗക്കാർ......സമൂഹം അവർക്ക് പല പേരുകൾ നൽകി. തന്റേതല്ലാത്ത കാരണങ്ങൾകൊണ്ടും മനുഷ്യശരീരത്തിലെ ഇനിയും വെളിപ്പെടാത്ത നിഗൂഢതകൾകൊണ്ടും എല്ലാമാണ് ഭിന്നലിംഗ സമൂഹം സ്ത്രൈണതയുള്ള പുരുഷൻമാരും പുരുഷസ്വഭാവമുള്ള സ്ത്രീകളുമായി ജനിക്കുന്നത്. എന്നാൽ ദൈവത്തിന്റെ കരവേല ഈ സമുഹത്തിൽ അവർക്ക് നൽകിയത് അധഃസ്ഥിതമായ ഒരു സ്ഥാനമാണ്. ഔദ്യോഗികരേഖകളിൽ സ്വന്തം ലിംഗം രേഖപ്പെടുത്തേണ്ടിവരുമ്പോൾ അവർ ഒരു നിമിഷം ചിന്തിക്കിന്നു... സമൂഹത്തിൽ തന്റെ സ്ഥാനം എന്തെന്ന്.. ടി.ജി(ട്രാൻസ്ജെണ്ടർ) ആയി ജനിച്ചതുകൊണ്ട് മാത്രം അവർ സമൂഹത്തിൽ ഒറ്റപ്പെടുന്നു. ഭരണഘടന സമത്വം വാഗ്ദാനം ചെയ്യുന്ന ഈ മഹാരാജ്യത്തിൽ ടി.ജി വിഭാഗക്കാർക്ക് സ്വതന്ത്രമായി സധൈര്യം നിരത്തിലറങ്ങുവാൻ പോലും സാധിക്കുന്നില്ല. സമൂഹം അവരോട് അതിക്രൂരമായി പെരുമാറുന്നു. കാമവെറി പൂണ്ട കഴുകൻ കണ്ണുകൾ അവരെ വേട്ടയാടുന്നു. സ്വന്തം അസ്തിത്വം കാത്തുസൂക്ഷിക്കുവാൻ അവർ ചുറ്റും നോക്കുമ്പോൾ സഹായഹസ്തം നീട്ടുവാൻ ആരും തയ്യാറാകുന്നില്ല.

ഭിന്നലിംഗം ഒരു സാധാരണ അവസ്ഥയാണെന്നും മനഃപ്പൂർവ്വം സൃഷ്ടിച്ചെടുക്കുന്നതല്ലെന്നും സമൂഹത്തെ ബോധ്യപ്പെടുത്തുവാൻ സാധിക്കുന്നില്ല എന്നതാണ് ലൈംഗികന്യൂനപക്ഷങ്ങൾ നേരിടുന്ന ഏറ്റവും വലിയ വെല്ലുവിളി. തങ്ങളുടെ സമസൃഷ്ടികളായ ഭിന്നലിംഗങ്ങളെ അംഗീകരിക്കുവാനും സഹവർത്തിത്വത്തോടെ പെരുമാറാനുമുള്ള വിശാലത സമൂഹമനസാക്ഷിക്കില്ല.

ഇന്ത്യയിൽ നിലനിൽക്കുന്ന സാമൂഹിക വ്യവസ്ഥിതിക്ക് അനുസൃതമായി ഭിന്നലിംഗത്തിൽപ്പെട്ടവർക്ക് ആൺ, പെൺ എന്നീ അംഗീകൃത ലിംഗാവസ്ഥകളിലേക്ക് സ്വയം ചുരുങ്ങി ജീവിക്കേണ്ടിവരുന്നു. സമൂഹത്തിനുമുന്നിൽ അപഹാസ്യരാകും എന്ന ചിന്തമൂലം കുടുംബങ്ങൾ ഇവരെ സ്ത്രീയായോ പുരുഷനായോ ജീവിക്കുവാൻ പ്രേരിപ്പിക്കുന്നു. ഭിന്നലിംഗാവസ്ഥ ഏറെ തീക്ഷ്ണമായ എതിർവർഗ്ഗ വ്യക്തിത്വമാണ്. എതിർലിംഗത്തിൽപ്പെട്ടവരിൽ ഒരാളായി ജീവിക്കുവാനും , ആ രീതിയിൽ തന്നെ അവരാൽ ആകർഷിക്കപ്പെടാനുള്ള ആഗ്രഹം ടിജികൾക്ക് പലപ്പോഴും തങ്ങളുടെ ജീവശാസ്ത്രപരമായ ശാരീരികാവസ്ഥയിൽ അപൂർണ്ണതയും അസൗകര്യവും ഉളവാക്കുന്നു.

> ■ **കാമവെറി പൂണ്ട കഴുകൻ കണ്ണുകൾ അവരെ വേട്ടയാടുന്നു. സ്വന്തം അസ്തിത്വം കാത്തുസൂക്ഷിക്കുവാൻ അവർ ചുറ്റും നോക്കുമ്പോൾ സഹായഹസ്തം നീട്ടുവാൻ ആരും തയ്യാറാകുന്നില്ല.**

തന്റെ ലിംഗാവസ്ഥയുടെ എതിർവിഭാത്തിൽപ്പെട്ട ലിംഗവ്യവസ്ഥകളിലെ ഒരാളായി ജീവിക്കാനുള്ള അടങ്ങാത്ത തൃഷ്ണ ഇവരിലുണ്ടാകും. ശരീരശാസ്ത്രപരമായി തന്റെ ലിംഗവ്യവസ്ഥയിൽ അസംതൃപ്തരായിരിക്കുമ്പോൾ തന്നെ മനോനിലയനുസരിച്ചുള്ള എതിർ ലിംഗവ്യവസ്ഥയിൽ അവർക്കു സ്ഥിരത കൈവരുന്നില്ല. ഇങ്ങനെ നിരന്തരമായ മാനസിക സംഘർഷങ്ങളിലൂടെയാണ് ടിജികൾ കടന്നുപോകുന്നത്. സമൂഹത്തിനു മുന്നിൽ ഏതെങ്കിലും പ്രഖ്യാപിത ലിംഗാവസ്ഥയിൽ നിലനിൽക്കുന്നതായി ഭവിക്കുമ്പോൾതന്നെ, ആ വിഭാഗക്കാരോട് ലൈംഗിക ആകർഷണം അനുഭവപ്പെടുകയും തന്റെ ചേതനകളെ നിയന്ത്രിക്കുവാൻ ആവാതെ സംഘർഷഭരിത മാനസികാവസ്ഥയിലൂടെ കടന്നുപോകുകയും ചെയ്യേണ്ടി വരുന്നവരാണ് ടിജികൾ. എന്നാൽ അവരുടെ ഇത്തരം പ്രശ്നങ്ങളെ മനസ്സിലാക്കുവാൻ ആരും ശ്രമിക്കാറില്ല. വിദ്യഭ്യാസകാലം മുതൽക്കേ തന്നെ ലൈംഗികന്യൂനപക്ഷങ്ങൾ. ഒറ്റപ്പെടലിന്റെ, വിവേചനത്തിന്റെ വേദന അനുഭവിച്ചുതുടങ്ങുന്നു. സഹപാഠികളുടെ കുത്തുവാക്കുകൾ അവരുടെ പിഞ്ചുഹൃദയങ്ങളെ ആഴത്തിൽ മുറിവേൽപ്പിക്കുന്നു. ടിജികൾക്ക് സൗഹൃദപരമായ പഠനാന്തരീക്ഷം രൂപപ്പെടുത്തുന്നതിൽ നമ്മുടെ വിദ്യഭ്യാസ സമ്പ്രദായവും സ്ഥാപന

**■ പ്രതീക്ഷകൾ ഒരുപാടാണ്. ആശങ്കകളും. കാനഡയിലെ എൽജിബിടി വിഭാഗങ്ങളുടെ ഒത്തുചേരലിൽ നടന്ന വെടിവെപ്പ് ഈ വിഭാഗങ്ങൾക്കെതിരെ അന്താരാഷ്ട്രതലത്തിൽ നിലനിൽക്കുന്ന വികാരത്തിന്റെ സൂചനയാണ്. സമാധാനമുള്ള ജീവിതത്തിനായി ഇവർ ലിംഗമാറ്റ ശസ്ത്രക്രിയയ്ക്ക് തയ്യാറാകുന്നു. ടിജി വിഭാഗത്തിനെതിരായ ചൂഷണം നമ്മെ ആഴത്തിൽ ചിന്തിപ്പിക്കുന്നതാണ്. സമയം അതിക്രമിച്ചിരിക്കുന്നു.**

ങ്ങളും അധ്യാപകരും പരാജയപ്പെട്ടിരിക്കുന്നു. നിരന്തരം അപമാനിതരാകുമ്പോൾ മനം മടുത്തു ഈ വിദ്യാർത്ഥികൾ പഠനം ഉപേക്ഷിച്ച് ടിജികൾ കൂടുതലായി ഉള്ള സ്ഥലങ്ങളിലേക്ക് ഓടിപോകുന്നത്, പഠിക്കാൻ ഇഷ്ടമില്ലാത്തതുകൊണ്ടല്ല, അതിന് അനുവദിക്കാത്തതുകൊണ്ടാണ്. സാക്ഷരകേരളം തലതാഴ്ത്തി അംഗീകരിക്കേണ്ട സത്യമാണിത്. തൊഴിലിടങ്ങളാകട്ടെ, ആൺ പെൺ വിഭാഗങ്ങൾക്കുമാത്രമായി സംവരണം ചെയ്യപ്പെട്ടിരിക്കുന്നു. സെക്സ്‌വർക്ക്, ബനായ്, ഭിക്ഷാടനം മുതലായ തൊഴിൽ മേഖലകളിലേക്കു മുമ്പ് ഭിന്നസമൂഹം ഒതുക്കപ്പെട്ടിരുന്നു. ഇന്ന് കലാരംഗത്തും, മോഡലിംഗിലും അടക്കം ടിജി വ്യക്തികൾ ഉയർന്നുവരുന്നു. ടിജി വിഭാഗങ്ങൾ സിക്സ്പാക്ക് എന്ന പേരിൽ ഒരു ബാന്റ് ആരംഭിച്ചിരിക്കുന്നു. എങ്കിലും പൊതുവെയുള്ള തൊഴിൽസ്ഥിതി തികച്ചും ശോചനീയം തന്നെ. പൊതു ഇടങ്ങളിലാകട്ടെ, ഭിന്നലിംഗസമൂഹത്തിന് അതിക്രൂരമായ വിവേചനമാണ് നേരിടേണ്ടിവരുന്നത്. പൊതുശുചിമുറികൾ ഉപയോഗിക്കുന്നതിനുള്ള സ്വാതന്ത്ര്യം അവർക്കു ലഭിക്കുന്നില്ല. ആശുപത്രിമുറികളിൽ പോലും അവർക്കു പ്രവേശനം നിഷേധിക്കപ്പെടുന്നു. എൽജിബിടി ലൈംഗിക സ്വാഭിമാൻ റാലിയിൽ പങ്കെടുത്ത രണ്ട് ടിജികളെ സംസ്ഥാനപോലിസ് അകാരണമായി മർദ്ദിച്ച സംഭവം നമുക്ക് ഈ വിഭാഗങ്ങളോടുള്ള മനോഭാവത്തിന്റെ വ്യക്തമായ സൂചനയാണ് നൽകുന്നത്.

ഇന്ത്യൻ സിവിൽ നിയമങ്ങൾ പലപ്പോഴും ടിജികൾക്ക് മനുഷ്യാവകാശങ്ങളെ നിഷേധിക്കുന്നു. ഇന്ത്യൻ സിവിൽ നിയമങ്ങൾ സ്ത്രീക്കും, പുരുഷന്മാർക്കും ഉള്ളതാണ്. ടിജികൾ സിവിൽ നിയമത്തിന്റെ പരിധിയിൽവരുന്നില്ല. ഒരു പാസ്പോർട്ടിനോ, ഡ്രൈവിംഗ് ലൈസൻസിനോ, റേഷൻകാർഡിനോ അപേക്ഷിക്കാൻ ടിജികൾക്കാവില്ല. വിൽപ്പത്രം ഉണ്ടാക്കാനോ ഗിഫ്റ്റ് ഡീഡ് ഉണ്ടാക്കനോ നിയമപരമായി ഗാർഡിയനാകാനോ ദത്തെടുക്കാനോ ഉള്ള അവകാശം സിവിൽ നിയമങ്ങളുടെ നിരപേക്ഷതകൊണ്ട് ഹിജഡകൾക്കു നഷ്ടപ്പെടുന്നു. വിവാഹം, സ്വത്ത്, വിദ്യാഭ്യാസം, തൊഴിൽ, ചികിത്സ എന്നിവയെല്ലാം നിഷേധിക്കപ്പെടുന്നു. ഇന്ത്യയിൽ ഹിജഡകൾക്ക് അനുകൂലമായ ഒരു സാമൂഹിക സാഹചര്യം വളർത്തിയെടുക്കണം എന്ന ഉദ്ദേശത്തോടെ ടിജിയെ മൂന്നാംലിംഗമായി കണക്കാക്കണമെന്ന സുപ്രീംകോടതി ഉത്തരവ് ഈ അവസ്ഥയ്ക്ക് ചെറിയ രീതിയിലുള്ള മാറ്റങ്ങൾക്ക് കാരണമായെങ്കിലും നിരക്ഷരായ ഭൂരിപക്ഷം ടിജികളും ഇപ്പോഴും ഇത്തരം തീരുമാനങ്ങളുടെ ഗുണഫലം ലഭിക്കാതെ ഇരുട്ടിൽ തപ്പുകയാണ്.

**■ ഇന്ത്യൻ സിവിൽ നിയമങ്ങൾ പലപ്പോഴും ടിജികൾക്ക് മനുഷ്യാവകാശങ്ങളെ നിഷേധിക്കുന്നു. ഇന്ത്യൻ സിവിൽ നിയമങ്ങൾ സ്ത്രീക്കും, പുരുഷന്മാർക്കും ഉള്ളതാണ്. ടിജികൾ സിവിൽ നിയമത്തിന്റെ പരിധിയിൽവരുന്നില്ല. ഒരു പാസ്പോർട്ടിനോ, ഡ്രൈവിംഗ് ലൈസൻസിനോ, റേഷൻകാർഡിനോ അപേക്ഷിക്കാൻ ടിജികൾക്കാവില്ല.**

അടുത്ത കാലത്തായി ടിജി വിഭാഗങ്ങളെ സംബന്ധിച്ച് കേൾക്കുന്നത് ശുഭവാർത്തകളാണ്. ടിജികളെ മൂന്നാംലിംഗമായി കണക്കാക്കണം എന്ന സുപ്രീംകോടതി ഉത്തരവിന്റെ അടിസ്ഥാനത്തിൽ അവർ സംഘടിതമായി തങ്ങളുടെ അവകാശങ്ങൾക്കായി മുഖ്യധാരയിലേക്ക് കടന്നുവരുന്നു. രാജ്യത്തുതന്നെ ആദ്യമായി ടിജി നയം രൂപീകരിച്ചത് കേരളസംസ്ഥാന സർക്കാറാണ്. ഇതിന്റെ ചുവടുപിടിച്ച് നടന്ന ചർച്ചകൾ പൊതുസമൂഹത്തിൽ ഭിന്നലിംഗസമൂഹത്തെ സംബന്ധിച്ച പല തെറ്റിദ്ധാരണകളും നീക്കാൻ സഹായിച്ചിട്ടുണ്ട്. സാമാന്യബുദ്ധിയെ ചോദ്യം ചെയ്യുന്നവയെങ്കിലും പൊതുജനങ്ങളെ സ്വാധീനിക്കുന്ന പല റിയാലിറ്റി ഷോകളിലും ടിജികളുടെ സാന്നിധ്യം അവരെ സംബന്ധിച്ച കൃത്യമായ അവബോധം ജനങ്ങൾക്ക് പകരാൻ സഹായകമാണ്. അടുത്തിടെ ടിജി മോഡലുകൾ നടത്തിയ ഫാഷൻ ഷോ വാർത്തകളിലിടം നേടി. ടിജി സമൂഹത്തിന്റെ ഉന്നമനത്തിനായി പ്രവർത്തിക്കുന്ന അക്കായ് പത്മശാലിക്ക് ഇന്ത്യൻ വിർച്വൽ യൂണിവേഴ്സിറ്റി ഫോർ പീസ് ആൻഡ് എജുക്കേഷൻ ഓണററി ഡോക്റ്ററേറ്റ് നൽകി ആദരിച്ചു. ചരിത്രത്തിലാദ്യമായി ടിജി എന്ന് തിരിച്ചറിയൽ രേഖയിൽ ലിംഗം രേഖപ്പെടുത്തിയ രണ്ട് പേർ കഴിഞ്ഞ നിയമസഭാതിരഞ്ഞെടുപ്പിൽ വോട്ട് ചെയ്തു. പ്രമുഖ രാഷ്ട്രീയപ്രസ്ഥാനങ്ങൾ ടിജി വിഭാഗങ്ങൾക്ക് അംഗത്വം നൽകുന്നു. ടിജികളുടെ ക്വീർ പ്രൈഡിലെ സ്ത്രീകളുടേയും, കുട്ടികളുടേയും സാന്നിധ്യം ശുഭസൂചനയാണ്. സമൂഹത്തിലെ വളരുന്ന അവബോധത്തിന്റെ ദിശാസൂചിക.

പ്രതീക്ഷകൾ ഒരുപാടാണ്. ആശങ്കകളും. കാനഡയിലെ എൽജിബിടി വിഭാഗങ്ങളുടെ ഒത്തുചേരലിൽ നടന്ന വെടിവെപ്പ് ഈ വിഭാഗങ്ങൾക്കെതിരെ അന്താരാഷ്ട്രതലത്തിൽ നിലനിൽക്കുന്ന വികാരത്തിന്റെ സൂചനയാണ്. സമാധാനമുള്ള ജീവിതത്തിനായി ഇവർ ലിംഗമാറ്റ ശസ്ത്രക്രിയയ്ക്ക് തയ്യാറാകുന്നു. ടിജി വിഭാഗത്തിനെതിരായ ചൂഷണം നമ്മെ ആഴത്തിൽ ചിന്തിപ്പിക്കുന്നതാണ്. സമയം അതിക്രമിച്ചിരിക്കുന്നു. നാം കണ്ടതിനുമപ്പുറം നമ്മുടെ അറിവിന്റെ സീമകൾക്കുമപ്പുറം അതിതീക്ഷ്ണമായ വികാരവിചാരങ്ങളോടും ജീവിതാവസ്ഥകളോടും പടവെട്ടി നിലനിൽപ്പിനായുള്ള പോരാട്ടത്തിൽ അണിനിരക്കുന്ന കുറേ മനുഷ്യജന്മങ്ങൾ...നമ്മുടെ സമസൃഷ്ടികൾ... നാം ഓരോരുത്തരേയും പോലെ സമൂഹത്തിൽ തന്റേതായ ഒരിടം അവരും അർഹിക്കുന്നു. ചിന്തിക്കുക... തിരിച്ചറിയുക... അവരും മനുഷ്യരാണ്.

# ചിറകും താക്കോലും

*അജ്ഞന എം / CE 2013 -17*

ഇരുട്ടുവീഴാൻ തുടങ്ങിയിരിക്കുന്നു.
കരഞ്ഞുകലങ്ങിയ കണ്ണുകളുമായി
അവൾ തന്റെ കിടക്കയിലേക്ക് ചാഞ്ഞു.
തേങ്ങലടക്കാൻ അവൾക്ക് ശീലമായ്ക്കഴിഞ്ഞിരുന്നു.
കരഞ്ഞുകരഞ്ഞുറങ്ങാനും
രാവിന്റെ ഇരുണ്ട കരിമ്പടം പുതച്ച്
അവൾ കണ്ണുകൾ ഇറുക്കിയടച്ചു
ഉറക്കം വന്നു.

ഉറക്കത്തിന്റെ നടുവിൽ നിന്ന്
ഒരു കുഞ്ഞുസ്വപ്നം ഇറങ്ങി വന്നു, മറ്റാരേയുമുണർത്താതെ
അവളുടെ തലക്കൽ ചെന്നുവിളിച്ചു വായോ....
അവൾ കണ്ണുതുറന്നുനോക്കി
അതാ രണ്ട് മാലാഖച്ചിറകുകൾ, പളപളാമിന്നുന്നവ.

ചിറകെടുത്തണിഞ്ഞ്, കുന്നിൻമുകളേറി ചാടി
അവൾ പറന്നു കാടുകളും, പുഴകളും താണ്ടി.
പട്ടണത്തിലേക്ക്, വലിയപള്ളിക്കൂടത്തിലേക്ക്.
വായനശാലയിലേക്ക്, സിനിമാക്കൊട്ടകയിലേക്ക്.
കാഴ്ചകൾ കണ്ട് പറന്നു.
തളർന്നുമയങ്ങവെ, ചിറകുകളൂരി അവൾ
തലയണക്കടിയിൽ വച്ച്.

പിറ്റേന്നുണർന്നവൾ തലയണക്കടിൽ നോക്കി
ചിറകെവിടെ.....
കുഞ്ഞനുജൻ അതാ ചിറകെടുത്തുകളിക്കുന്നു.
ഒരുനിമിഷം നിന്നുകൂടെ, പറന്നുപോകണം.
അവൾ ചിറകുപിടിച്ചുവാങ്ങി എടുത്തണിഞ്ഞു.
പക്ഷേ.,
അവളുടെ കാൽച്ചങ്ങലപ്പൂട്ടിന്റെ താക്കോൽ
അച്ഛന്റെ കൈയ്യിലായിരുന്നു...





*മരവിച്ച മസ്തിഷ്കവുമായി ചിലർ ഇരിപ്പുണ്ട്. വിശ്വാസങ്ങൾക്ക് അന്ധതയുടെ പരിവേഷം നൽകിയ വിഡ്ഢികൾ. ചിന്താശേഷി ചിതലരിച്ചു കൊണ്ടിരിക്കുകയാണ്. ഇല്ലെങ്കിൽ ജനിപ്പിച്ചവരോടു തന്നെ അവരിങ്ങനെ ചെയ്യുമോ.?*

# THALAIKOOTHAL

*അൻസാ ഐസൺ / CE 2014-18*

A leisurely oil bath. An exercise in love and health, when given to newborns is a ceremonial beginning to festivals. In Virudhunagar, a small village in Tamil Nadu, it is the beginning of a slow murder. Speaking of a small village, it is an industrial hub, still marking its pitiful state in poverty. This devastating situation leads a son to kill his own mother, who initially taught him how to deliver that leisurely, love clad bathe. This is THALAIKOOTHAL.

Though its existence, at present have been denied by the younger generations, on probing the elderly have committed to the fear of having to face the same, which simply marks its existence. Over-ridden with fear, some have even left behind their home, hoping to survive by some means. "I am not well enough to live on my own, but it is better than being killed by them." "What can they do, when they survive on the menial job he has but to release him of the burden of his bed-ridden mother?" These are the two striking contrasting responses from the elderly society of the village.

How is this done? Well, speaking of which, the villagers aren't that poor at least with their knowledge. The process is so scientific that the information was surprising. Who thought that the much ill healer coconut water was such poison? Neither did we even think of eating mud when you are at the 80s like in your babyhood. Indeed, this is a process of acute intelligence in medical science and as they believe, a mark of love to deprive the elderly of their illness.

Thalaikoothal works thus: an extensive oil bath is given to an elderly person, first, before the crack of dawn. The rest of the day he or she is given several glasses of cold tender coconut water. Tender coconut water if taken in excess results in renal failure. By evening the body temperature falls rapidly. In a day or two the man or woman dies of high fever. This method is fail-proof as the elderly do not have the immunity to survive such high fever. Ironically, this might have been what the mother has taught her son after having an oil bath. The custom is too emotional. When the method of coconut water fails one is made to drink mud water, which is regarded as the most disgusting of the 26 methods that have evolved over the years. The mud dissolved in water is forced down. It causes indigestion and an undignified death. Most probably, the mud is taken from their own land, if any, saying, it would help their soul and make them happy. Another is the milk treatment wherein when milk is being poured, the nose is held tight. The milk treatment is preceded by starvation. No solid food is provided to the parents. The milk when poured uninterruptedly it enters the respiratory track. A starving person cannot withstand suffocation for even a moment. And so goes on.

The incident has been in practice for several years and still remained under covers until the death of 60-year-old Selvaraj, of Ramasamipuram village in Virudhunagar, on 18th June. He was bed-ridden due to accident and died suddenly. This developed speculations when one of his nieces raised alarm. Subsequently, a woman was arrested for administering a poisonous injection to Selvaraj, owing to his death.

- **Virudhunagar, a small village in Tamil Nadu, it is the beginning of a slow murder. Speaking of a small village, it is an industrial hub, still marking its pitiful state in poverty. This devastating situation leads a son to kill his own mother, who initially taught him how to deliver that leisurely, love clad bathe.**

"Why should they suffer in poverty? We help them to relieve themselves of the last and final stage of their life. Where does it become crime then? It is simply a service."- is the response of a professional mercy killer, who helps the elderly in attaining their moksha. They help in administering the poisonous injection, though they refuse to reveal the chemical composition of the poison.

Scared of what might happen to them, the elders have moved out of their son's house, still they make excuses for their children. When in the distance, the weaves are of crime, receiving undoubting punishment, but when seen closer, the weaves are darker shades of poverty and its regal existence. Killing is indeed a crime, a never adoptable solution for financial burdens, but still they say it is the only available alternative. It is not that they do not love their parents. Fearing of the inevitable, many have chosen to relieve their kids of the burden by asking them to do so. When applicable to that of a bed-ridden, it is indeed a mercy to their plight. While some others have chosen to move out, growing tired of watching their children struggling to meet their every need. They did not want to find out if they would be invited, someday, for a bathe.

Truly, the rich is becoming richer, and the poorer is unfortunately being murdered by the sweat of reality and the dust of the ash of their dreams-broken, killed and burnt. With the knowledge of the local authorities if the practice still exists then they would have made necessary arrangements wherein the children would be able to deprive them of the "expensive" member, without the loss of a penny. Should these children produce children? There are many questions the local authorities fail to ask and answer. There has been a collective abandoning from the authorities regarding the distinction between crime and custom and desperate reality.

A ritual goodbye to a loved one who have lived a full life. Who is to be blamed? Helpless poverty.



*വിശ്വസിച്ചുപോന്ന കാര്യങ്ങളും പുനർചിന്തനത്തിന് വിഷയമാക്കുന്നത് നല്ലതായിരിക്കും. ഒരു പക്ഷത്തുനിന്ന് ചിന്തിക്കുന്നതിന്റെ കൂടെ ഒരു വ്യക്തിയുടെ ഭാഗത്തുനിന്നു കൂടി ചിന്തിക്കേണ്ടത് ഇന്ന് അനിവാര്യമാണ്.*

# നേർച്ചപ്പൂവ്

*ഹരികൃഷ്ണൻ വി / ECE 2013-17*

ദക്ഷിണേന്ത്യയിലെ ക്ഷേത്രാചാരങ്ങളുടെ വൈവിധ്യവും വിരസതകളും ഒരു വ്യാഴവട്ടക്കാലത്തിനിടയിൽ ഒരു പാട് ചർച്ചയായിട്ടുള്ള വിഷയങ്ങളാണ്. ദൈവവും മനുഷ്യനും തമ്മിലുള്ള അന്തരവും ആദരവും വ്യത്യസ്തമായ രീതികളിൽ ചില ജീവിതങ്ങളെ ബാധിച്ചു കൊണ്ടിരുന്നു. ജനനവും മരണവും മാത്രം തനിക്കു ചുറ്റും വിഹരിക്കുന്ന *വിശ്വാസികളുടെ* കൈപ്പിടിയിലൊടുങ്ങാതെ, ഭൂമിയിലെ ജീവിതം തീർത്തും വിശ്വാസവചനങ്ങളുടെ കുടക്കീഴിൽ സ്വാതന്ത്രത്തിന്റെ മഴയിൽ നിന്നും അന്യമായി നിന്ന ചിലർ. ജന്മം അവർക്ക് ആടിതീർക്കാനുള്ളതായിരുന്നു, മേൽജാതിക്കാരുടെ ലീലകൾക്ക് വശവതരാകുവാനുള്ളതായിരുന്നു. ആ *പരിശുദ്ധ* സ്ഥാനത്തിന്

പേര് ദാസി, ദേവദാസി.

ദേവദാസികളെന്നും രാജദാസികളെന്നും തരം തിരിക്കപ്പെട്ട് ക്ഷേത്രങ്ങളിലും രാജകൊട്ടാരങ്ങളിലും ഉയർന്ന സ്ഥാനങ്ങളിൽ വിഹരിക്കുവാൻ അവർ യോഗ്യത നേടി. ദൈവത്തിന്റെ ദാസികൾ എന്ന വിളിപ്പേരുമായ് ഒരു ജന്മം മുഴുവൻ ഒരു സമർപ്പണമെന്നോളം ക്ഷേത്രങ്ങളിൽ വസിക്കുവാൻ ആ പെൺകുട്ടികൾ നിയോഗിക്കപ്പെട്ടു. മതത്തിന്റെ പേരിൽ വേശ്യാവൃത്തിക്ക് ഇരയാകേണ്ടിവരിക എന്നത് ആചാരങ്ങളുടെ ഭാഗമായിക്കണ്ട് പെൺകുട്ടികളെ ബലിയാടുകളാക്കുന്ന സംഭവങ്ങൾ ഇന്നും നടന്നുവരുന്നു. പ്രായപൂർത്തിയാകുന്നതിനു മുൻപു തന്നെ ക്ഷേത്രങ്ങളിലേക്ക് കല്യാണം ചെയ്ത് കൊടുക്കപ്പെടുന്ന ഇവർ വിദ്യാഭ്യാസവും കുടുംബജീവിതവും നിഷേധിക്കപ്പെട്ടവരായി മാറുന്നു. 8 വയസ്സു മുതൽ 16 വയസ്സിനുള്ളിൽ തന്നെ *പോട്ടുകട്ടു* ചടങ്ങു (വിവാഹാചാരം) നടത്തി കുട്ടികൾ ക്ഷേത്രങ്ങളിലേക്ക് *സംഭാവന*യാകുന്നു. അവിടെ വച്ച് ദേവപ്രീതിക്കായി ഇവർക്ക് നൃത്തപരിശീലനം നൽകുന്നു. പൂജാസമയങ്ങളിൽ ഇവർ നൃത്തം ചെയ്ത് ദൈവത്തെ പ്രീതിപ്പെടുത്തുന്നു. രാത്രികളിൽ മേൽജാതിക്കാരുടെ പ്രീതിക്കായ് സ്വയം സമർപ്പിക്കുന്നു. വയസ്സായിക്കഴിഞ്ഞാലോ രോഗം ബാധിച്ചാലോ ദാസീപട്ടത്തിൽ നിന്നുമൊഴിഞ്ഞ് ഒറ്റപ്പെട്ട ജീവിതം നയിക്കേണ്ടി വരുന്നു. ഇത്തരം *ജീവി*കൾക്ക് ഒരു പേരും നൽകിയിരിക്കുന്നു. ജോഗിനി.

ക്ഷേത്രാരാധനകൾക്ക് സംഗീതവും നൃത്തവും മുഖ്യഘടകമായി കരുതുന്ന വിഭാഗം ഭരതനാട്യകലയും ഒഡീസ്സിയും കുച്ചുപ്പുടിയുമൊക്കെ പരിശീലിപ്പിക്കുന്ന കളരികൾ ഉണ്ടാക്കുകയുണ്ടായി. ദേവപ്രീതി നിലനിർത്താനായി ചിലരെ പിടച്ചു നിർത്താൻ ദാസികൾ എന്ന വിഭാഗത്തെ ചിലർ വാർത്തെടുത്തു. അവർക്ക് സമൂഹത്തിൽ ഉയർന്ന നില നൽകി ആദരിച്ചു. ക്ഷേത്രങ്ങളിലെ സമ്പത്തിനും പേരിനും തുല്യമായി ദേവദാസികളുടെ എണ്ണവും വർദ്ധിച്ചു വന്നു. പക്ഷേ ബ്രിട്ടീഷ് ഭരണകാലത്ത് ക്ഷേത്രങ്ങളുടേയും ആചാരങ്ങളുടേയും സ്വാധീനം ജനങ്ങളിൽ വിശ്വാസം ജനിപ്പിക്കുവാൻ മതിയാകാതെ വന്നപ്പോൾ ദാസികൾക്ക് ക്ഷേത്രങ്ങൾ വിട്ടിറങ്ങേണ്ടി വന്നു. ജീവിക്കാനായ് സ്വയം വിൽക്കേണ്ടി വന്നു. തൊഴിലിലേക്ക് സ്ഥിതിഗതികൾ അവരെ വലിച്ചിഴച്ചു. ജാതിയുടെ പേരിലും സമുദായത്തിന്റെ പേരിലും അവിടെയും വേർതിരിവുകൾ ഉടലെടുത്തു. നൃത്തരൂപങ്ങൾ ഓരോ വിഭാഗങ്ങൾ വേർതിരിച്ചെടുത്തു. അതിൽ ഭരതനാട്യം കളിച്ചിരുന്നത് അയ്യർ സമുദായത്തിലെ സ്ത്രീകളായിരുന്നു.

ഒരു പെൺകുട്ടി ദാസിയാക്കപ്പെടുക എന്നുള്ളതിന് അവളുടെ കുടുംബത്തിനും ജീവിതപശ്ചാത്തലത്തിനും കാര്യമായ പങ്കുണ്ട്. കുടുംബത്തിന്റെ സാമ്പത്തികസ്ഥിതി കാരണം ദാസിയാകേണ്ടി വരുന്നവരുണ്ട്., സ്വന്തം മാതാപിതാക്കൾക്ക് മരണശേഷം മോക്ഷം ലഭിക്കുവാൻ ദാസിയാകേണ്ടി വരുന്നവരുണ്ട്. അങ്ങനെ കാരണങ്ങളേറെ. ദേവദാസി എന്നതിന്റെ അടയാളമായി ചുവപ്പും വെളുപ്പും നിറത്തിലുള്ള കല്ലുകൾ കൊണ്ട് തീർത്ത മാലകൾ അവർ ധരിക്കുന്നു. പർവതമ്മ എന്ന ദേവദാസിയുടെ ജീവിതം നാം തീർച്ചയായും നോക്കിക്കാണേണ്ടതാണ്. പത്താം വയസ്സിൽ ദേവദാസി പട്ടമണിയേണ്ടി വന്ന പർവ്വതമ്മ ദേവപ്രീതിക്കായ് നൃത്തം ചെയ്യാൻ തുടങ്ങുന്നതിനു മുൻപുതന്നെ ഗർഭിണിയായി. 14ാം വയസ്സിൽ മുംബൈയിലെ തെരുവുകളിലേക്ക് വലിച്ചെറിയപ്പെട്ടു. ഇന്ന് 26ാം വയസ്സിൽ എയ്ഡ്സ് രോഗത്തിന്റെ പിടിയിലമർന്ന അവർ സ്വന്തം ഗ്രാമത്തിൽ തന്റെ മകൾക്കൊപ്പം താമസിക്കുന്നു. പക്ഷേ തന്റെ മരണ ശേഷം മകളുടെ സംരക്ഷണത്തിനു

**■ ഒരു പെൺകുട്ടി ദാസിയാക്കപ്പെടുക എന്നുള്ളതിന് അവളുടെ കുടുംബത്തിനും ജീവിതപശ്ചാത്തലത്തിനും കാര്യമായ പങ്കുണ്ട്. കുടുംബത്തിന്റെ സാമ്പത്തികസ്ഥിതി കാരണം ദാസിയാകേണ്ടി വരുന്നവരുണ്ട്., സ്വന്തം മാതാപിതാക്കൾക്ക് മരണശേഷം മോക്ഷം ലഭിക്കുവാൻ ദാസിയാകേണ്ടി വരുന്നവരുണ്ട്. അങ്ങനെ കാരണങ്ങളേറെ.**

വേണ്ടി എന്തു ചെയ്യും എന്നറിയാതെ ആ സ്ത്രീ സ്വന്തം മകളേയും ദൈവത്തിന്റെ ദാസിയാക്കുവാൻ ഒരുങ്ങുകയാണ്. 'ദൈവം അവളെ കാത്തുകൊള്ളും' എന്ന് പോയവഴിയിലേറെയും ദുരിതങ്ങൾ ഏറ്റുവാങ്ങിയിട്ടും ആ സ്ത്രീ പറയുന്നു. ഇത് ദേവദാസികളുടെ മറ്റൊരു ജനനകാരണം.

1988ൽ നിയമം മൂലം നിരോധിക്കപ്പെട്ടിട്ടുള്ള ഈ ദേവാർപ്പണം കൺമുന്നിൽ തുടർന്നു പോന്നിട്ടും കർണ്ണാടകയിലെ സൌൻദരി താലൂക്കിൽ പോലീസും ക്ഷേത്രപാലകരും നിസ്സംഗത പാലിക്കുകയാണ്. ജനങ്ങളുടെ വിശ്വാസങ്ങൾക്കു മുന്നിൽ നിഷ്ക്രിയരായി നിൽക്കുകയാണ് അവർ. ഇത്തരം ആചാരങ്ങളെപ്പറ്റിയും അവയുടെ ദോഷഗുണങ്ങളെപ്പറ്റിയും ബോധവൻമാരാകാത്തതാണ് ഈ സംഭവങ്ങൾ തുടരുന്നതിനു കാരണം. ആവശ്യമായ വിദ്യാഭ്യാസവും വേണ്ടരീതിയിലുള്ള ബോധവത്കരണവും കൊണ്ട് മാത്രമേ ഈ സ്ഥിതിയെ ചെറുക്കുവാൻ സാധിക്കുകയുള്ളൂ. എന്നാലും സമർപ്പണങ്ങളുടെ തോത് കുറഞ്ഞുവരുന്നു എന്നുള്ളത് ജനങ്ങൾക്ക് അതിന്റെ ദോഷവശങ്ങൾ മനസ്സിലായിത്തുങ്ങി എന്നതിന്റെ സൂചനയാണ്. തനിക്കു ചുറ്റും ജീവിച്ചു മരിച്ചവരുടെ ജീവിതം തന്നെ എടുത്താൽ മതി അവർക്കത് മനസ്സിലാകുവാൻ.

വിദ്യാഭ്യാസ സാഹചര്യങ്ങളും ടെക്നോളജിയും നാൾക്കുനാൾ വർദ്ധിച്ചുവരുന്ന ഈ കാലഘട്ടത്തിൽ ഇത്തരം അനാചാരങ്ങൾ നിലനിൽക്കുന്നു എന്നു പറയുന്നത് സാധ്യതകൾ എല്ലായിടത്തും എത്തുന്നില്ല എന്നതിനെ സൂചിപ്പിക്കുന്നു. ഒരു നേർച്ചക്കനിയെ പോലെ ജനിച്ച് ജീവിക്കേണ്ടി വരുന്ന സമൂഹം ഇന്നും ചെറുതല്ല. വടക്കൻ സംസ്ഥാനങ്ങളിലായാലും ഇങ്ങ് തെക്ക് സാക്ഷരകേരളത്തിലായാലും നേർച്ച ജീവിതങ്ങൾ ഇന്നുമുണ്ട്. ക്രൃസ്ത്യൻ മതവിഭാഗമെടുത്താൽ കർത്താവിന്റെ മണവാളൻമാരേയും മണവാട്ടിമാരേയും അവിടെ നേർച്ച കൊണ്ട് വാർത്തെടുക്കുന്നു. ഒരാൾ സ്വയം തിരഞ്ഞെടുക്കുന്ന പാതയേക്കാൾ അയാൾക്ക് ജീവിച്ചു നീങ്ങാൻ സൗകര്യപ്രദമായ വേറെയുണ്ടാകില്ല. ചുരുക്കം ചില ജീവിതങ്ങളെങ്കിലും ഈ നേർച്ചകളുടെ ദൂഷ്യഫലങ്ങൾ ഇവിടെ കേരളത്തിലും അനുഭവിച്ചിട്ടുള്ളത് നമുക്കറിവുള്ള കാര്യമാണ്. കുറ്റം ചെയ്യാൻ തക്ക സാഹചര്യങ്ങൾ ഇല്ലാതാക്കുക എന്നതാണ് ഒരു പ്രശ്നത്തിൽ നാം അടിയന്തരമായി ചിന്തിക്കേണ്ട പരിഹാരം.

അവകാശങ്ങൾക്കായി ഘോരഘോരം പ്രസംഗിക്കുന്നവർക്കും പ്രസ്താവനകൾ ഇറക്കുന്നവർക്കും ഉച്ചത്തിൽ വാ കീറുന്നതിന്റെ കൂടെ സ്വന്തം കണ്ണുതുറന്നു ചുറ്റും നോക്കുവാനുള്ള മനസ്സുകൂടിയുണ്ടാകണം. ഈ വ്യവസ്ഥിതിയോടുള്ള പ്രതിഷേധം ഒരിക്കലും ആരാധനകളോടുള്ള എതിർപ്പല്ല മറിച്ച് അവശേഷിക്കുന്ന മാനുഷികമൂല്യത്തിന്റെ ആകെത്തുകയായ് വിലയിരുത്താൻ എല്ലാവർക്കും കഴിയട്ടെ



# Dear Departed Angel

സഞ്ജയ് എം / B.Arch 2012-17

Here I am... In my cage.
Dear Angel,
your love was my life,
when my days turned grey
Your love was the light I could pray.
Your large white wings...
let my heart pound when it sings
Your red kisses ceased
the world I trust the least...

Here I am... In my cage...
Didn't you see I am grieving?,
Didn't you see I am pleading?
When your feathers slowly withered,
When your wings burned on your back;
When your ashes dissolved in the wind.
Lonely I sit here and sing your song...

Dear departed Angel,
I don't wait for you here,
I don't call your name,
I don't wish your rebirth...
I miss your love..
But I seek you no more..!

Here I am... In my cage.
Waiting a dawn I own my wings...
To fly away, to find someone
To share your love that I won

.

Dear departed Angel,
what else I could do
better than let you reflect
till my last breath before I deflect..!

*തിമിരം ബാധിച്ചത് സ്വന്തം കണ്ണുകൾക്കായിരുന്നുവോ..? അറിയില്ല..! ധാരണകളെല്ലാം മിഥ്യകളായിരുന്നു. ഇരുട്ടിനല്ലെങ്കിലും സ്വന്തം കാര്യങ്ങളിൽ അല്പം സ്വാർത്ഥത കൂടുതലാണ്.*

# ഇരുട്ട്

*അനന്തു എം / CE 2014-18*



അയാൾ കടൽത്തീരത്ത് നിൽക്കുകയാണ്. വൈകുന്നേരത്തെ കടൽത്തീരം ആകെ ബഹളമയം തന്നെ അയാളുടെ ചുറ്റിനും നാനാ തരക്കാരായ ആളുകൾ നടന്നു പോകുന്നു. ഉച്ചത്തിൽ ബഹളം വച്ചും, പതുക്കെ സംസാരിച്ചും, ചിലർ ഒറ്റയ്ക്കും നടന്നു പോകുന്നു. ആരും മിണ്ടാനില്ലാതെ അന്തരീക്ഷത്തിലെ അരൂപിയോട് സംസാരിച്ച് ഒറ്റയ്ക്ക് നടന്നു നീങ്ങുന്നവരേയും കണ്ടു. പണക്കാരും, തെണ്ടികളും, കമിതാക്കളും, വൃദ്ധരും, സ്ത്രീകളും, കുട്ടികളും, എല്ലാം അവിടെയുണ്ട്. അയാൾ ആരേയും ശ്രദ്ധിക്കുന്നില്ല. നോട്ടം തിരയടിച്ചുവരുന്ന കടലിലേക്കാണ്. അയാൾ ആ കടൽ തീരത്തെ പൂഴിയിലിരുന്നു. തീരത്ത് ഏതോ കുട്ടികളുണ്ടാക്കിവച്ച മണൽകൊട്ടാരം നിലം പൊത്തിയിരിക്കുന്നു. തീരത്ത് തന്നെ ഏതോ പ്രതിഭാശാലിയായ ശിൽപി ഉണ്ടാക്കിയ മദാലസയായ സ്ത്രീശില്പം ആകാശത്തേക്ക് നോക്കി വിശ്രമിക്കുന്നു. ആ സ്ത്രീസ്ത്രീശില്പത്തിന്റെ നഗ്നമായ മാറിടങ്ങളിലേക്ക് നോക്കുന്ന ആഭാസനാണെന്ന് തോന്നാം. എന്നാൽ ആ വിഷാദപൂർണ്ണമായ കണ്ണുകൾ ശ്രദ്ധിച്ചത് മനുഷ്യനിലെ കലാകാരൻ ഉണ്ടാക്കിയ ശില്പഭംഗിയിലേക്കല്ല, മറിച്ച് പ്രകൃതിയുടെ കലാകാരന്റെ വിചിത്രനിർമ്മിതിയിലേക്കാണ്. അലറികരഞ്ഞ് വരുന്ന കടൽതിരമാലകളെ നോക്കിക്കൊണ്ടാണ് അയാളിരുന്നത്. തീരത്തേക്ക് പതഞ്ഞ് കയറിവരുന്ന തിരമാലകളേക്കാൾ പ്രക്ഷുബ്ധമായ തിരയടിച്ചുക്കൊണ്ടിരിക്കുന്ന മനസ്സുമായാണ് അയാളവിടിരുന്നത്. കുറെ നേരത്തെ ആ ഇരിപ്പിന് ശേഷം അയാൾ എണിറ്റ് വീട്ടിലേക്ക് നടന്നു.

ചെമ്മൺപാതയിലൂടെ അയാൾ നടന്നുനീങ്ങി. തന്റെ ചെറുതല്ലാത്ത വീട്ടിലേക്ക് അയാൾ ലക്ഷ്യബോധമില്ലാത്തവനെപ്പോലെ നടന്നു. തന്റെ വീട്ടിലേക്ക് ചെല്ലുന്ന കാര്യമോർത്തപ്പോൾ ഉള്ളിലെന്തോ ആന്തൽ. മനസ്സ് പിടയുന്നു. പേടി, നിരാശ, പശ്ചാതാപം... തൂങ്ങിയ കണ്ണുകളും തളർന്ന ശരീരവുമായി തലതാഴ്ത്തി നീങ്ങിയ അയാൾ പെട്ടന്ന് ഒന്ന് നിന്നു. നേരം ഇരുട്ടിത്തുടങ്ങിയിരുന്നു. നടക്കാനാകുന്നില്ല. കാലുകൾ തളർന്നപോലെ. അങ്ങനെ വഴിയരികിലുള്ള ഒരു മരത്തിന്റെ ചുവട്ടിൽ സ്വന്തം ശരീരത്തെ പിടിച്ചിട്ടു. തന്റെ വീട് ഒരു പ്രേതാലയത്തെപോലെ തന്നെ ഞെട്ടിക്കുന്നു. അവിടെയാണ് തന്റെ ഭാര്യയുടെശവശരീരം കിടക്കുന്നത്. ചെറിയ പ്രശ്നങ്ങളിൽ തുടങ്ങി രണ്ടുമൂന്ന് ദിവസങ്ങളായി പുകഞ്ഞുകൊണ്ടിരുന്ന ബന്ധം അവസാനിച്ചതിങ്ങനെയായി. പെട്ടന്ന് തോന്നിയ വലിയ ദേഷ്യത്തിൽ തന്ന കൈപ്പിഴ.... പെട്ടന്നുണ്ടായ ദേഷ്യത്തിന് കൊടുക്കേണ്ടിവന്ന വില വലുതായിപ്പോയി. എല്ലാം എന്റെ തെറ്റാണെന്ന് ഒരുപാട് തവണ മനസ്സിൽ ശപിച്ചു. സ്വന്തം മനസ്സും ശരീരവും നിയന്ത്രിക്കാൻ പറ്റിയില്ലെങ്കിൽ അത് നൽകുന്ന നഷ്ടം വലുതായിരിക്കും. നിയന്ത്രണത്തിലായാലും അവിടെ നിന്നും തെന്നിവീഴുന്നത് അഗാധതയിലായിരിക്കും. ഇരുമ്പ് കത്താൾ വീശി. കൊള്ളണമെന്ന് കരുതിയതല്ല പക്ഷേ അതവളുടെ ദേഹത്ത് കൊണ്ടു. ചുവന്ന കട്ടച്ചോര ചുറ്റിനും ചിതറി. എല്ലാം എന്റെ പിഴ. എനിക്ക് ഭ്രാന്തായിരുന്നു. അയാൾ സ്വയം ശപിച്ചു. മനുഷ്യമനസ്സിന്റെ സങ്കീർണ്ണങ്ങളായ വികാരങ്ങളുടെ ഉയർച്ച താഴ്ചകളെ അളക്കാൻ ആർക്കുമാവില്ല. പ്രവചിക്കാനും. ചോരയൊഴുകി പിടയുന്ന ശരീരത്തെ നോക്കിനിൽക്കാനെ അയാൾക്ക് കഴിഞ്ഞുള്ളൂ. ചുടുചോര അയാളെ പശ്ചാതാപവിവശനാക്കി. വീണ്ടും കുഴഞ്ഞ ശരീരവുമായി ആ മൃതമായ വീട്ടിലേക്ക് അയാൾ നടന്നു.

ഗേറ്റ് കടന്ന് വീട്ടിലേക്ക് അയാൾ നടന്നുകയറി.ചുറ്റിലും ഇരിട്ട് പരന്ന് കഴിഞ്ഞു. വീടിന് മുൻവശം മുഴുവൻ ഇരുണ്ട് കിടക്കുന്നു.

**■ അയാളെ നോക്കി പുഞ്ചിരിക്കുകയായിരുന്നു. അവളുടെ സുന്ദരമായ മുഖം കൂടുതൽ വെളുത്തിരുന്നു. ആ കണ്ണുകളിൽ എന്തോ തിളക്കം അനുഭവപ്പെട്ടു. ഇമകൾ അനങ്ങാതെ അവളയാളെ നോക്കിക്കൊണ്ടിരുന്നു. അവൾ കട്ടിലിൽ നിന്ന് എണീറ്റ് അയാളുടെ അടുത്തേക്ക് നടന്നുകൊണ്ടിരുന്നു. തന്റെ ഭാര്യയ്ക്ക് ചുറ്റും എന്തോ പ്രകാശം വലയം ചെയ്തിരിക്കുന്ന പോലെ അയാൾക്ക് തോന്നി. അവൾ പ്രേമപൂർവ്വം അയാളെ നോക്കി, അയാൾ ഭയത്തോടെയും. അവൾ അയാളുടെ അടുത്തേക്ക് എത്തിക്കൊണ്ടിരുന്നു.**

അയാൾ വീടിന്റെ വരാന്തയിലേക്ക് കയറി. അയാളുടെ ഹൃദയം പട പടാ മിടിക്കുന്നുണ്ടായിരുന്നു. ഒരു ശ്മശാനമൂകത അവിടെ തളം കെട്ടിക്കിടക്കുന്നുണ്ടായിരുന്നു. വിറയാർന്ന കൈകളുമായി അയാൾ പോക്കറ്റിൽ കൈയിട്ട് താക്കോൽ എടുത്തു. വാതിൽ തുറക്കാൻ നോക്കിയപ്പോഴാണ്, അത് പൂട്ടിയിട്ടില്ല... വാതിൽ ചാരിയിട്ടിരിക്കുകയാണ്. അയാൾ ഒരു സംശയത്തോടെ വാതിലിലേക്ക് നോക്കി. താൻ പൂട്ടിയിരുന്ന വാതിലാണ് പിന്നിതെങ്ങനെ...

അവളുറങ്ങികിടക്കുന്നത് അടുക്കളയിലാണ്. അതിനിയെന്ത് ചെയ്യുമെന്ന് ഒരു പിടിയുമില്ല. ജീവിതത്തിൽ ഇനിയെന്ത് എന്നതിന് പോലും ഉത്തരമില്ല. ആരെങ്കിലും അത് കണ്ട് കാണുമോ........ അയാൾ മെല്ലെ വാതിൽ തുറന്ന് അകത്തേക്ക് പ്രവേശിച്ചു. അകത്ത് മുഴുവൻ ഇരുട്ട്. അയാൾ ഇരുട്ടിലൂടെ തന്നെ അകത്തേക്ക് നീങ്ങി. അടുക്കളയിൽ പ്രവേശിച്ചപ്പോൾ തന്നെ അവിടുത്തെ സ്വിച്ചിട്ടു. പെട്ടന്ന് കട്ടപിടിച്ച ഇരുട്ടിലേക്ക് പ്രകാശം വീണ് ചിതറിത്തെറിച്ചു. അയാൾ ഒരു നിമിഷം ഞെട്ടിപ്പോയി. പല വികാരങ്ങൾ അയാളിലൂടെ കടന്ന് പോയി. അവിടെ ശവശരീരം കാണ്മാനില്ല. കൊല നടന്നതിന്റെ ഒരവശിഷ്ടവും അവിടെയില്ല.

ആ... കൊലപാതകി... പശ്ചാത്താപം കൊണ്ടോ, ഭയം കാരണമോ നിന്ന് വിയർത്തു. അയാൾ സാവകാശം ശവശരീരം കിടന്ന ഭാഗത്തെത്തി. തറയിൽ പതിയെ തൊട്ടു. ആ ശരീരം എവിടെ അപ്രത്യക്ഷമായി ഒരു തെളിവും അവശേഷിപ്പിക്കാതെ.... വലിച്ചുകൊണ്ട് പോയതിന്റെ അടയാളം പോലും ഇല്ല. പിന്നെയാരാണ് അത് മാറ്റിയത്. താനല്ല. അയാൾ ചുറ്റിനും ഭയത്തോടെ നോക്കി. അപ്പോഴയാളുടെ മുഖം വിളറിവെളുത്തിരുന്നു. അയാൾ എണീറ്റ് പേടിച്ചരണ്ട പട്ടിയെപ്പോലെ തല വെട്ടിച്ച് ചുറ്റിനും നോക്കി ആരും ആ മുറിയിലില്ലെന്ന് ഉറപ്പുവരുത്തി. പെട്ടന്ന് മറ്റേതോ മുറിയിൽ നിന്ന് എന്തോ ഒരു ശബ്ദം അയാൾ കേട്ടു. താനല്ലാതെ ഈ, ഈ വീട്ടിൽ മറ്റാരോ ഉണ്ടെന്ന് അയാൾക്ക് തോന്നി.

ആ വീട് അയാൾക്ക് ഏതോ അപരിചിതപ്രദേശം പോലെ തോന്നി. ഏതോ യക്ഷിക്കഥയിലെ പ്രേതകൊട്ടാരം പോലെ. വളരെ കരുതലോടെ എല്ലായിടത്തും ദൃഷ്ടിയൂന്നി അയാൾ മുൻവശത്തെ മുറിയിലെത്തി. പേടിച്ചരണ്ട അയാളുടെ ഭയം വർധിപ്പിക്കാനെന്നവണ്ണം മുൻപിലെ മുറിയിൽ നിന്ന് അടുക്കളയുടെ എതിർവശത്തേക്ക് തുറക്കുന്ന കിടപ്പുമുറിയിൽ ലൈറ്റ് കത്തിയിരിക്കുന്നു. ആദ്യം ആ വീട്ടിലേക്ക് കയറിയപ്പോൾ അവിടെ ലൈറ്റ് കത്തിയിട്ടില്ലായെന്ന് അയാൾക്കുറപ്പാണ്. പിന്നെയാരാണ് ആ മുറിയിൽ.......

അയാൾക്ക് തൊണ്ട വരണ്ടപോലെ തോന്നി. അയാൾ പതിയെ മുറിയെ ലക്ഷ്യമാക്കി നീങ്ങി. മനസ്സിൽ താൻ ഇതുവരെ അനുഭവിച്ചിട്ടില്ലാത്തത്ര ഭയം തങ്ങിയിരുന്നു. താൻ ഇപ്പോൾ വീഴുമോയെന്നയാൾ

ഭയപ്പെട്ടു. എങ്കിലും ഏതോ ഒരുൾപ്രേരണ അല്ലെങ്കിൽ മനുക്ഷ്യസഹജമായ ജിജ്ഞാസ അയാളെ ആ മുറിയിലേക്ക് നീക്കിക്കോണ്ടിരുന്നു. ആ മുറിയുടെ മുൻപിലെത്തിയതും വിറയാർന്ന കൈകളോടെ അയാൾ മുറിയുടെ കർട്ടൺ മാറ്റി ഉള്ളിലേക്ക് നോക്കി. അയാൾ പെട്ടന്ന് ഒരു ചുവട് പിന്നോക്കം മാറി. ചുട്ടുപഴുത്ത കനലിൽ ചവുട്ടിയപോലെ അയാളുടെ കാലുകൾ വലിഞ്ഞു. അയാളറിയാതെ തന്നെ അയാളിൽ നിന്ന് വെടിയേറ്റ വേട്ടമൃഗത്തിൽ നിന്നെന്നപോലെ ഒരു ശബ്ദം ഉയർന്നു. അവിടെ ആ മുറിയിൽ കട്ടിലിൽ ഇരുന്ന് അയാളുടെ ഭാര്യ തുണി തയ്ക്കുന്നു. എന്താണ് സംഭവിക്കുന്നതെന്ന് അയാൾക്ക് മനസ്സിലായില്ല. മരിച്ച തന്റെ ഭാര്യ, അല്ല താൻ കൊന്ന ഭാര്യ ഇവിടെ ജീവനോടെയിരിക്കുന്നു. താൻ സ്വപ്നത്തിലോ അതോ യാഥാർഥ്യത്തിലോ എന്നറിയാതെ അയാളുഴറി...

തയ്യലിൽ ശ്രദ്ധിച്ചുകൊണ്ടിരിക്കുന്ന അവൾ പെട്ടന്ന് അയാളെ നോക്കി. അതുകണ്ട് അയാളൊന്ന് പതറിപ്പോയി. എന്നാൽ അവൾ അയാളെ നോക്കി പുഞ്ചിരിക്കുകയായിരുന്നു. അവളുടെ സുന്ദരമായ മുഖം കൂടുതൽ വെളുത്തിരുന്നു. ആ കണ്ണുകളിൽ എന്തോ തിളക്കം അനുഭവപ്പെട്ടു. ഇമകൾ അനങ്ങാതെ അവളയാളെ നോക്കിക്കൊണ്ടിരുന്നു. അവൾ കട്ടിലിൽ നിന്ന് എണീറ്റ് അയാളുടെ അടുത്തേക്ക് നടന്നുകൊണ്ടിരുന്നു. തന്റെ ഭാര്യയ്ക്ക് ചുറ്റും എന്തോ പ്രകാശം വലയം ചെയ്തിരിക്കുന്നപോലെ അയാൾക്ക് തോന്നി. അവൾ പ്രേമപൂർവ്വം അയാളെ നോക്കി, അയാൾ ഭയത്തോടെയും. അവൾ അയാളുടെ അടുത്തേക്ക് എത്തിക്കൊണ്ടിരുന്നു. അയാൾക്ക് പിറകിലേക്ക് നീങ്ങണമെന്നുണ്ട്. എന്നാൽ ഉറപ്പിച്ച് വച്ചപോലെ കാൽ അവിടെത്തന്നെ നിൽക്കുന്നു. അവൾ അടുത്തെത്തിയതും കാൽതെറ്റി അയാളുടെ ദേഹത്തേക്ക് വീണു. ഭയത്തോടെയെങ്കിലും അയാളവളെ പിടിച്ചു. അയാളുടെ ഭാര്യയുടെ ശരീരത്തിന് നല്ല തണുപ്പുണ്ടായിരുന്നു. അയാളുടെ ശരീരത്തിൽ നിന്ന് എഴുന്നേറ്റപ്പോൾ അവൾ കൂടുതൽ വശ്യമായി ചിരിച്ചു. ആ ചിരിയുടെ കൂടെ തന്റെ പകുതി പ്രാണൻ പോയതുപോലെ അയാൾക്ക് തോന്നി.പെട്ടന്ന് വലത്തെ കൈയിൽ നീറ്റലനുഭവപ്പെട്ടു. ഭാര്യയുടെ കൈയിലിരുന്ന വലിയ സൂചി കൈയിൽ നല്ല രീതിയിലുറഞ്ഞ് ചോര പൊടിയുന്നു. അയാൾ കൈയിൽ തൊട്ടുനോക്കി. നല്ല രീതിയിൽ നീറുന്നുണ്ട്. ഭാര്യയുടെ മുഖം പെട്ടന്നൊന്ന് മങ്ങി പിന്നെ പഴയതുപോലെ പ്രകാശമാനമായി. അവൾ അയാളുടെ കയ്യിൽ പിടിച്ച് തന്റെ അടുത്തേക്ക് നീക്കി. അയാളവളെ സംശയത്തോടെ നോക്കി. അവൾ ആ മുറിവ് കൈകൊണ്ട് മൃദുലമായി തലോടി. പെട്ടന്നവിടെ സിരകളെ മത്തുപിടിപ്പിക്കുന്ന ഒരു സുഗന്ധം പരന്നു. അപ്പോഴേക്കും അയാൾ താഴെ വീണു.

അയാൾ കണ്ണ് തുറന്നു. താനിപ്പോൾ നിലത്ത് കിടക്കുകയാണെന്ന് മനസ്സിലായി. ചുറ്റിനും ഇരുട്ടാണ്. ആ കൈ വിയർത്തിരുന്നു. എവിടെയാണെന്ന് മനസ്സിലാകുന്നില്ല. സാവധാനം എണീറ്റു. ദേഹം മുഴുവൻ ചെറിയ വേദന. കൈയിൽ സൂചി കയറിയപോലെ നീറ്റലെടുക്കുന്നു. അയാൾ ചുറ്റിനും പതിയെ നോക്കി. തന്റെ ഭാര്യയെവിടെ... തന്റെ വീടെവിടെ... താനെവിടെയാണ്. ചോദ്യങ്ങളോരോന്നായി അയാളുടെ മനസ്സിലേക്കോടിയെത്തി. താൻ തന്റെ ഭാര്യയെക്കൊന്നു. പിന്നെയവളെ ജീവനോടെ കണ്ടു. ഇപ്പോൾ ഇപ്പോൾ ഒന്നും കാണുന്നില്ല. താൻ ഏതോ മായിക കഥയിലെ കഥാപാത്രമാണെന്ന് അയാൾക്ക് തോന്നി. തറയിൽ നല്ല രീതിയിൽ പൊടിയുണ്ട്. മരണം, ഇരുട്ട്, ഏകാന്തത, അനിശ്ചിതത്വം ആകെ കുഴഞ്ഞു മറിഞ്ഞ അവസ്ഥ. തലപൊളിക്കുന്ന അവസ്ഥ. പെട്ടന്ന് പുറകിലെന്തോ ഉള്ളതുപോലെ അയാൾക്ക് തോന്നി. അവിടെ ഒരു മങ്ങിയ പ്രകാശം. അയാൾ ശ്രദ്ധിച്ചു നോക്കി. അവിടെ ഒരു വലിയ മേശയ്ക്ക് മുകളിൽ എന്തോ ഇരിക്കുന്നു. അത് ഒരു ശവപ്പെട്ടിയാണെന്ന് അയാൾ തിരിച്ചറിഞ്ഞു. അയാൾ ആ മേശയുടെ അടുത്തെത്തി. ആ ശവപ്പെട്ടിയിലേക്ക് അയാൾ നോക്കി. അതിൽ ആരോ കിടക്കുന്നു. ആരാണെന്ന് വ്യക്തമല്ല. പെട്ടന്നാണ് ആ ശവപ്പെട്ടിയ്ക്കടുത്തായി എന്തോ കിടക്കുന്നത് ശ്രദ്ധിച്ചത്. അയാളത് കൈയിലെടുത്തു. അയാളുടെ മുഖം വിളറി. അത് ആ ചോര പുരണ്ട ഇരുമ്പ് കത്താളായിരുന്നു. അയാളുടെ കൈയിലിരുന്ന് അത് വിറച്ചു. ഒരു മങ്ങിയ പ്രകാശം ആ ശവപ്പെട്ടിക്കുള്ളിലേക്ക് വീണു. അതിൽ അയാളുടെ ഭാര്യയുടെ ശവശരീരം.... പെട്ടന്ന് അത് കണ്ണ് തുറന്നു. അവൾ കരയുകയാണ്. കണ്ണിൽ നിന്നും ഒലിച്ചിറങ്ങുന്നത് കണ്ണീരല്ല, ചോരയാണ്. അയാൾ പേടിയോടെ ആ കത്താൾ വലിച്ചെറിഞ്ഞു. അവിടെ നിന്നും ഓടി രക്ഷപ്പെടാൻ അയാൾ കൊതിച്ചു. അയാൾ അവിടെ നിന്നും തിരിഞ്ഞോടി.

കഴിയുന്നത്ര ശക്തിയെടുത്ത് മറ്റൊരിടത്തേക്ക് കുതിച്ചു. ഈ പേടിപ്പെടുത്തുന്നിടത്ത് നിന്നും രക്ഷപ്പെടാനയാൾ ആഗ്രഹിച്ചു. ഓടിവന്ന അയാൾ പെട്ടന്ന് വലിയ താഴ്ചയിലേക്ക് പതിച്ചു. ഇരുട്ടിലേക്ക്.....

**അടുത്ത ദിവസം രാവിലെ കുപ്രസിദ്ധമായ കൊക്കയിൽ ഒരു മനുഷ്യശരീരം തിരിച്ചറിയാനാവാത്തവിധം ചിതറിക്കിടന്നിരുന്നു.**

# കാത്തിരിക്കുന്നു ഞാൻ



ജെറിൻ ജോ തോമസ് / B Arch 2013-18

ആ സ്വര മാധുരിയിൽ,
നിന്റെ സുന്ദര ശബ്ദത്തിലെ
താള ലയങ്ങളിൽ...
ശ്രുതി ഭേതങ്ങളിൽ
രാഗ താളങ്ങളിൽ
പുത്തൻ അർത്ഥതലങ്ങൾ കാണുകയായിരുന്നു ഞാൻ
രാവിലുയർന്ന ശബ്ദവീചികളെ,
തിരക്കിന്റെ ഓട്ടപ്പാച്ചിലുകളെ
നിശ്ചലമാക്കിയ നിൻ ശബ്ദലാവണ്യത്തിൻ
പുതിയൊരു പ്രണയം
അനുഭവിക്കുകയായിരുന്നു ഞാൻ.
ഒടുവിൽ ഇന്നീയേകാന്ത നഗരത്തിൽ
ശാന്തമായിരിക്കുമ്പോൾ
നാളുകൾക്കപ്പുറം
ഏതോ പ്രഭാതത്തിൽ
എന്നരികെ പാടുന്ന
ഈരടിയായ്
നിൻ സ്വരം
നിമിഷത്തിനായ്
ഇനിയും കാത്തിരിക്കുന്നു ഞാൻ.



# ശുഭം

*ആഷ്ണ ഇഖ്ബാൽ / CSE 2015-19*

ചോര കാണുന്നത് ശുഭമാണെന്ന്
ആരോ പറയുന്നത് കേട്ടിരുന്നു.
അതാവാം
പരീക്ഷാദിവസങ്ങളിൽ എനിക്ക്
കൊതുകിനെപ്പോലും
പ്രിയമായിരുന്നു.
അടിച്ചു കൊന്നാൽ
കൈമുനയിൽ
സൂചികുത്താതെ തന്നെ ചോര കാണാം
പിന്നെ എല്ലാം ശുഭം.



# കാഴ്ച

*തംബു എസ് ദാസ് / CSE 2014-18*

"Your attention please , train no 16652 Thriruvananthapuram to New Delhi....................."

ഹൊ ഒരു മണിക്കൂർ വൈകി ആണേലും അവസാനം ഇതു വന്നല്ലോ..

ബാഗും നീളൻ കാലൻ കുടയുമെടുത്ത് സീറ്റിൽ നിന്നും എഴുന്നേറ്റു.. പ്ലാറ്റ്ഫോമിൽ നല്ല തിരക്കുായിരുന്നു, സീറ്റ് ബുക്ക് ചെയ്തത് നന്നായി. അല്ലെങ്കിൽ എറണാംകുളം വരെ നിന്നുപോകേണ്ടി വന്നേനേ...

കേരള എക്സ്പ്രസ്സ് വന്നു. S6 കംപാർട്ട്മെന്റ്.. സീറ്റ് 46. അവസാനം സീറ്റ് കണ്ടുപിടിച്ചു. മാൻമിഴികൾ, പനങ്കുലപോലത്തെ മുടി, ചുവന്നതുടുത്ത കവിൾത്തലം, തുളസിയിലവച്ച മുടിയിഴകൾ, ആകെ മൊത്തം ഒരു മലയാളിത്തനിമ, ഒരു ശാലീന സുന്ദരി. അതും ഈ സുന്ദരന്റെ 46ാം നമ്പർ സീറ്റിൽ..

ഇതുതന്നെ അവസരം.

""Excuse me, ഇതെന്റെ സീറ്റാ......"'

എന്റെ മുഖത്ത് നോക്കി നിർവികാരമായ ഒരു ചിരിചിരിച്ചുകൊണ്ട് അവൾ ട്രെയിനിലെ ആ തിരക്കിലേക്ക് നോക്കി.

അമ്മേ തൊട്ടടുത്തിരുന്ന അപ്പൂപ്പൻ എഴുന്നേറ്റിട്ട് എന്നോട് അവിടിരുന്നോളാൻ പറഞ്ഞു.

വേണ്ട. അപ്പൂപ്പന് വയ്യാത്തതല്ലേ. എനിക്ക് ഇത് മതി.. അപ്പോഴത്തേക്കും ഒരു സ്ത്രീ വന്ന് ആ പെൺകുട്ടിയെ എടുത്തുയർത്തി. ആ അപ്പൂപ്പന്റെ സീറ്റിലേയ്ക്കിരുത്തി. അവളുടെ ശാലീന സൗന്ദര്യം ആസ്വാദിക്കുമ്പോഴും, അവളുടെ മെഴുകുകാലുകൾ കാണാൻ എനിക്കു സാധിച്ചില്ല.

ആ 46 ാം നമ്പർ സീറ്റിലേയ്ക്ക് ഞാൻ ഒന്നുനോക്കി. ആ സീറ്റുപോലെ ശൂന്യമായിരുന്നു എന്റെ മനസ്സും........

*ഇനിയുമുണ്ടാകും ഇവിടെ ചിലർ കാണാതെ പോയത്....*

# വിമതൻ



ഇത് ഞാനാണ്. ഞാൻ. ഞാനെന്ന് പറഞ്ഞാൽ ഒരു മുഖം. അറിയാത്തവർക്ക് സ്വയം പരിചയപ്പെടുത്താൻ എന്റെ കയ്യിലുള്ളത് അതു മാത്രം. പേരു പോലും ആരൊക്കെയോ കടമെടുത്തിരിക്കുന്നു. പണ്ടാരോ പറഞ്ഞപോലെ സ്വയം തിരഞ്ഞെടുക്കാത്തതും എന്നാൽ ഏറ്റവും അനുരൂപമെന്ന് ആരോ ബോധ്യപ്പെടുത്തിയതിന്റെ പേരിൽ സ്വീകരിച്ചതുമായ ഒരു ജീവിത ശൈലിയുടെ അടിമ. നിനക്ക് ഞാനൊരു സ്ഥലം പരിചയപ്പെടുത്താം. അങ്ങപ്പുറത്ത് നിന്റെ മുന്നിലെ നാലഞ്ചുവളവുകൾക്കപ്പുറം ഒരു കുന്ന്. ആരൊക്കെയോ പാടിയ പോലെ ഒരു പാമ്പാടിക്കുന്ന്..

എന്താണാവോ അവിടിത്ര കാണാൻ  എന്നല്ലേ...? അവിടൊരു കുന്നുണ്ട്. കണ്ണ് തുറന്ന് സ്വപ്നം കാണുന്നവരുടെ വായനശാല. സ്വയം പാടിനടക്കുന്ന പുസ്തകങ്ങളും അവിടുണ്ടെന്നുള്ളത് ഇന്നും എനിക്ക് കൗതുകമാണ്. പരിചിതമായ ആ സ്ഥലത്ത് ഞാൻ നടത്തിയ ഒരു സന്ദർശനത്തെക്കുറിച്ച് വിവരിക്കാം....

അന്ന്, ടാക്സി പിടിച്ച് പോവണമെന്നുണ്ടായിരുന്നു. പക്ഷേ പഴയ അഞ്ഞൂറ് രൂപ നോട്ട് ഇപ്പോ രാഷ്ട്രീയക്കാരുപോലും വാങ്ങൂല. കാശുരച്ചു വാങ്ങുന്ന സുനാപ്പീല് മുന്നൂറ് രൂപയുള്ളതോണ്ട് 2000 രൂപയുടെ നോട്ടും കിട്ടൂല. പിന്നെ ഈ പ്രകൃതി ഭംഗീം പച്ചപ്പും ഒക്കെയല്ലെ. അപ്പോ അങ്ങ് നടക്കാന്നു വച്ചു....

താഴ്‌വരയിലേക്ക് നടന്നടുത്തപ്പോഴേക്കും ദാഹിച്ചു തുടങ്ങി. ആദ്യം കണ്ടത് പുറത്ത് ആളേറെയില്ലെങ്കിലും എല്ലാരേം ചിരിച്ചുകൊണ്ട് ആകർഷിക്കുന്ന ബൈജുച്ചേട്ടന്റെ മറിയാസ്.

Fresh lime നു ഇരുപത് രൂപയാക്കിയ ബൈജുച്ചേട്ടന്റെ പരിഷ്കാരത്തിൽ അന്തം വിട്ട് നിൽക്കുകയായിരുന്നു ലൈം ആരാധകർ. ചങ്കുപിളർക്കുന്ന മാറ്റത്തിന്റെ വേദനയുമായി അവസാനത്തെ ലൈമും കുടിച്ച് ഒരു നെടുവീർപ്പോടെ എനിക്കു മുന്നിലൂടെ ഒരാൾ കടന്നു പോയി. ചില്ലുകൂട്ടിൽ എന്നെ നോക്കി പുഞ്ചിരിക്കുന്ന് ഭക്ഷണ സാധനങ്ങളോട് മുഖം തിരിക്കാൻ കുറച്ച് പാടുപെട്ടെങ്കിലും കയ്യിലുള്ള പത്തുരൂപ അതിന് സഹായിച്ചു. ദാഹം തീർക്കാൻ കുപ്പിയിലാക്കിയ വെള്ളവും വാങ്ങിച്ച് ഞാൻ നടന്നു.

RIT യിലെ എല്ലാ കോഴ്സുകളും ഒരുമിച്ച് 'പലപ്രാവശ്യം' പഠിച്ച ഒരാളുണ്ട് ഈ താഴ്‌വരയിൽ. ചിത്രങ്ങളും അക്ഷരങ്ങളും ഒന്നിൽ നിന്നും മാറ്റൊന്നിലേക്ക് പകർത്തി പരീക്ഷാകാലത്ത് അയാൾ ഞങ്ങൾക്ക് വേണ്ടി ഉറക്കമില്ലാതെ പണിയെടുക്കും. മഷി തീർന്നുതുടങ്ങിയാലും എല്ലാം അറിയാവുന്ന ആ ഫോട്ടോസ്റ്റാറ്റ് മെഷീൻ ഞങ്ങൾക്കായി അക്ഷരങ്ങളും വരകളും ഛർദ്ദിച്ചു കൊണ്ടിരിക്കും. "ഇനിയെങ്കിലും നന്നാവെടാ.." എന്നൊരു താക്കീതോടെ പക്ഷെ ഞങ്ങൾ നന്നായാൽ ചേട്ടന്റെ ഛർദ്ദി നിൽക്കും. ഛർദ്ദിക്കാത്ത സഹായിയെ, ജീനിയസിലെ ചേട്ടനും വിൽക്കും. അത് സങ്കടാവില്ലെ. അപ്പൊപ്പിന്നെങ്ങനാ ഞങ്ങളു നന്നാവുക...? എല്ലാരേം സ്നേഹിക്കാനല്ലെ RITക്കാർക്കറിയൂ....

വർഷങ്ങൾക്ക് മുൻപ് ഒരുകെട്ട് സ്വപ്നങ്ങളുമായി ചിലർ ഇതിനകത്ത് കയറുമ്പോഴും ഈ കവാടവും ബസ്സുനിക്കാത്ത ബസ്സ്സ്റ്റോപ്പും അതിനു സാക്ഷിയായിരുന്നു. സ്വപ്നം പൂർത്തിയാക്കിയവരും പകുതി ബാക്കിയാക്കി പോയവരും വിട്ടുപോയ ഭാഗങ്ങൾ പൂർത്തിയാക്കാൻ വന്നവരും ആ കാവൽ കവാടത്തിന്റെ കണ്ണുകൾക്ക് മുന്നിലൂടെ അകത്തോട്ടും പുറത്തോട്ടും കടന്നുപോയി.

RITയിലെ കൂട്ടായ്മകളുടേയും സമ്മേളനങ്ങളുടെയും പ്രതിഷേധങ്ങളുടെയും സമരങ്ങളുടെയും ആരംഭങ്ങൾക്കും പരിസമാപ്തിക്കും ഏറ്റവും കൂടുതൽ വേദിയായപ്പോഴും ഒരു പക്ഷെ ഈ സിവിൽ ജംഗഷൻ ഏറ്റവും ഇഷ്ടപ്പെട്ടത് ആവേശത്തിന്റെ ഋതുകാലവും പ്രകടനങ്ങളുടെ ഇലക്ഷൻ കാലവും തന്നെയായിരിക്കും

ആ കോർണർ കഴിഞ്ഞ് ഇടത്തോട്ട് തിരിഞ്ഞാൽ RITയുടെ സ്വന്തം MHൽ എത്താം. എന്താണാവോ ഈ വഴി ഇടത്തോട്ട് നടത്തിക്കുന്നത്. ആ അൽപം ചരിവു നല്ലതാ.. നേരെ നോക്കിയാ സൂര്യൻ പോലും

പണി തരുന്ന കാലമാ.....

കളം നിറഞ്ഞു കളിക്കുക എന്നു പറയുന്നത് ആധിപത്യത്തിന്റെ ശൈലിയാണ്. ആ ആധിപത്യം ഏറ്റവും കൂടുതൽ അന്വർത്ഥമാക്കുന്ന RIT- യിലെ ഒരേയൊരു സ്ഥലം ഈ മൈതാനമാണ്. ചലഞ്ചേഴ്സും, കിക്കോഫും, സന്ദീപ് മെമ്മോറിയലും, ഋതുവും, എക്സ്പോയും ഒക്കെയായി കായികവും കായികേതര മേഖലയുമായും നിരന്തരം സന്ദിച്ചുകൊണ്ടിരിക്കുകയാണ് ഈ മൈതാനം.

മെക്ക് കോർണറും ലൈബ്രറിയും കടന്ന് ഒരു വലംവയ്ക്കലിനൊടുവിലെന്നോണം ഞാനവിടെയെത്തി. മുക്കിനും മൂലയ്ക്കും കുറവില്ലാത്ത ഈ കലാലയത്തിൽ അൽപം ഷുഗർ കൂടിയ ഒരു മുക്ക്. പഞ്ചാരമുക്ക്.




സൊറ പറയാനും സല്ലപിക്കാനും ആരൊക്കെയോ തിരഞ്ഞെടുത്ത ആ പടികൾക്കും പറയാനുണ്ടാകും സ്വപ്നങ്ങൾ നെയ്തുകൂട്ടിയവരുടെ കഥകൾ. അവിടെ നിന്ന് നോക്കിയപ്പോൾ ആ കാവൽ ഗേറ്റ് ഒരിക്കൽ കൂടി എന്നെ നോക്കി പുഞ്ചിരിച്ചപ്പോലെ തോന്നി. ഒരു പക്ഷെ പടികളിറങ്ങി വീണ്ടും അവന്റെ മുന്നിലെത്താൻ ഞാൻ തയ്യാറെടുത്ത കാര്യം മനസ്സിലാക്കിക്കാണും.

ഒരു കാലത്ത് സ്ഥിരം കാഴ്ചകളായിരുന്നവയൊക്കെ ഇന്നും മാറ്റമില്ലാതെ തുടരുന്നു. മാറിയത് ഞാൻ മാത്രം. ഞനെന്ന് പറഞ്ഞാ ഈ മുഖം.. വിമതൻ......

TO THE MOST
**CHEERFUL** PERSON
I'VE MET,
TO ALL THE GOOD TIMES
WITH YOU,
TO MY **SOUL BROTHER**



**REST IN PEACE**
TILL WE MEET AGAIN

IN LOVING MEMORY OF **JEBIN JOSHUA SAM**

ശ്ശേ..ഇതെന്റെ ചെവിയടപ്പിക്കുന്നു. ഇവിടെയാ യിരിക്കണം അവന്റെ താവളം. മറ്റൊന്നും കേൾ ക്കാനോ ശ്രദ്ധിക്കുവാനും എനിക്കു സാധിക്കാറില്ല. പക്ഷേ ഇവിടെ ശ്രദ്ധിക്കപ്പെടുന്നതായൊന്നും ഞാൻ കാണുന്നില്ലല്ലോ.. അപ്പോഴാണ് യാത്ര യിൽ കൂടെക്കൂടട്ടെ എന്നു ചോദിച്ച് ഒരാളു ഇട യ്ക്കു ചാടിയത്. ഒരു കൊച്ചുകീരാംകീരി. സമാ ധാനായി, വല്ലതും മിണ്ടീം പറഞ്ഞും ഇരിക്കാൻ ഒരാളുണ്ടെങ്കിൽ പിന്നെ വേറൊന്നും ശ്രദ്ധിക്കാ തെ മുന്നോട്ട് പോവാലൊ. ശബ്ദത്തെക്കുറിച്ചുള്ള അന്വേഷണം അവസാനിപ്പിക്കുവാൻ എന്റെ സമ യത്തെക്കുറിച്ചുള്ള വ്യക്തത എന്നെ പ്രേരിപ്പി ച്ചു. അവന്റെ കൂടെ തിരിച്ചു നടന്നതിൽ സംസാ രിച്ചവ പതിഞ്ഞത് എന്റെ മനസ്സിലായിരുന്നു.

ഞാൻ ഇന്നും ഓർക്കുന്നു.

*അതു പറയാൻ നിനക്കെന്തധികാരം..? രാത്രിയിൽ മാത്രം ശബ്ദിക്കുന്ന നിനക്ക് വെളിച്ചത്തിന്റെ അതികായന്മാരെ തിരുത്താനെന്തവകാശം...?*

*എനിക്ക് ശബ്ദിക്കാൻ ഭൂമി ഇരുട്ട് സമ്മാനിച്ചിട്ടുണ്ട്. വെളിച്ച ത്തു വന്നാൽ കണ്ണടച്ചിരുട്ടാക്കുന്ന നിന്നെപ്പോലുള്ളവരെയല്ലേ കാണേണ്ടത്. അങ്ങനെയുള്ളവരോടൊക്കെ എന്തു പറയനാ ണ്..!*

*എന്നോടെതിർക്കാൻ മാത്രം വളർന്നതായ് തോന്നുന്നുവെങ്കിൽ ഒന്നു ചോദിച്ചോട്ടേ..! നീ ഇത്ര നേരം പറഞ്ഞുപോയ കാര്യങ്ങളിൽ ഏതൊക്കെ പ്രശ്നങ്ങളോടു നീ പ്രതികരിച്ചു..? എത്രയെണ്ണം നീ നിന്റേതായി സ്വീകരിച്ചു..?*

*പ്രതിഷേധങ്ങളുടെ പുതിയരൂപങ്ങൾ സൃഷ്ടിച്ചുകൊണ്ടിരിക്കുകയാണ് ഞാൻ. നിനക്കറിയണമെങ്കിൽ കേട്ടുകൊൾക:*

---

*ഇരുപക്ഷത്തും ചേരാതെ ഇനിവരാൻ പോകുന്നവ ഏതുപക്ഷത്തു നിന്നു കാണണമെന്ന് സ്വയം തീരുമാനിക്കുക



# പണിമുടക്ക്

*വിപിൻ കൃഷ്ണമൂർത്തി / ECE 2014-18*

എനിക്കും പടക്കണമൊരു കവിതയെ
ഉള്ളറിഞ്ഞ് , പേറ്റുനോവറിഞ്ഞ്,
പക്ഷേ ! പേനത്തലപ്പുകൾ
പ്രഖ്യാപിച്ചു !!
പണിമുടക്ക്



*പ്രതികരണശീലങ്ങൾക്ക് പുതിയമാനങ്ങൾ കൈവന്നിരിക്കുന്നു. കയ്യും കത്തിയും ലാത്തിയുമല്ലാണ്ട് അവയും ചിഹ്നങ്ങൾക്ക് വഴിമാറിയിരിക്കുന്നു. ഹാഷ് ടാഗുകൾക്ക് പുതിയകാലത്തിന്റെ ചിന്തകളുടെയിടയിൽ നല്ലൊരു സ്ഥാനം കൈവന്നിരിക്കുകയാണ്. അതിലൂടെ തുടങ്ങുന്ന പ്രതിഷേധം യാഥാർത്ഥ്യത്തിലോട്ട് വരുമ്പോൾ നിഷ്ക്രിയമാകാതിരിക്കട്ടെ.*

# Story of Hash Tags

*കാവ്യ മിത്രൻ / ECE 2013-17*

A cup of coffee... a glance at the newspaper... a refreshing morning walk..

This was how a day started for any common person, a few years back, before a 'virus' swallowed our society, social media. We now start our day not with a cup of coffee in our hand but with a smart phone, not with a glance at the newspaper but with a glance at the notifications awaiting us, not with a refreshing morning walk but exercising simply our fingers by scrolling up and down. The advancements in the modern technology have recreated the world into a global village. Technology is a queer thing. It has created amazing gadgets, made our life easier, our needs became readily accessible. Everyday life of every individual has become dependent on the technology, in one way or the other. As smart phones started ruling each and every one's life, people even are charting their each day depending on it. Social media has become the official voice of world. It has changed the way we communicate, the methods with which we protest and the way we are perceived. It has become a catalyst in social issues, disputes, social

talks, creating new relations, publicities and new public figures. Social Medias like facebook, twitter, instagram has a potentially transformative impact on the society. It gives voice to people, which they never imagined to have existed. The very powerful viral power of social media has enabled an outburst of information. Terms like 'share', 'like', 'comment', 'poke', 'chat', 'notifications', outnumbered in our daily talks. In the past decade a pound sign has taken over most of the social networking medias, the hash tag. Their role starts from sarcasm to the most sensitive social issues till date. Many of the hashtags were very influential in raising pubic interest in relevant issues and igniting many protests.

## 1) #YesAllWomen

Tweeted 1.2 million times in 4 days, the one that created a potential impact on social world, #YesAllWomen. It shed lights on the violence against women. This hash tag created a social campaign and people shared the experiences and stories about discrimination and violence against women. The hashtag highlighted the harassments experienced by women, even from people they know. The internet activity of the suspect in the murder spree near Santa Barbara, who left 6 people dead and 14 others wounded, clearly picturized his hatred towards women. #NotAllMen hash tag got viral emphasizing that not all men are the same. The #YesAllWomen campaign started in response to the #NotAllMen. Women shared their experience of misogyny and violence. The hashtag created history with tweets like, "I shouldn't have to hold my car keys in hand like a weapon and check over my shoulder every few seconds when I walk at night #YesAllWomen". The campaign was described as "a kind of memorial, a stern demand for a more just society". It revealed shocking stories of misogyny in the society. Public attention was drawn at very high rate with this campaign in the issue.

■ Tweeted 1.2 million times in 4 days, the one that created a potential impact on social world, #YesAllWomen. It shed lights on the violence against women. This hash tag created a social campaign and people shared the experiences and stories about discrimination and violence against women. The hashtag highlighted the harassments experienced by women, even from people they know.

## 2) #IceBucketChallenge

News feeds of every person who logged into their facebook, twitter or instagram accounts flooded with videos or pictures people pouring a bucket of ice water over their head. The number of videos reached 17 million in 2 months. The videos and pictures challenged any other individual to do the same or to donate money to an amytrophic lateral sclerosis (ALS) charity and encourage donations to research. Amyotrophic lateral sclerosis is a disease which causes death of neurons that control muscles causing difficulty in speaking, swallowing and breathing. The campaign was to spread awareness about this disease and to raise fund for the charities working for people diagnosed with ALS. An amount of 168,000 dollars was raised in just a week. Starting from the common people to the famous public figures like Mark Zuckerberg, Bill Gates, Steven Spielberg, and Justin Bieber took part in the campaign. People aware of this disease were very few before this challenge. After the challenge, the view of articles about this disease on Wikipedia grew from an average of 163,300 views per month to 2.89 million views by August 2014.But not all people who did the challenge donated for the same, doing it just as a sake of accepting the challenge not realizing the in depth concept and meaning of the campaign. In numbers only 10% of the total participation donated according to the Charities Aid Foundation. The funds raised were used for research, to the patients and community service and additional fund raising.

## 3) #ProudToPlay

The era has come where the LGBT communities are also recognized in the society and getting a respectable position as any other person. In sports, gay athletes were not recognized or appreciated. In 2014 athletes like Jason Collins Michael Sam and Kobe Bryant raised their voice to throw away the homophobia and transphobia in sports. #ProudToPlay raised a voice for them and ignited a campaign to express the support and encouragement for them. The campaign emphasized the oneness in sports and declared that sports is all about the spirit, hard work and dedication. Started by Youtube, the momentum of the subject geared up well, when world famous sports persons, politicians, celebrities also took part in this hash tag campaign. The concept that, gay athlete is a taboo subject to be accepted of, became vanished. If we are proud in what we do, if we believe in what we are up to, then nothing stops us in doing things. The root of the campaign echoes this and announced that every person has the right to pursue their dreams despite who they love or how they live. #ProudToPlay thus fought the anti-LGBT bias in sports. Youtube also featured a rainbow soccer ball as a part of this.

## 4) #X

Text message tone, whatsapp messenger tone, message vibration notification, these are some of the voices the teenagers are addicted to. These tones have become the rhythm of their lives. The only reason behind this instantaneous response to such tones from our smart phones or tabs is the urge of the present generation to be constantly connected to the outer world. No one wants to be missed in this era of global village, where the whole world has come under the same roof. Researchers call this 'Fear of Being Missed Out'(FOMO). Every individual is aware of using phones while driving. But they prioritize their fear of being missed out than the fear of dying. This negligence

has caused a large rise in the number of accidents while driving. 97% of the accidents are caused due to the same reason. #X is very different and innovative concept. The hash tag let our friends and relatives know that we are driving and cannot be connected right now. This relieves the social pressure while driving and the distraction of the phone can be avoided. Twitter was the best promoter of the concept. The teenagers took up the campaign and promoted the idea among them. After the campaign pledges to not text were over 5.5 million and 57% of teens are not texting or texting less.

## 5) #ThrownBackThursdays

'Stuff your eyes with wonder, live as if you would drop dead in ten seconds. See the world. It's fantastic than any dream made.'

Travelling make us aware what a tiny place we occupy in the world. Exploring new places, many wonders, new people, new adventures, traveling makes every person a story teller. The memories of travelling are worthy to be cherished for a very long time, death. Some people spend each second of their lives travelling and exploring. #ThrownBackThursdays is a widely shared hashtag on instagram with posts counting above millions. People share their beautiful and adventurous travel memories. Every Thursday people who tagged their posts with #ThrowMeBack should actually recreate the picture, thus cherishing the beauty of the memories. The campaign was indeed an incarnation of beauty. The throw back theme has reached every sections of the society

6) #100HappyDays

'To find happiness what matters is not what we have, but what we find worthy, in what we have.'

As the world became fast people started missing something. And sometimes some people don't even realize that they missed it; a reason to be happy every day. #100HappyDays was an initiative to make everyone aware that 'happiness is a matter of personal choice'. It highlights one single question, 'Can you be happy for 100 days in a row?' .Personal issues, stress at work, school and colleges, erases the reason of people for being happy. But every day we miss out something, may be something negligible, to make us stay happy the whole day. This campaign gears up the curiosity in us to search for that element of happiness every day. The challenge was to find a reason for happiness for 100 days. The campaign helped people to appreciate what we have and to be happy in what we are. Still continuing, the challenge has captured over 23 million happy moments in instagram only. The campaign has influenced the perceptions of the people to see things positively and to find a good element in everyday life.

**▪ Tweeted 1.2 million times in 4 days, the one that created a potential impact on social world, #YesAllWomen. It shed lights on the violence against women. This hash tag created a social campaign and people shared the experiences and stories about discrimination and violence against women. The hashtag highlighted the harassments experienced by women, even from people they know.**

## 7) #BlackLivesMatter

'Weakness is what brings racism, it chains a society chained to the ground, one foot nailed to the floor.'

The hashtag #BlackLivesMatter ruled the social media as a campaign against violence and racism towards the black people. The movement began with the trial of George Zimmerman in the shooting death of African teenager Trayvon Martin. It was co-founded by Alicia Garza, Patrisse Cullors and Opal Tometi. The facebook post of Garza, 'A Love Note to Black People: Our Lives Matter, Black Lives Matter', ignited the social campaign #BlackLivesMatter. The campaign got featured in 'Essence' magazine and Time magazine. The movement helped in creating a positive influence in the society on the racial discrimination, and changed the perspective of the people towards the blacks.

Every hashtag has a story to tell. Some of them created revolutions, some ignited movements, some geared up public protests and some created changes. Hashtag activism has turned out to be widely used methods, especially due to the increasing influence of social media in our society. But still the relevance and the impact of these are to be evaluated too. The activism and opinions gets only within our newsfeeds and posts, and not to the real world actions. These hashtags should not become a way to get likes and shares for the posts, but must be used in its real sense. Forgetting a hashtag within days after posting it, simply points to the 'make my wall perfect' attitudes in social media.

Opportunities are many. Chances are infinite. Paths are endless. But at last what matters is the result. These hashtags represents the images of social conditions, conflicts, public opinions, responses of youth, emotions of a community, and the urge for change. The spirit and enthusiasm, that makes these campaigns 'viral', should break the fence of the virtual world of notifications, posts, likes and shares. It must come to the real world, to solve the real issues and the real agonies, and thus respecting and reinforcing the true meaning of #TAGS.

*ഓടടാ ഓട്ടം..1000, 500 നോട്ടുകൾ വിലകുറച്ച് വിറ്റവർ വരെ ആ ഓട്ടം എത്തി നിന്നു. എന്താകാര്യം..! സമയമവസാനിക്കാറായി. ഹൊ..! അപ്പോൾ എനിക്ക് മാത്രമല്ല നിശ്ചിത സമയമുള്ളത്. സന്തോഷായി. എന്റെ പ്രതിരൂപങ്ങൾ തയ്യാറാക്കാൻ ഏൽപ്പിച്ച ശിൽപ്പികളും പണിമതിയാക്കി ഓടിത്തുടങ്ങുമോ ആവോ..!*

# നവംബർ 08

*രാമനാഥ് വി ആർ / CSE 2015-19*

അടിയന്തരാവസ്ഥയ്ക്കു സമാനമായ അവസ്ഥാവിശേഷമാണ് നവംബർ 8 അർദ്ധരാത്രിക്കുശേഷം രാജ്യത്ത് വന്നുചേർന്നിരിക്കുന്നത്. തീവ്ര വലതുപക്ഷ നിലപാടുള്ള ഒരു ഭരണകൂടം അധികാരത്തിലെത്തിയതിനുശേഷം സംഘപരിവാർ സംഘടനകളും മറ്റും രാജ്യത്തിന്റെ പല കോണുകളിലുമായി നടത്തിക്കൊണ്ടിരിക്കുന്ന അരാഷ്ട്രീയവും സാംസ്കാരികവിരുദ്ധവുമായ സംഗതികളെക്കുറിച്ച് നമുക്കെല്ലാവർക്കും ബോധ്യമുണ്ട്. സർവ്വകലാശാലകളെയും മറ്റും ലക്ഷ്യം വച്ചു നടത്തിയിട്ടുള്ള പല പരിഷ്കാരങ്ങളും വിവാദത്തിലാണ് ചെന്ന് കലാശിച്ചിട്ടുള്ളത്. ഇതേത്തുടർന്ന് അനവധി വിദ്യാർത്ഥിപ്രക്ഷോഭങ്ങളും രാജ്യം കണ്ടു. ഇവയെല്ലാം ഭരണകൂട വിരുദ്ധത ജനങ്ങളിൽ ഉണ്ടാക്കിയിട്ടുണ്ട്.ഇപ്പറഞ്ഞ സംഗതികളെല്ലാം രാജ്യത്ത് നടക്കുമ്പോഴുംസ്വന്തം മുഖം പവിത്രമായി സൂക്ഷിക്കാൻ വളരെയധികം പാടുപെട്ടിരുന്ന പ്രധാനമന്ത്രി ചരിത്രത്തിലെ ഏറ്റവും വലിയ മണ്ടത്തരത്തിലേയ്ക്കാണ് ചെന്നെത്തിയിരിക്കുന്നത്. രാജ്യത്തിന്റെ സാമ്പത്തിക അടിത്തറ ഒട്ടാകെ തകർക്കുന്ന പ്രഖ്യാപനമാണ് നിലവിലുള്ള 86 ശതമാനം കറൻസി നോട്ടുകൾ നിരോധിക്കുക വഴി പ്രധാനമന്ത്രി ചെയ്തിരിക്കുന്നത്. തിടുക്കപ്പെട്ട് നടത്തിയ ഈ നോട്ടുനിരോധനം മൂലം രാജ്യത്തിനുണ്ടായിട്ടുള്ള, ഉണ്ടാവാൻ പോകുന്ന നഷ്ടങ്ങൾ ചില്ലറയല്ല. ലോകത്തെ നോട്ടുനിരോധന ചരിത്രം പരിശോധിച്ചാൽ തന്നെ വ്യക്തമാവുന്ന ഒരു വസ്തുത കള്ളപ്പണവും കള്ളനോട്ടും നിയന്ത്രിക്കാനെന്ന പേരിൽ നടപ്പിലാക്കിയതൊന്നും ഒരു രാജ്യത്തും ഇത് വരെ വിജയിച്ചിട്ടില്ല എന്നു മാത്രമല്ല വരുത്തിവച്ച പ്രത്യാഘാതങ്ങൾ വളരെ വലുതുമായിരുന്നു. 1991 ൽ സോവിയറ്റ് യൂണിയനിൽ ഗോർബച്ചേവ് നടപ്പിലാക്കിയ നോട്ടുനിരോധനമാണ് ഇതിൽ ഏറ്റവും പ്രമുഖമായ ഒന്ന്. റഷ്യയിൽ നിലനിന്നിരുന്ന സമ്പദ്വ്യവസ്ഥയ്ക്ക് സമാന്തരമായ ഒരു കള്ളപ്പണ ശൃംഘലയ്ക്ക് തടയിടുക എന്നതു തന്നെയായിരുന്നു അവിടെയും നോട്ടുനിരോധനത്തിന്റെ ലക്ഷ്യം. അന്നു നിലവിലുണ്ടായിരുന്ന രാഷ്ട്രീയ അസ്ഥിരതയുടെ കൂടെ നോട്ടുനിരോധനം സൃഷ്ടിച്ച ആഘാതം കൂടി ഒത്തുചേർന്നപ്പോൾ അതു കൊണ്ടുചെന്നെത്തിച്ചത് സോവിയറ്റ് യൂണിയന്റെ പതനത്തിലേയ്ക്കായിരുന്നു. 2010 ൽ ഉത്തരകൊറിയയിൽ കള്ളപ്പണം തടയുന്നതിനുവേണ്ടി കൊണ്ടുവന്ന നോട്ടുനിരോധനം മൂലവും ജനങ്ങൾ വളരെയധികം ബുദ്ധിമുട്ടി. ഉത്തരകൊറിയൻ സ്വേച്ഛാദിപതി കിം ജോങ് ഉൻ രാജ്യത്തുണ്ടായ ദുരിതങ്ങളിൽനിന്നും തലയൂരാൻ വേണ്ടി പൊതുമാപ്പ് പറയുകയും ധനകാര്യ മന്ത്രിയെ വധിക്കുകയും ചെയ്തു. മ്യാൻമറിലും സ്ഥിതി വ്യത്യസ്ഥമല്ല. ഭരണകൂടം തകർന്നു എന്നുമാത്രമല്ല പ്രക്ഷോഭം നയിച്ച അനേകായിരം മനുഷ്യരെ പട്ടാളം കൊന്നൊടുക്കുകയും ചെയ്തു. വേണ്ടരീതിയിലുള്ള മുന്നൊരുക്കങ്ങളോ തയ്യാറെടുപ്പുകളോ ഇല്ലെങ്കിൽ ഇതു വരുത്തിവയ്ക്കുന്ന ദുരന്തങ്ങൾ വെളിവാക്കാൻ ഇങ്ങനെ അനവധി ഉദ്ദാഹരണങ്ങൾ ലഭ്യമാണ്.

**തിടുക്കപ്പെട്ട് നടത്തിയ ഈ നോട്ടുനിരോധനം മൂലം രാജ്യത്തിനുണ്ടായിട്ടുള്ള, ഉണ്ടാവാൻ പോകുന്ന നഷ്ടങ്ങൾ ചില്ലറയല്ല. ലോകത്തെ നോട്ടുനിരോധന ചരിത്രം പരിശോധിച്ചാൽ തന്നെ വ്യക്തമാവുന്ന ഒരു വസ്തുത കള്ളപ്പണവും കള്ളനോട്ടും നിയന്ത്രിക്കാനെന്ന പേരിൽ നടപ്പിലാക്കിയ ഒരു രാജ്യത്തും ഇത് വിജയിച്ചിട്ടില്ല എന്നു മാത്രമല്ല വരുത്തിവച്ച പ്രത്യാഘാതങ്ങൾ വളരെ വലുതുമായിരുന്നു.**

കള്ളപ്പണവും കള്ളനോട്ടും സൃഷ്ടിക്കുന്ന സമാന്തര സമ്പദ്ഘടനയെ തകർക്കുക എന്ന ലക്ഷ്യമാണ് നോട്ടുനിരോധനത്തിനുള്ളത് എന്നാണ് പ്രധാനമന്ത്രി നവംബർ 8-ാം തീയ്യതി നടത്തിയ



നോട്ടുനിരോധനപ്രസംഗത്തിൽ രാജ്യത്തോടു പറഞ്ഞത്. റിസർവ്വ് ബാങ്ക് ഗവർണ്ണർക്ക് നടത്താവുന്ന ഒരു പ്രഖ്യാപനം പ്രധാനമന്ത്രി നേരിട്ടുവന്നു നടത്തുമ്പോൾത്തന്നെ ഇതിലുള്ള രാഷ്ട്രീയ മുതലെടുപ്പ് മനസ്സിലാക്കാവുന്നതേയുള്ളൂ. ശരി, അദ്ദേഹം വിഭാവനം ചേയ്ത ഒരു പദ്ധതിയാകയാൽ അദ്ദേഹം തന്നെ വന്നു പ്രഖ്യാപിച്ചു എന്നു കരുതാം.സാമ്പത്തിക ശാസ്ത്രത്തിൽ വളരെയധികം ഗ്രാഹ്യമുള്ള ഒരാളെപ്പോലെ തന്റെ പ്രസംഗം പറഞ്ഞ അദ്ദേഹം പ്രഖ്യാപിക്കുന്നു, രാജ്യത്ത് നവംബർ 8-ാം തീയ്യതി അർദ്ധരാത്രി മുതൽ 1000, 500 നോട്ടുകൾ ലീഗൽ ടെണ്ടറിൽ ഉപയോഗിക്കാൻ സാധിക്കില്ല എന്ന്. പുതുതായി 500 ഉം 2000 ഉം ഡിനോമിനേഷനിൽ ഉള്ള നോട്ടുകളും പ്രഖ്യാപിക്കുന്നു. രണ്ടായിരം നോട്ട് ഇറക്കുന്നതിനുള്ള അടിസ്ഥാനം ആര് അദ്ദേഹത്തിനു ഉപദേശിച്ചുവെന്നറിയില്ല. സാങ്കേതികമായ മേന്മയൊന്നും പുതുതായി ഇറക്കിയ നോട്ടുകൾക്കവകാശപ്പെടാനില്ല എന്നുമാത്രമല്ല പിഴവുകൾ ഏറെയും.ജി പി എസും നാനോ ചിപ്പും ഒക്കെ ഉൾക്കൊള്ളുന്ന നോട്ടാണ് പുതുതായി ഇറക്കുന്നതെന്ന് പറഞ്ഞവർ വരെയുണ്ട്. സ്വച്ഛ് ഭാരത് എന്ന വാചകം ഉൾക്കൊള്ളിക്കുന്നതിനുവേണ്ടി ഗാന്ധിയുടെ കണ്ണട വലിച്ചു നീട്ടിയ തരം ഡിസൈൻ മികവാണ് നോട്ടിനുള്ളത്. വെള്ളം ഉപയോഗിച്ചു തുടച്ചാൽ കളറിളകുന്നു എന്നു പറയുന്നവരും ഉണ്ട്. തിടുക്കപ്പെട്ടു നോട്ടിറക്കുന്ന വ്യഗ്രതയിലുള്ള പ്രിന്റിംഗ് പിഴവുകൾ വേറെയും. മറ്റുള്ള രാജ്യങ്ങളുടെ നോട്ടുകളുടെ കൂടെ വയ്ക്കുമ്പോൾ മേന്മയെന്ന് അവകാശപ്പെടാൻ യാതൊന്നും ആ നോട്ടുകൾക്കില്ല എന്ന് സാരം.

**■ 80 ശതമാനത്തോളം ആളുകളും പണം കൈമാറ്റം ചേയ്ത് വിനിമയം നടത്തുന്ന സമ്പദ്ഘടനയാണ് നമുക്കുള്ളത്. തൊഴിലെടുക്കുന്ന തൊഴിലാളികൾക്കു പലർക്കും ബാങ്ക് അക്കൗണ്ടുകൾ പോലുമില്ല.**

എന്ത് നേട്ടമാണ് നോട്ടുനിരോധനത്തിലൂടെ ഉണ്ടാവുകയെന്ന് അറിയാതെയാണ് വ്യക്തമായ ആസൂത്രണമില്ലാതെ പ്രധാനമന്ത്രി ഈ തീരുമാനമെടുത്തത്. ഭീകരവാദികളെ നേരിടാനും കള്ളപ്പണക്കാരെ പിടിക്കാനും കണക്കിൽപ്പെടാത്ത പണം പിടികൂടാനുമാണ് നോട്ടുനിരോധനം ഏർപ്പെടുത്തുന്നതെന്നാണ് പ്രധാനമന്ത്രി പറഞ്ഞത്. ആദ്യം പ്രഖ്യാപിച്ച ഉദ്ദേശലക്ഷ്യം നനടപ്പാവില്ല എന്നു കണ്ടപ്പോൾ അദ്ദേഹം തന്നെ പറയുന്നു ക്യാഷ്ലെസ്സ് ആവുന്നതിന്റെ ആദ്യപടിയെന്ന നിലയ്ക്കാണ് നാം ഇതിനെയൊക്കെ കാണേണ്ടുന്നതെന്ന്. 80 ശതമാനത്തോളം ആളുകളും പണം കൈമാറ്റം ചേയ്ത് വിനിമയം നടത്തുന്ന സമ്പദ്ഘടനയാണ് നമുക്കുള്ളത്. തൊഴിലെടുക്കുന്ന തൊഴിലാളികൾക്കു പലർക്കും ബാങ്ക് അക്കൗണ്ടുകൾ പോലുമില്ല. നിരക്ഷരരായ പലർക്കും എ ടി എം ഉപയോഗത്തെക്കുറിച്ച് അറിവില്ല. ഇവരൊക്കെ കറൻസി നോട്ടുകളെയാണ് ആശ്രയിക്കുന്നത്. യജമാനൻ കൂലി നൽകിയില്ലെങ്കിൽ ഇവർ പലരും പട്ടിണിയാണ്. കടയിൽനിന്ന് സാധനം വാങ്ങണമെങ്കിലും ഇവർക്ക് കറൻസി തന്നെ ആവശ്യമാണ്. എടിഎമ്മുകളും ബാങ്കുകളും ഇതുവരെ

ചെന്നിട്ടില്ലാത്ത അനേകം സ്ഥലങ്ങൾ ഇന്നുമിന്ത്യയിൽ നിലനിൽപ്പുണ്ട്. ഇവരോടൊക്കെ പൊടുന്നനെ ഒരു സുപ്രഭാതത്തിൽ ക്യാഷ്ലെസ്സ് ആവാനാണ് പ്രധാനമന്ത്രി ആഹ്വാനം ചെയ്യുന്നത്. പണമിടപാടുകൾക്ക് പാശ്ചാത്യരാജ്യങ്ങളെ മാതൃകയാക്കുന്നത് ശരിയല്ല, കാരണം പ്ലാസ്റ്റിക് പണം ഉപയോഗിക്കാൻ തയ്യാറാകുന്ന അവർ അതിനായുള്ള മുന്നൊരുക്കങ്ങൾ അഞ്ചുവർഷം മുമ്പുതന്നെ തുടങ്ങിയിരുന്നു. പണരഹിതമായ (ക്യാഷ്ലെസ്) സമ്പദ്വ്യവസ്ഥ നടപ്പിലാകാൻ അവർക്ക് ഇനിയും ഒരുപാട് സഞ്ചരിക്കേണ്ടതുണ്ടെന്നതാണ് യാഥാർഥ്യം.ലോകത്ത് എവിടെയെങ്കിലും കറൻസി റദ്ദാക്കിയിട്ട് ക്യാഷ്ലെസ്സാവാൻ ഒരു പ്രധാനമന്ത്രി ആഹ്വാനം ചെയ്യുന്നുണ്ടെങ്കിൽ അതിവിടെ മാത്രമായിരിക്കും. നോട്ടുനിരോധനവുമായി ബന്ധപ്പെട്ട ഒരു ചോദ്യത്തിനും ആരും ഉത്തരം നൽകുന്നില്ല. നോട്ടു നിരോധനം പ്രധാനമന്ത്രിയുടെയോ മുഖ്യ സാമ്പത്തിക ഉപദേഷ്ഠാവിന്റെയോ അഭിപ്രായം തേടിയിട്ടാണോ എന്ന ചോദ്യത്തിന് RBI ഉത്തരം കൊടുത്തിട്ടില്ല. ഇത് ചോദ്യമല്ലെന്നും കേന്ദ്ര വിവരാവകാശ ഉദ്യോഗസ്ഥനോട് സംശയം ചോദിക്കുന്ന തരത്തിലാണെന്നും ചൂണ്ടിക്കാട്ടിയാണ് RBI ഒഴിഞ്ഞുമാറിയത്. ആർബിഐക്ക് പുറമെ പ്രധാനമന്ത്രിയുടെ കാര്യാലയത്തിലേക്കും ധനകാര്യമന്ത്രാലയത്തിലേക്കും വിവരാവകാശ നിയമപ്രകാരം ചോദ്യങ്ങൾ നൽകിയിരുന്നു. എന്നാൽ 30 ദിവസത്തെ കാലാവധി കഴിഞ്ഞും ഇതിന് മറുപടി ലഭിച്ചിരുന്നില്ല. നോട്ട് പിൻവലിക്കൽ തീരുമാനമെടുക്കാൻ ആരൊടൊക്കെ അഭിപ്രായം തേടിയെന്നും അവരുടെ പേരും തസ്തികയും എന്താണെന്ന് വെളിപ്പെടുത്തണമെന്നും ആർടിഐ പ്രകാരം നൽകിയ നിവേദനത്തിൽ ചോദ്യമുയർത്തുന്നുണ്ട് .റെക്കോഡുകൾ, ഡോക്യൂമെന്റുകൾ, മെമ്മോകൾ, ഇ-മെയിൽ, അഭിപ്രായം തേടൽ, ഉപദേശം നൽകൽ, പ്രസ് റിലീസുകൾ, സർക്കുലറുകൾ, ഉത്തരവുകൾ, ലോഗ് ബുക്കുകൾ, കോൺട്രാക്റ്റുകൾ, മാതൃകകൾ തുടങ്ങിയവയെല്ലാം ആർടിഐ നിയമത്തിന് കീഴിൽ വരും. എന്നാൽ നോട്ട് പിൻവലിക്കൽ എന്നത് ആർടിഐ സെക്ഷൻ 8(1)(എ), (ജി) പ്രാകാരം ഉത്തരം നൽകാനാകില്ലെന്നും ചോദ്യം മേൽപ്പറഞ്ഞ വകുപ്പുകളിലൊന്നും വരുന്ന വിവരം അല്ലെന്നും അതിനാൽ നൽകാനാകില്ലെന്നുമാണ് ആർബിഐ പറയുന്നത് . കൗൺസിൽ ഓഫ് മിനിസ്റ്റേഴ്സിനോ എന്തിന് ഇതിനു സകലവിധ സന്നാഹങ്ങളും ഒരുക്കേണ്ട ധനകാര്യമന്ത്രിയ്ക്കുപോലും രാജ്യത്തെ സംബന്ധിച്ച ഇത്രയും സുപ്രധാനമായ ഒരു തീരുമാനത്തെപ്പറ്റി അറിവുണ്ടായിരുന്നോ എന്നകാര്യം സംശയമാണ്. മഹാനായ സാഹിത്യകാരൻ എംടി വാസുദേവൻനായർ അഭിപ്രായപ്പെട്ടതുപോലെ പ്രധാനമന്ത്രിയുടെ പാതിരാക്കിറുക്ക് എന്നല്ലാതെ ഇതിനെ വിശേഷിപ്പിക്കാതെ തരമില്ല. രാജ്യത്ത് നിലവിലുള്ള കള്ളപ്പണത്തിന്റെ ഭൂരിഭാഗവുമുള്ളത് രാജ്യത്തിനു പുറത്തുള്ള ബാങ്കുകളിലാണെന്നാണ് കണക്ക്. രാജ്യത്തിനകത്ത് സ്വർണ്ണം, സ്ഥലം പോലുള്ള ആസ്ഥികളായും. വെറും മൂന്നു ശതമാനം മാത്രമാണ് കറൻസിയായി വ്യവഹരിയ്ക്കുന്നത്. പ്രധാനമന്ത്രിയുടെ നവംബർ 8 നുള്ള പ്രസംഗം വന്ന ഉടൻതന്നെ ഇതിനു എതിരഭിപ്രായവുമായി വന്നവരിലെ പ്രമുഖൻ കേരളത്തിന്റെ ധനകാര്യമന്ത്രി ശ്രീ തോമസ് ഐസക്കാണ്. അദ്ദേഹത്തിന്റെ ഫേസ്ബുക്ക് പോസ്റ്റ് ചുവടെ ചേർക്കുന്നു.

"നാളെ ട്രഷറി തുറന്നിട്ട് എന്തു ചെയ്യാൻ? പ്രധാനമന്ത്രി മോഡി പോസ്റ്റാഫീസിനെയും റെയിൽവെ സ്റ്റേഷനെയും ബാങ്കിനെയും അല്ലാതെ ട്രഷറിയെ അംഗീകരിച്ചിട്ടില്ല. അതുകൊണ്ട് ട്രഷറി തുറന്നു വച്ചിരിക്കാമെന്നല്ലാതെ വേറെ ഒന്നും ചെയ്യാൻ കഴിയില്ല. കെ. എസ്.എഫ്.ഇ മാനേജർമാർ വിളിച്ചു ചോദിക്കുന്നത്- ഏജൻറുമാർ

■ എടിമ്മുകളും ബാങ്കുകളും ഇതു വരെ ചെന്നിട്ടില്ലാത്ത അനേകം സ്ഥലങ്ങൾ ഇന്നുമിന്ത്യയിൽ നിലനിൽപ്പുണ്ട്. ഇവരോടൊക്കെ പൊടുന്നനെ ഒരു സുപ്രഭാതത്തിൽ ക്യാഷ്ലെസ്സ് ആവാനാണ് പ്രധാനമന്ത്രി ആഹാനം ചെയ്യുന്നത്. പണമിടപാടുകൾക്ക് പാശ്ചാത്യരാജ്യങ്ങളെ മാതൃകയാക്കുന്നത് ശരിയല്ല, കാരണം പ്ലാസ്റ്റിക് പണം ഉപയോഗിക്കാൻ തയ്യാറാകുന്ന അവർ അതിനായുള്ള മുന്നൊരുക്കങ്ങൾ അഞ്ചുവർഷം മുമ്പുതന്നെ തുടങ്ങിയിരുന്നു.

കളക്ക് ചെയ്തുകൊണ്ടു വരുന്ന പണം നാളെ വാങ്ങണോ വേണ്ടയോ എന്നാണ്? കല്യാണത്തിനും മറ്റും പണം പറഞ്ഞു വച്ചവർ ഇനി എന്തുചെയ്യും എന്നാണ് സഹകരണ ബാങ്ക് മാനേജർമാർ വിളിച്ചു ചോദിക്കുന്നത്. എന്റെ കയ്യിൽ കുറച്ച് 500, 1000 നോട്ടുകളുണ്ട്. ഏതായാലും അത് ഉപയോഗിച്ച് നാളെ ഒന്നും വാങ്ങാൻ കഴിയില്ല. ക്രെഡിറ്റ് കാർഡും ഡെബിറ്റ് കാർഡും ഇല്ലാത്ത സാധാരണക്കാരൻ വെട്ടിലായതു തന്നെ. സമ്പദ്ഘടന പരിപൂർണ്ണ സ്തംഭനത്തിലാകും. ഏതാനും ദിവസം കഴിഞ്ഞാൽ കാര്യങ്ങൾ സാധാരണ ഗതിയിലാകും. പക്ഷെ അതിനകം ഉണ്ടായ തിരിച്ചടി മറികടക്കാൻ പിന്നെയും ദിവസങ്ങൾ വേണ്ടി വരും. പ്രധാനമന്ത്രി മോഡിയുടെ പ്രസംഗത്തിൽ പാകിസ്താനിൽ നിന്നുള്ള കള്ളനോട്ട് പിടിക്കാനാണ് ഈ നടപടിയെന്നാണ് പറഞ്ഞിരിക്കുന്നത്. രണ്ട് ആഴ്ച ജനങ്ങൾക്ക് സാവകാശം കൊടുത്തിരുന്നുവെങ്കിൽ ഈ കള്ളനോട്ട് വല്ലതും രക്ഷപ്പെടുമായിരുന്നോ? പുതിയ നോട്ടിന് ബാങ്കിൽ വരുമ്പോൾ കള്ളനോട്ടിനെ കണ്ടുപിടിക്കാം. അർദ്ധരാത്രി നോട്ടെല്ലാം റദ്ദാക്കിയതുകൊണ്ട് കൂടുതലായി ഒരു കള്ളനോട്ടും പിടിക്കാൻ പോകുന്നില്ല. ഇതുതന്നെയാണ് കള്ളപ്പണത്തിന്റെയും കാര്യം. പ്രധാനമന്ത്രിയുടെ തെറ്റിദ്ധാരണ കള്ളപ്പണമെല്ലാം നാട്ടിൽ നോട്ടുകളായി ചാക്കിൽക്കെട്ടി സൂക്ഷിച്ചിരിക്കുകയാണെന്നാണ്. ഇത് അബദ്ധമാണ്. കള്ളപ്പണത്തിന്റെ സിംഹഭാഗവും വിദേശത്താണ്. 500 ന്റെയും 1000 ന്റെയും നോട്ടുകൾ റദ്ദാക്കിയാലും മൗറീഷ്യസ് വഴി ഇന്ത്യൻ ബാങ്കിൽ കള്ളപ്പണം എത്തിക്കാനുള്ള മാർഗ്ഗം കേന്ദ്രസർക്കാർ തന്നെ തുറന്നുവച്ചിട്ടുണ്ട്. ഇനി നാട്ടിൽ കള്ളപ്പണം സൂക്ഷിക്കുന്നവർ സ്വർണ്ണത്തിലോ, ഭൂമിയിലോ അത് നിക്ഷേപിക്കുകയാണ് ചെയ്യുന്നത്. നോട്ട് റദ്ദാക്കിയതുകൊണ്ട് ആ കള്ളപ്പണം കണ്ടുപിടിക്കാനാവില്ല. പിന്നെ എന്തിനാണ് ഈ നാടകം? അത് പ്രധാനമന്ത്രി മോഡിയുടെ പ്രസംഗം വായിച്ചാൽ കൃത്യമായി മനസ്സിലാക്കാം. ഇത് ജനങ്ങളെയൊന്ന് ഞെട്ടിക്കാനാണ്. വിശദശത്തുനിന്നെല്ലാം കള്ളപ്പണം കൊണ്ടുവന്ന് ഒരോ ഇന്ത്യക്കാരന്റെയും അക്കൗണ്ടിലേയ്ക്ക് 15 ലക്ഷം വീതം ഇടാമെന്ന വാഗ്ദാനം പൊളിഞ്ഞതിന്റെ ക്ഷീണം തീർക്കാനുള്ള ഒരു പൊടിക്കൈ . അത്ര തന്നെ."

ഇതിൽ അദ്ദേഹത്തിന്റെ വാദം വളരെ പ്രസക്തമാണ്. ഇതേ വാദം തന്നെയാണ് ഇന്ത്യയിലെ തന്നെ ഒട്ടുമിക്ക പ്രമുഖ സാമ്പത്തികശാസ്ത്രജ്ഞരെല്ലാം നിരത്തുന്നതും. ശ്രീ തോമസ് ഐസക് പറയുന്നതുപോലെ പൊടുന്നനെയുള്ള ഈ നോട്ടുനിരോധനമല്ലാതെ ഡിസംബർ മുപ്പതുവരെ ഈ പഴയ നോട്ടുകൾ വിനിമയം ചെയ്യാൻ അനുവദിക്കുകയെങ്കിലും ചെയ്തിരുന്നെങ്കിൽ ഇപ്പോഴുണ്ടായിരിക്കുന്ന അത്രയും പ്രശ്നങ്ങൾ സംഭവിക്കുമായിരുന്നില്ല. മാത്രമല്ല നോട്ടുനിരോധനം വളരെ ഫലപ്രദമായി സാധിക്കുകയും ചെയ്യുമായിരുന്നു. നോട്ടുനിരോധനം അപ്പാടെ പരാജയപ്പെട്ടുവെങ്കിലും, ഇങ്ങനെ

**■ 80 ശതമാനത്തോളം ആളുകളും പണം കൈമാറ്റം ചേയ്ത് വിനിമയം നടത്തുന്ന സമ്പദ്ഘടനയാണ് നമുക്കുള്ളത്. തൊഴിലെടുക്കുന്ന തൊഴിലാളികൾക്കു പലർക്കും ബാങ്ക് അക്കൗണ്ടുകൾ പോലുമില്ല. നിരക്ഷരരായ പലർക്കും എ ടി എം ഉപയോഗത്തെക്കുറിച്ച് അറിവില്ല. ഇവരൊക്കെ കറൻസി നോട്ടുകളെയാണ് ആശ്രയിക്കുന്നത്. യജമാനൻ കൂലി നൽകിയില്ലെങ്കിൽ ഇവർ പലരും പട്ടിണിയാണ്. കടയിൽനിന്ന് സാധനം വാങ്ങണമെങ്കിലും ഇവർക്ക് കറൻസി തന്നെ ആവശ്യമാണ്.**

ചെയ്തിരുന്നെങ്കിൽ ഉണ്ടായ നഷ്ടങ്ങൾ കുറഞ്ഞേനെ. അൻപതു ദിവസത്തിനകം നോട്ടുനിരോധനം മൂലമുണ്ടാകുന്ന രാജ്യത്തെ പ്രശ്നങ്ങൾ അവസാനിച്ചില്ലെങ്കിൽ തന്നെ നിർത്തി കത്തിക്കാനാണ് പ്രധാനമന്ത്രി തന്റെ ജപ്പാൻ സന്ദർശനത്തിനുശേഷം ഗോവയിൽ നടത്തുകയുണ്ടായ പ്രസംഗത്തിൽ പറയുകയുണ്ടായത്. ആദരണീയനായ നമ്മുടെ പ്രധാനമന്ത്രി നല്ലൊരു പ്രാസംഗികനാണ്. ഗുജറാത്ത് തെരഞ്ഞെടുപ്പുമുതൽ ഇങ്ങോട്ട് അതു വളരെ വ്യക്തവുമാണ്. നാടകീയത സൃഷ്ടിക്കുന്നതിനുവേണ്ടി അദ്ദേഹം തന്റെ രാജ്യസേവനങ്ങളെയോർത്ത് പ്രസംഗത്തിനിടയിൽ വിതുമ്പുക വരെ ചെയ്യുന്നുണ്ട്. എത്രയൊക്കെ രാഷ്ട്രീയം പറഞ്ഞാലും ഇന്ത്യയുടെ പ്രധാനമന്ത്രി എന്നത് ഒരു ഭരണഘടനാ പദവിയാണ്. ആയതുകൊണ്ടുതന്നെ പറയുന്ന ഓരോ വാക്കുകൾക്കും ഓരോ പ്രസ്താവനകൾക്കും വസ്തുതകളുട പിൻബലം കൂടിയെ തീരൂ. കാരണം ഇതൊരു ജനാധിപത്യരാഷ്ട്രമാണ് , ഇവിടെ കണക്കുകളും വസ്തുതകളുമാണ് യഥാർത്ഥ സത്യങ്ങൾ. ലോകത്തിലെ ഏറ്റവും കൂടുതൽ വിശ്വാസ്യതയുള്ള ബാങ്കുകളിലൊന്നാണ് റിസർവ്വ് ബാങ്ക് ഓഫ് ഇന്ത്യ എന്നു ചരിത്രം പറയുന്നുണ്ട്. റിസർവ്വ് ബാങ്ക് വെളിപ്പെടുത്തുന്ന കണക്കുകൾക്ക് ആധികാരികതയും ഏറെയാണ്. കളവുകളൊന്നും തന്നെ വെളിപ്പെടുത്തില്ല എന്ന് സാരം. ഗോവയിൽ നടത്തിയ പ്രസംഗത്തിൽ അദ്ദേഹം എന്തു വസ്തുയുടെ അടിസ്ഥാനത്തിലാണ് ഇങ്ങനെയൊരു 50 ദിവസത്തെ കണക്കിനെപ്പറ്റിപ്പറഞ്ഞത് എന്നതിനെ കുറിച്ച് റിസർവ്വ് ബാങ്കിനുപോലും ഉത്തരമില്ല(പല ചോദ്യങ്ങൾക്കും ഉത്തരമില്ല). ഈ 50 ദിവസ കാലാവധി അവസാനിക്കുന്ന ഡിസംബർ 31 ന് അദ്ദേഹം നടത്തിയ പ്രസംഗത്തിൽ ജനങ്ങൾ ചോദിക്കാൻ ആഗ്രഹിച്ചിരുന്ന ചോദ്യങ്ങളുടെ ഉത്തരം ഒന്നും തന്നെ ഉണ്ടായിരുന്നില്ല. ബജറ്റ് വാഗ്ദാനങ്ങളെ അനുസ്മരിപ്പിക്കും ചില പ്രഖ്യാപനങ്ങൾ മാത്രം പറഞ്ഞുകൊണ്ട് അദ്ദേഹം ഒളിച്ചോടി.

റിസർവ്വ് ബാങ്ക് ഓഫ് ഇന്ത്യയുടെ പൊടുന്നനെയുള്ള പ്രഖ്യാപനങ്ങളും നിലപാടുമാറ്റങ്ങളും ജനങ്ങളിൽ വളരെയധികം ആശങ്കകൾ സൃഷ്ടിച്ചു. ഡിസംബർ 31 വരെ പഴയനോട്ടുകൾ മാറിയെടുക്കാമെന്നാണ് ആദ്യം റിസർവ്വ് ബാങ്ക് പുറത്തിറക്കിയ കുറിപ്പിൽ വ്യക്തമാക്കിയിരുന്നത്. എന്നാൽ ഡിസംബർ 19 നു ശേഷം പഴയനോട്ടുകൾ കൈമാറുന്ന ആളുകൾ വൈകിയെത്തിയതിന്റെ കാരണം ബോധിപ്പിക്കണം എന്ന തരത്തിലേക്ക് റിസർവ്വ് ബാങ്കിന് നിലപാട് മാറ്റേണ്ടിവരുന്നു. വർഷങ്ങളായി റിസർവ്വ് ബാങ്കിന്റെ പ്രവർത്തനരീതി അതാതു ദിവസത്തെ സാമ്പത്തിക സ്ഥിതിഗതികൾക്കനുസൃതമായുള്ള നിലപാടുകൾ കൈക്കൊണ്ടുകൊണ്ടാണ്. പന്നീട് വിവാദമായതിനെത്തുടർന്ന് ഈ ഒരു തീരുമാനം പിൻവലിച്ചു എങ്കിലും എന്തുകൊണ്ട് ആദ്യം അങ്ങനെയൊരു നിലപാട് സ്വീകരിച്ചു എന്നത് വ്യക്തമല്ല. നോട്ടുനിരോധനത്തിന്റെ ഉദ്ദേശലക്ഷ്യം പാളുന്നു എന്നതിനുള്ള ആദ്യ പ്രകട ഉദാഹരണമായി ഈ നിലപാടുമാറ്റത്തെ കണക്കാക്കാം. നോട്ടുനിരോധന പ്രസംഗം വന്ന അന്നുമുതൽതന്നെ ബിജെപി എന്ന രാഷ്ട്രീയപാർട്ടിയിലെ നേതാക്കൾ പ്രധാനമന്ത്രിയെ ന്യായീകരിച്ചു രംഗത്തുണ്ടായിരുന്നു. അവരിൽ പല നേതാക്കളും അവകാശപ്പെട്ടിരുന്നത്, റദ്ദാക്കിയ 14 ലക്ഷം കോടി രൂപ നോട്ടുകളിൽ 4 ലക്ഷം കോടി രൂപയും കള്ളപ്പണമാണ്. ഇത് ഒരിക്കലും തിരിച്ചുവരില്ല എന്നാണ്. ബിജെപിയുടെ നേതൃത്വത്തിലുള്ള ഒരു ഭരണകൂടമെടുത്ത തീരുമാനമാകയാൽ അവരുടെ വക്താക്കൾ പറയുന്നത് സർക്കാർ കൈക്കൊള്ളുന്ന തീരുമാനങ്ങളുടെ പിന്നിലെ കാരണങ്ങളിലൂന്നിയായിരിക്കുമല്ലൊ. എന്നാൽ ഡിസംബർ 15 ആയപ്പോൾത്തന്നെ നിരോധിച്ച നോട്ടുകളുടെ 80 ശതമാനവും റിസർവ്വ് ബാങ്കിൽ തിരിച്ചെത്തി എന്ന് റിസർവ്വ് ബാങ്ക് ഗവർണ്ണർ വിളിച്ചുചേർത്ത പത്രസമ്മേളനത്തിൽ പറയുന്നുണ്ട്.

പഴയനോട്ടുകൾ മാറിയെടുക്കാനുള്ള പ്രഖ്യാപിച്ച കാലാവധി അവസാനിക്കാൻ ഇനിയും ദിവസങ്ങളുള്ളതിനാലും റിസർവ്വ് ബാങ്കിലേയ്ക്കു പ്രതീക്ഷിച്ചതിലധികം നോട്ടുകൾ എത്തിയതിനാലും നോട്ടു നിരോധനം ഒരു ഹിമാലയം അബദ്ധം അല്ല എന്ന് വരുത്തിത്തീർക്കേണ്ടുന്നതിലെ ബിജെപിയുടെ രാഷ്ട്രീയ ആവശ്യമായിരുന്നു റിസർവ്വ് ബാങ്ക് ഡിസംബർ 19 നു കൈക്കൊണ്ട ആ തീരുമാനത്തിന്റെ കാരണം എന്ന് അനുമാനിക്കേണ്ടിയിരിക്കുന്നു.

സഹകരണ ബാങ്കുകളുടെ അധികാരങ്ങൾ പലതും എടുത്തുകളയാനും ഈ നോട്ടുനിരോധനം കൊണ്ടു ലക്ഷ്യം വയ്ക്കുന്നു. കേരളവും ഗുജറാത്തും പോലെയുള്ള പല സംസ്ഥാനങ്ങളുടെയും സാമ്പത്തിക സുസ്ഥിര വികസനത്തിന്റെ പിന്നിലുള്ള പ്രധാന ഘടകം ഇത്തരം സഹകരണ ബാങ്കുകളും സഹകരണ സംഘങ്ങളുമാണ്. നിലവിലുള്ള കേന്ദ്ര സർക്കാരിന് ഇത്തര സഹകരണസംഘങ്ങളോട് പ്രകടമായ ഒരു അവഗണനയുണ്ട്. അത് മുമ്പെ വ്യക്തമായിട്ടുള്ള ഒന്നുമാണ്. കേരളത്തിലെ സഹകരണ സംഘങ്ങളിൽ പലതിലും കള്ളപ്പണ നിക്ഷേപമാണുള്ളതെന്ന് വൻതോതിലുള്ള പ്രചാരണം അഴിച്ചുവിടാൻ പലരും ശ്രമിച്ചിരുന്നു. KYC യൊഴിച്ച് RBI യുടെ കീഴിലെ എല്ലാ നിയമങ്ങളും ചട്ടങ്ങളും പാലിച്ചുകൊണ്ടു പ്രവർത്തിക്കുന്ന സഹകരണ സംഘങ്ങളിലുള്ള ഓരോ പൈസയ്ക്കും കണക്കുണ്ടെന്നായിരുന്നു കേരളത്തിലന്റെ ധനമന്ത്രി ഇതിനക്കുറിച്ച് പ്രതികരിച്ചത്. Survilliance State എന്നത് ബിജെപി സർക്കാരിന്റെ പ്രകടന പത്രികയിൽത്തന്നെ ഉൾക്കൊള്ളിച്ചിട്ടുള്ള ഒരു നയമാണ് . ഈ രാജ്യത്ത് ജീവിക്കുന്നതിന് ആധാർ നിർബന്ധമല്ല എന്ന് സുപ്രീംകോടതിയുടെ വിധി നിലവിലുണ്ട് എന്നിരുന്നാലും സാധാരണക്കാരന് സുഗമമായി ജീവിക്കുന്നതിന് ആധാർ കാർഡ് കൂടിയേതീരൂ എന്നത് ഒരു വസ്തുതയാണ്. ഇതൊരു വൻകെണിയാണ്. ആധാർ കാർഡ് വഴി നമ്മുടെ നിത്യജീവിതത്തിലേക്കുള്ള വഴി ഭരണകൂടത്തിന് തുറന്നുകിട്ടുകയാണ്. എന്റെ വീട്ടിൽ വാങ്ങിക്കുന്ന പച്ചക്കറിയുടെ അളവു മുതൽ ഞാൻ എങ്ങനെ സമ്പാദിക്കുന്നു എന്നു തുടങ്ങി സകലതിന്റെയും കൂടുതൽ കൃത്യതയും വ്യക്തതയുമുള്ള സ്റ്റാറ്റിസ്റ്റിക്കൽ ഡാറ്റ സർക്കാരിന് കിട്ടുന്നു. ഞാൻ ക്യൂ നിന്ന് വോട്ടു ചെയ്ത് ജയിപ്പിച്ച ഒരു ജനാധിപത്യസർക്കാരിന് എന്റെ തലയ്ക്കുമുകളിലും വീടിനകത്തും ക്യാമറയും സാറ്റലൈറ്റും വയ്ക്കാനും സ്വാതന്ത്ര്യം ഉണ്ടോ എന്നൊതൊക്കെ ചിന്തിക്കേണ്ടുന്ന ഒന്നാണ്. റിലയൻസ് ജിയോയ്ക്ക് ആധാറിലുള്ള ബയോമെട്രിക്സ് വിവരങ്ങൾ നൽകി എന്ന ആരോപണവും കൂട്ടിവായിക്കാവുന്നതാണ്.

നമ്മുടെ നിലവിലുള്ള സാമ്പത്തികഘടനയിൽ ആദായ നികുതി



വകുപ്പിന് കൃത്യമായ പങ്കുണ്ട്. ഏറെക്കാലത്തെ പരിഷ്കരണങ്ങൾക്കും വിശകലനങ്ങൾക്കും ഒക്കെ ഒടുവിലാണ് അത്തരത്തിലൊരു പ്രവർത്തനരീതിയിലേക്ക് ആദായനികുതി വകുപ്പ് വലിയ പ്രശ്നങ്ങളൊന്നും കൂടാതെ പ്രവർത്തനസജ്ജമാകുന്നത്. അതിന് ജനങ്ങളുടെ ജീവിതവുമായി ബന്ധപ്പെട്ട് ഒരു ക്രമം കൊണ്ടുവരാനും കഴിഞ്ഞു. എന്നാൽ ആ ആദായ നികുതി വകുപ്പ് ചട്ടക്കൂടിൽ നിന്ന് നിങ്ങളുടെ ജീവിതത്തിന്റെ സമസ്ത മേഖലകളിലും ഇടപെടാൻ സർക്കാരിലെ ഓരോ ഉദ്യോഗസ്ഥനും അനുമതി കൊടുക്കുന്ന രീതിയിലുള്ള നിലവിലെ പരിഷ്കാരം ഒരിടത്തും അത്ര മതിപ്പുണ്ടാക്കുന്ന ഒന്നല്ല. അതായത്, ഇത്തരമൊരു നടപടികൊണ്ട് ഉണ്ടായിരിക്കുന്നത് സാധാരണ ജനങ്ങളുടെ ദൈനംദിന ജീവിതത്തിന്മേൽ ആദായനികുതി ഉദ്യോഗസ്ഥർ ഉണ്ടാക്കുന്ന ഭീകരതകളെ തിരിച്ചു കൊണ്ടുവരിക എന്നതാണ്.

പുതിയനോട്ടുകളുടെ ലഭ്യതക്കുറവാണ് പല മനുഷ്യരുടെയും മരണത്തിനിടയാക്കിയത്. ഇത് സൃഷ്ടിച്ച ബുദ്ധിമുട്ടുകൾ ചില്ലറയല്ല. പല ബാങ്കുകളിലും ഇപ്പോഴും പുതിയ നോട്ടുകൾ ലഭ്യമല്ല. എ ടി എമ്മുകൾ പണമില്ലാത്തതിനാൽ പ്രവർത്തനരഹിതമാണ്. സംസ്ഥാന ട്രഷറിയും ഇതുമൂലം ഏറെ ബുദ്ധിമുട്ടുന്നു. മുൻ പ്രധാനമന്ത്രി മൻമോഹൻസിംഗിന്റെ രാജ്യസഭാപ്രസംഗത്തിലെ വാക്കുകൾ പോലെ.

""I would like to know from the Prime Minister the name of any country he may think of where people have deposited their money in the banks but they are not allowed to withdraw their money. This alone,I think, is enough to condemn what has been done in the name of greater good of the people of the country."

**■ അതൊരു വൻകെണിയാണ്. ആധാർ കാർഡ് വഴി നമ്മുടെ നിത്യജീവിതത്തിലേക്കുള്ള വഴി ഭരണകൂടത്തിന് തുറന്നുകിട്ടുകയാണ്. എന്റെ വീട്ടിൽ വാങ്ങിക്കുന്ന പച്ചക്കറിയുടെ അളവു മുതൽ ഞാൻ എങ്ങനെ സമ്പാദിക്കുന്നു എന്നു തുടങ്ങി സകലതിന്റെയും കൂടുതൽ കൃത്യതയും വ്യക്തതയുമുള്ള സ്റ്റാറ്റിസ്റ്റിക്കൽ ഡാറ്റ സർക്കാരിന് കിട്ടുന്നു. ഞാൻ ക്യൂ നിന്ന് വോട്ടു ചെയ്ത് ജയിപ്പിച്ച ഒരു ജനാധിപത്യസർക്കാരിന് എന്റെ തലയ്ക്കുമുകളിലും വീടിനകത്തും ക്യാമറയും സാറ്റലൈറ്റും വയ്ക്കാനും സ്വാതന്ത്ര്യം ഉണ്ടോ എന്നൊതൊക്കെ ചിന്തിക്കേണ്ടുന്ന ഒന്നാണ്. റിലയൻസ് ജിയോയ്ക്ക് ആധാറിലുള്ള ബയോമെട്രിക്സ് വിവരങ്ങൾ നൽകി എന്ന ആരോപണവും കൂട്ടിവായിക്കാവുന്നതാണ്.**

ക്യാഷ്ലെസ്സ് ആവുക എന്ന ദൗത്യത്തിന്റെ ഭാഗമായി പേടിഎമ്മും റിലയൻസ് മണിയും പോലുള്ള ചില കുത്തക കമ്പനികൾക്ക് വരുമാനമുണ്ടാക്കിക്കൊടുക്കുന്നതിന് പ്രധാനമന്ത്രിയ്ക്ക് സാധിച്ചിട്ടുണ്ട്. ഈ നടപ്പുസാമ്പത്തികവർഷത്തിലുള്ളതിനേക്കാൾ ഇരട്ടി ലാഭമാവും കമ്പനിയ്ക്ക് അടുത്ത വർഷം ഉണ്ടാവുക എന്നതാണ് പെ ടി എം - മായി ബന്ധപ്പെട്ടവർ സൂചിപ്പിക്കുന്നത്. പ്രധാനമന്ത്രിയുടെ നോട്ടുനിരോധന പ്രസംഗത്തിന്റെ പിറ്റേദിവസം അതായത് നവംബർ 9 ഓം തീയ്യതിയിലെ പത്രങ്ങളുടെ മുൻപേജിൽത്തന്നെ പ്രധാനമന്ത്രിയുടെ വലിയ ചിത്രവുമായി പേ ടി എം-ന്റെ പരസ്യം ഉണ്ടായിരുന്നു. ലോകസഭാ പ്രതിപക്ഷ നേതാവ് രാഹുൽ ഗാന്ധി ഇതിനെക്കുറിച്ച് പറഞ്ഞത് PayTM എന്നാൽ Pay To Modi ആണെന്നാണ്. പുതിയ നോട്ടുകൾ അച്ചടിക്കുകവഴിയുണ്ടായ ഇതുവരെയുണ്ടായ ആകെ



ചിലവ് 1.5 ലക്ഷം കോടി രൂപയാണ്. കണക്കുകൾ പ്രകാരം, നിരോധിച്ച നോട്ടുകളുടെ 97 ശതമാനം റിസർവ്വ് ബാങ്കിൽ തിരിച്ചെത്തി. രാജ്യത്തിന്റെ പല ഭാഗത്തുനിന്നുമായി 5000 കോടിയോളം കള്ളപ്പണം പിരിച്ചെടുക്കുന്നതിൽ ആദായനികുതി വകുപ്പ് വിജയിച്ചു. ഇതിൽ പുതിയ നോട്ടുകളുമുണ്ട്. കള്ളനോട്ടു വേട്ടയും തകൃതിയായി നടക്കുന്നുണ്ട്. പുതിയനോട്ടുകളുടെ കള്ളനോട്ടുകളും പിടിച്ചെടുക്കുന്നുണ്ട്. കള്ളനോട്ടുകൾ പിടിയ്ക്കപ്പെടുന്നുണ്ട് എന്നതിന്റെ അർത്ഥം അവ ഉണ്ടാകുന്നുണ്ട് എന്നതാണല്ലോ. ഈ നോട്ടുകൾക്ക് കള്ളനോട്ടുണ്ടാവില്ല എന്ന വാദത്തിന് ഇതുകൊണ്ടുതന്നെ പ്രസക്തി ഇല്ലാതാവുന്നു. കള്ളനോട്ടുകളെ തടയാനുള്ള ഏറ്റവും നല്ല മാർഗ്ഗം പോളിമർ കറൻസിയാണ്. പല രാജ്യങ്ങളും ഈ രീതി പരീക്ഷിച്ച് വിജയിച്ചതാണ്. അങ്ങനെയൊരു സംഗതി പരീക്ഷിക്കാൻ ഏറ്റവും പറ്റിയ അവസരം ഇതായിരുന്നു. അതും നടപ്പിലായില്ല. ഏറ്റവും ചുരുക്കത്തിൽ തിരിച്ചെത്തിയ നോട്ടുകളുടെ കണക്കും, പുതിയ നോട്ടുകൾ ഇറക്കുന്നതിൽ ഉണ്ടായ ചിലവും, സാമ്പത്തിക വളർച്ചാനിരക്കിൽ ഉണ്ടാവാൻ പോവുന്ന കുറവും, ആളുകൾക്കുണ്ടായ ബുദ്ധിമുട്ടുകളും, 150 ഓളം പേരുടെ ജീവൻ മരണവും ഒക്കെ കൂട്ടിച്ചേർത്തുവായിച്ചാൽ ഇന്നലവരെ ഇന്ത്യ കണ്ടിട്ടുള്ളതിൽവച്ച് ഏറ്റവും ബുദ്ധിശൂന്യമായ തീരുമാനം എന്നേ നോട്ടുനിരോധനത്തെപ്പറ്റി കാലം പറയൂ.കുളത്തിലെ മുതലയെ പിടിയ്ക്കുന്നതിനുവേണ്ടി കുളം വറ്റിച്ചപ്പോൾ ജീവൻ നഷ്ടപ്പെട്ടത് കുറെ ചെറുമീനുകൾക്കാണ്. ഇതുമൂലമുണ്ടാകാൻ പോവുന്ന സാമ്പത്തികമാന്ദ്യത്തെപ്പറ്റി രാഷ്ട്രപതി പോലും സൂചന നൽകിക്കഴിഞ്ഞു. ഒരു ട്രെയിൻ ദുരന്തം ഉണ്ടാക്കുന്നതിനേക്കാൾ വലിയ ഭീകരതയാണ് നോട്ടുനിരോധനം മൂലം രാജ്യമൊട്ടുക്ക് ഉണ്ടായിരിക്കുന്നത്. പാർലമെന്റിന്റെ ശീതകാലസമ്മേളനത്തിൽ ഈ വിഷയത്തെപ്പറ്റി ഒരുവാക്കുപോലും ഉരിയാടാതിരുന്ന പ്രധാനമന്ത്രി കവലപ്രസംഗങ്ങൾ നടത്തി അതിലെ നാടകീയത നിറഞ്ഞ ഡയലോഗുകളാൽ ഒരു പുകമറ സൃഷ്ടിച്ച് അതിന്റെ മറവിലാണ് ജീവിക്കുന്നത്. അദ്ദേഹത്തിന്റെ അനുയായികളൊക്കെത്തന്നെ അദ്ദേഹത്തെ സ്തുതിച്ചുപാടുന്നുണ്ട്. വസ്തുതാപരമായ കണക്കുകൾ നിരത്തി പ്രധാനമന്ത്രി താൻ കൈക്കൊണ്ടത് തെറ്റായ ഒരു തീരുമാനമായിരുന്നു എന്ന് സമ്മതിക്കുക. പൊതുമാപ്പ് പറയുക. ഇനി വരാൻ പോവുന്ന പ്രതിസന്ധികളെ എങ്ങനെ നേരിടുമെന്ന് കൂട്ടായി ആലോചിക്കുക. അതിൽനിന്നും തീരുമാനങ്ങൾ കൈക്കൊള്ളുക. മുൻപ്രധാനമന്ത്രി മൻശമാഹൻസിംഗ് നോട്ടു നിരോധനവുമായി ബന്ധപ്പെട്ട് രാജ്യസഭയിൽ നടത്തിയ പ്രസംഗത്തിലെ പ്രസക്തഭാഗം ചുവടെചേർക്കുന്നു.

""I, therefore, would not like to say much more than this. I urge upon the Prime Minister to find practical, pragmatic ways and means to relieve the distress of the people who happen to be a greta majority. After all, 90 per cent of our people work in the informal sector, 55 per cent of our workser in agriculture are reeling in distress. The cooperative banking system which serves large number of people in the rural areas is non-functional and has been prevented from handling cash. So, in all these measures convince me that the way this scheme has been implemented is a monumental management failure, and in fact, it is a case of organised loot, legalised plunder of the common people."



# ഉപ്പ്

*രാഹുൽ പി.പി/ EEE 2014-18*

ഉപ്പില്ല മക്കളേ വറ്റിനെന്നോതിയെൻ
അമ്മയാ മൺകലം മുന്നിൽ വച്ചന്നേരം
ചൂണ്ടാണി വിരൽ തൊട്ടു നക്കിയ പൈതൽ
അറിഞ്ഞതിൽ അമ്മതൻ കണ്ണീരിൻ ഉപ്പുണ്ടന്ന്

പട്ടിണിക്കോലങ്ങളിൽ ഞാനറിഞ്ഞു വക്കു-
പൊട്ടിയ മൺകലത്തിൽ ഞാൻ ഭുജിച്ച
പൊടിയരിക്കഞ്ഞിയും വറ്റൽ മുളകും തൂശ-
നിലയിൽ വിളമ്പിയ പൂവരിച്ചോറിലും ബഹുകേമം.!



# അമ്മ

*അനുവിന്ദ് സരൈ / CE 2014-18*

അന്ധകാരത്തിന്റെ കാലൊച്ചയും
മച്ചിൻമുകളിലെ ചിലമ്പൊലി ശബ്ദങ്ങളും
ഗജവിന്റെ ഗർജ്ജനവും
കനൽകട്ടയുടെ ചുവന്നചിരിയും
എന്നോട് ചോദിച്ച ചോദ്യത്തിന്
എനിക്കൊരുത്തരമേ ഉണ്ടായിരുന്നുള്ളൂ
അമ്മ...

# ബിരിയാണി; രാഷ്ട്രീയവായന അതിരുകടക്കുമ്പോൾ




*ഒരു സാഹിത്യസൃഷ്ടി അതിന്റെ പൂർണ്ണ അർത്ഥം കൈവരിക്കുന്നത് അതു നിലനിൽക്കുന്ന വ്യവസ്ഥിതിയോടും സമൂഹത്തോടും അതിന് പ്രകടമായൊരു ആന്തരികബന്ധം ഉണ്ടാക്കാൻ സാധിക്കുമ്പോഴാണ്. ഞാൻ വായിച്ചറിഞ്ഞവയിൽ എന്നെ ഏറ്റവും കൂടുതൽ ചിന്തിപ്പിച്ച ഒരു കഥയാണ് ബിരിയാണി. യാത്രാവഴിയിൽ ഇങ്ങനൊന്നിനൊപ്പവും സമയം ചിലവഴിച്ചു തീർക്കാൻ കഴിഞ്ഞത് അപ്രതീക്ഷിതമായിരുന്നു. ആമുഖമില്ലാതെ കഥയിലേക്ക് നീങ്ങാം.*

*രാമനാഥ് വി ആർ / CSE 2015-19*

ഇടതുപക്ഷപത്രപ്രവർത്തകനും, നാഷണൽ ബുക്ക് ട്രസ്റ്റ് അസിസ്റ്റന്റ് എഡിറ്ററുമായ റൂബിൻ ഡിക്രൂസാണ് ബിരിയാണി ഒരു ഇടതുപക്ഷ വിരുദ്ധകഥയാണെന്ന് അഭിപ്രായപ്പെട്ടുകൊണ്ട് രംഗത്തുവന്ന പ്രമുഖരിൽ ഒരാൾ. അത് അദ്ദേഹത്തിന്റെ ദുർവ്വായനയുടെ ഫലം എന്നേ ഞാൻ പറയൂ. പിന്നീട് ശ്രീ. റൂബിൻ ഡിക്രൂസ് തന്നെ അദ്ദേഹത്തിന്റെ വാദം തിരുത്തി മാതൃഭൂമിയിൽ അത് അച്ചടിച്ചുവരികയുമുണ്ടായി. കഥയിൽ ന്യൂനപക്ഷവിരുദ്ധതയുണ്ട് എന്ന് ശക്തമായി വാദിക്കുന്നവരുടെ ഒരു പ്രധാന വാദം കഥയിൽ മുസ്ലീംകഥാപാത്ര ബിംബങ്ങളാണ്. ഇത് മുസ്ലീം സമൂഹത്തെയാകെ നെഗറ്റീവ് ആയി ചിത്രീകരിക്കുന്നു

എന്നും അവർ വാദിക്കുന്നു.

വിശപ്പിന്റെ കഥയാണ് അല്ലെങ്കിൽ വിശക്കുന്നവന്റെ കഥയാണ് ബിരിയാണി. ആശയദാരിദ്ര്യത്തിന്റെ ന്യൂജെൻ കാലത്ത് വളരെ ലളിതവും പ്രസക്തവുമായ വിശപ്പും ധൂർത്തും എന്നീ രണ്ട് ധ്രുവങ്ങളെ ഒരേ ക്യാൻവാസിൽ ചേർത്ത് വരച്ച ഇതിഹാസമാണ് ബിരിയാണി. കൊമാലയാണ് സന്തോഷ് എച്ചിക്കാനത്തിന്റെ ഏറ്റവും മികച്ച കഥയെന്ന വാദമാണ് എനിക്കുള്ളത്. കൊമാലയോളം വരില്ലെങ്കിലും അതിമനോഹരമായ കഥയാണ് ബിരിയാണിയും. വിശപ്പിന്റെ കഥകൾ നമുക്ക് ഇതിനുമുമ്പും സുപരിചിതമാണ്. കാരൂരിന്റെ പൊതിച്ചോറ് എന്ന കഥ വിശപ്പിനെ ചൊല്ലി നമ്മുടെ കണ്ണുനനയിപ്പിച്ചിട്ടുള്ള പ്രശസ്തമായ കഥകളിൽ ഒന്നാണ്. പൊതിച്ചോറ് ഇറങ്ങിയപ്പോൾ അതിലെ പ്രധാന ആശയം മാത്രമായി ചർച്ച ഒതുങ്ങിയത് അന്ന് നിലനിന്നിരുന്ന രാഷ്ട്രീയ പരിസ്ഥിതിയുടെ കൂടി ഫലമാണ്. എന്നാൽ അന്നത്തെ സ്ഥിതി അപ്പാടെ മാറിയിരിക്കുന്നു. ഒരു കഥയിലെ കഥാപാത്രങ്ങളുടെ മതത്തെപ്പറ്റിയോ പേരിലെ ജാതിയെപ്പറ്റിയോ പോലും ചർച്ചകൾ ഉയർന്നുവന്നു തുടങ്ങിയിരിക്കുന്നു. ഇതും ഒരു പ്രതിരോധരൂപമാകാം പക്ഷേ ധൂർത്ത് എന്ന ഒരു പൊതുശത്രു എന്നു കരുതപ്പെടുന്ന സംഗതിക്കെതിരെ ശബ്ദിക്കാൻ വേണ്ടി ഒരു കഥാപാത്രത്തെ സൃഷ്ടിക്കുമ്പോൾ അത് തങ്ങളുടെ സമുദായത്തിനെതിരായി കാണുന്നതൊക്കെ ഈ ഒരു കാലഘട്ടത്തിന്റെ രാഷ്ട്രീയത്തിന്റെ പ്രത്യേകതയാവാം. ഈ സമുദായക്കാർ ചോദിക്കുന്ന ചോദ്യം, എന്തുകൊണ്ട് ഭൂരിപക്ഷമറ്റു സമുധായത്തെ ജാതിയെ പാത്രസൃഷ്ടിയ്ക്ക് ഉപയോഗിച്ചില്ല എന്നതാണ്. അത് മുഴുവൻ സ്രഷ്ടാവായ എഴുത്തുകാരന്റെ ഇംഗിതമാണ് എന്നതാണ് അതിന്റെ ഉത്തരം. സന്തോഷ് എച്ചിക്കാനം ജന്മം കൊണ്ട് ഒരു ഹിന്ദുവായതുകൊണ്ട് അദ്ദേഹത്തിന് മുസ്ലീം നാമമുള്ള ഒരു കഥാപാത്രത്തെ സൃഷ്ടിക്കണമെങ്കിൽ ആ കഥാപാത്രം സദ്ഗുണങ്ങൾ മാത്രമുള്ളത് ആയിരിക്കണം, ഇതിനു വിരുദ്ധമായാൽ സംഘപരിവാറുകാരനും, മുസ്ലീം വിരുദ്ധനും ഒക്കെ ആക്കുന്ന അലിഘിത നിയമം തികച്ചും അസംബന്ധമാണ്. ഒരെഴുത്തുകാരൻ അയാളുടെ ജാതി മാതം അടിസ്ഥാനപ്പെടുത്തി മാത്രമേ എഴുതാവൂ എന്ന് ആരാണ് തീരുമാനിച്ചത്. ബഷീരിന്റെ ഭഗവത്ഗീതയും കുറെ മുലകളും ഈ കാലഘട്ടത്തിലായിരുന്നെങ്കിൽ അദ്ദേഹത്തെയും നമ്മൾ തീവ്ര ഇസ്ലാമിസ്റ്റ് എന്ന് മുദ്രകുത്തിയേനെ....

കഥയുടെ പ്രമേയം ഗോപാൽയാദവ് എന്ന ബീഹാറിയിൽ കേന്ദ്രീകൃതമാണ്. അയാളിൽ കേന്ദ്രീകരിച്ചാണ് വായനക്കാരൻ കഥ യഥാർത്ഥത്തിൽ വായിക്കേണ്ടുന്നത്. കലന്തൻ ഹാജിയുടെ മകളുടെ മകനായ റിസ്വാന്റെ കല്യാണ റിസപ്ഷനുമിച്ചം വന്ന ബിരിയാണി കുഴിവെട്ടിമൂടാൻ വരുന്ന തൊഴിലാളിയാണ് ഗോപാൽയാദവ്. സുഗന്ധമുള്ള ബസുമതി അരികൊണ്ട് വന്ന ബിരിയാണി. ഗോപാലിന്റെ ജീവിതസഖിയുടെ പേരും ബസുമതി എന്നാണ്. വിശന്ന് മരിച്ചവളാണ് ബസുമതി. ഈ ബിരിയാണി കുഴിവെട്ടി മൂടി ചവുട്ടിതാക്കുമ്പൊ അതു ഭാര്യ ബസുമതിയെത്തന്നെ ചവുട്ടിതാക്കലാണെന്ന ഗോപാലിന്റെ തിരിച്ചറിവാണ് കഥാസാരം. ഇത്തരം കേവല രാഷ്ട്രീയ ചർച്ചകൾകൊണ്ട് ഇത് പലരും കാണാതെ പോകുന്നു എന്നതൊരു വസ്തുതയാണ്. ജീവനുകൾ വിശന്ന് വിശന്നുമരിക്കുന്ന നോർത്ത് ഇന്ത്യൻ ഗ്രാമങ്ങളും , കൂടുതൽ വന്ന ബിരിയാണി കുഴിച്ചുമൂടുന്ന സേഫ് ആയ നമ്മളും ഒരുവല്ലാത്ത താരതമ്യം തന്നെയാണ്. തികച്ചും ഹൃദയസ്പർശിയായ ഒരു താരതമ്യം. ഇതിനൊക്കെ പകരം ചിലർ ശ്രദ്ധ കേന്ദ്രീകരിക്കുന്നത് നാലുകെട്ടിയ

**■ ജീവനുകൾ വിശന്ന് വിശന്നുമരിക്കുന്ന നോർത്ത് ഇന്ത്യൻ ഗ്രാമങ്ങളും , കൂടുതൽ വന്ന ബിരിയാണി കുഴിച്ചുമൂടുന്ന സേഫ് ആയ നമ്മളും ഒരുവല്ലാത്ത താരതമ്യം തന്നെയാണ്. തികച്ചും ഹൃദയസ്പർശിയായ ഒരു താരതമ്യം. ഇതിനൊക്കെ പകരം ചിലർ ശ്രദ്ധ കേന്ദ്രീകരിക്കുന്നത് നാലുകെട്ടിയ കലന്തൻ ഹാജിയെയാണ്**

കലന്തൻ ഹാജിയെയാണ്. നാലുകെട്ടിയ കലന്തൻ ഹാജി ന്യൂനപക്ഷവിരുദ്ധനാണ്, ബഹുഭാര്യത്വത്തെ പരിഹസിക്കലാണ് എന്നും ഒക്കെ അവർ പറയുന്നു. ഇതിൽ വ്യക്തിപരമായി ആരേയും ആക്ഷേപിക്കുന്നില്ലെങ്കിലും ന്യൂനപക്ഷവിരുദ്ധമാണത്രേ.....

ഓരോ കഥയും ഓരോ സങ്കൽപ്പമാണ്. വസ്തുതകളെ മാനോഹരമായി സാങ്കൽപ്പികമായ ഇടങ്ങളിൽ പ്രതിഷ്ഠിക്കുന്നിടത്താണ് ഒരു കഥാകാരന്റെ ധർമ്മം. കഥനടക്കുന്ന കാലം, സ്ഥലം, പാത്രങ്ങൾ ഒക്കെ വായനക്കാരന്റെ മനസ്സിലേക്ക് ആ കഥയെ ഏറ്റവും ആഴത്തിൽ സന്നിവേശിപ്പിക്കാൻ ഉള്ള ശേഷിയുടെ അടിസ്ഥാനത്തിൽ സൃഷ്ടിക്കപ്പെടുന്നവയാണ്.

കഥ ഒരു ചരിത്രനിർമ്മിതിയല്ല എന്നതാണ് ആദ്യം മനസ്സിലാക്കേണ്ട വസ്തുത. എഴുത്തുകാരന്റെ ക്രാഫ്റ്റ്മാൻഷിപ്പിൽ വിരിയുന്നതാണ് ഇതൊക്കെ. ചുരുക്കത്തിൽ ഒരു ഡോക്യുമെന്ററിയോ, ചരിത്രപുസ്തകമോ ഒന്നുമല്ല കഥ.

നല്ല വിമർശനങ്ങൾ എന്നും ഉണ്ടാവണം. അത് ജനാതിപത്യപരമാണ്. വിമർശനങ്ങൾ ബുദ്ധിശൂന്യമാവരുത് അത് കഥയെ കഥയായിതന്നെ കണ്ട് പലതലങ്ങളിൽനിന്ന് വായനനടത്തിയിട്ടാവണം. ബുദ്ധിശൂന്യമായ വിമർശനക്കാരാണ് കഥാകരനെ ജാതിയുടേയും മതത്തിന്റേയും അടിസ്ഥാനത്തിൽ വിലയിരുത്തി വിമർശിക്കുന്നത്. ഇത്തരക്കാർക്ക് പല ഉദ്ദേശ്യങ്ങളും ഉണ്ടാവാം. അതിൽ പ്രധാനം രാഷ്ട്രീയമാവുമെന്ന് ഞാൻ കരുതുന്നു. രണ്ടുശ്രോതസ്സുകളിൽ നിന്നാവാം പ്രധാനമായും ഇത്തരം ബുദ്ധിശ്യൂന്യമയ വിമർശനങ്ങൾ പൊന്തുന്നത്. ഒന്ന് കഥയറിയാതെ ന്യൂനപക്ഷം നടത്തുന്ന സ്വയംപ്രതിരോധത്തിൽ നിന്ന്. രണ്ട് സംഘപരിവാരം നടത്തുന്ന വ്യാഖ്യാനംകൊണ്ട്. ഇതിൽ ഏതായാലും ഗുണഭോക്താക്കാൾ സംഘപരിവാരം ആണ് അല്ലെങ്കിൽ അത്തരത്തിൽ ആക്കിത്തീർക്കാനുള്ള ശ്രമങ്ങളും നടക്കുന്നുണ്ട്. എത്ര തന്ത്രപരമായാണ് അക്കൂട്ടർ ബിരിയണി എന്ന കഥയിലൂടെ ചർച്ചാവിഷയമാകേണ്ട ധൂർത്ത് എന്ന വിഷയത്തെ വഴിതിരിച്ചുവിട്ടത് എന്ന് കണ്ടില്ലേ. ഈ രണ്ട് കാര്യങ്ങളേയും എതിർക്കാൻ ചങ്കുറപ്പുള്ള വായനാസമൂഹം ഉയരണം. കഥയെ കഥയായികണ്ടുകൊണ്ട് വിമർശിക്കണം.

# ഞങ്ങൾക്കുമുണ്ട് ചിലത് പറയാൻ

*# An Exclusive Interview with Artist Prabhakaran & Kabhitha Mukhopadhya*

ചിലരുടെ ജീവിതത്തിന്റെ രാഷ്ട്രീയത്തിന് മൂർച്ചയേറെയാണ്. മാനുഷികത എന്നതാണ് കബിതയുടേയും പ്രഭാകരന്റേയും ജീവിതത്തിന്റെ രാഷ്ട്രീയം. പഴയ ചില മാസികകളിലുള്ള വരകളിലൂടേയും മറ്റുമാണ് ഞങ്ങൾ ഇവരെ രണ്ടുപേരെപ്പറ്റിയും അറിയാനിടയായത്. കോഴിക്കോടാണ് രണ്ടുപേരും ഉള്ളതെന്നറിഞ്ഞപ്പോൾത്തന്നെ

നമ്പർ സംഘടിപ്പിച്ചു വിളിച്ചു. രണ്ടുപേർക്കും ഒഴിവുള്ള ദിവസം ഒരു ദിവസം പറഞ്ഞു. സംസാരിക്കാൻ തയ്യാറായി. ശാന്തിനികേതനും, കൊൽക്കത്തയും, വിപ്ലവും, ധൈഷണിക പ്രവർത്തനങ്ങളും സ്ഫുരിച്ചുനിന്ന കോളേജ് കാലഘട്ടങ്ങളും തന്നെയാണ് രണ്ടുപേരുടേയും ജീവിതത്തെ മുന്നോട്ടുനയിച്ചു കൊണ്ടുപോകുന്നത്. ഇതിന്റെ കനൽ രണ്ടാളിലും ഒട്ടും തന്നെ ചോർന്നിട്ടില്ല. കടുത്ത ഇടതുപക്ഷസഹയാത്രികരായ ഇവരുടെ വരകളിലും ആ സത്ത പ്രകടമണ്. കബിത ഇപ്പോൾ കോഴിക്കോടുള്ള ഒരു സ്കൂളിൽ ചിത്രകലാ അദ്ധ്യപികയാണ്. പ്രഭാകരൻ ചിത്രകാരനും. കേരളത്തിന്റെ സാംസ്കാരിക മേഖലയിൽ സജീവമായ ഇവരുമായി മാഗസിൻ ടീം നടത്തിയ അഭിമുഖത്തിലേയ്ക്ക്...

ബാംഗ്ലൂരിൽ ഉള്ള വികസനം പോലെ ഒന്ന് കൽക്കത്തയ്ക്ക് സംഭവിക്കുന്നില്ല എന്ന ഒരു ശൈലി പറഞ്ഞുകേട്ടിട്ടുണ്ട്. അതിന്റെ പൊരുൾ എന്താവാം....?

കബിത: Because it is a city of joy, all cluster sleep together all cluster have the right to have food, all people have the right to wear

there cultural dresses whatever they want.എന്റെ അഭിപ്രായത്തിൽ ഞങ്ങളുടെ സിറ്റി (കൽക്കത്ത) ബാംഗ്ലൂരിനേക്കാൾ വികസിതമാണ്. Culturaly Developed, Mentally Developed. ഇദ്ദേഹം ഇപ്പൊ ഇട്ടിരിക്കുന്ന ഈ മുഷിഞ്ഞ ഷർട്ട് ധരിച്ചുകൊണ്ട് നിങ്ങൾക്ക് ബാംഗ്ലൂരിൽ ഒരിടത്തും പോവാൻ സാധിക്കില്ല (പ്രഭാകരൻ ചിരിക്കുന്നു). ഇനി അഥവാ പോയാൽത്തന്നെ പോവുന്നിടത്തൊക്കെ ഒരു മൂന്നാംതരക്കാരനായേ കരുതൂ, അതനുസരിച്ചേ പെരുമാറൂ. അവരുടെ സംസ്കാരത്തിലെത്തണമെങ്കിൽ നമുക്കെല്ലാവർക്കും വേറെ ഒരു

> ■ **എന്റെ അഭിപ്രായത്തിൽ ഞങ്ങളുടെ സിറ്റി (കൽക്കത്ത) ബാംഗ്ലൂരിനേക്കാൾ വികസിതമാണ്. ഊഹഢ്യേമഹ്വ ഉല്ലഹീുലറ, ഒലിമേഹഹ്വ ഉല്ലഹീുലറ. ഇദ്ദേഹം ഇപ്പൊ ഇട്ടിരിക്കുന്ന ഈ മുഷിഞ്ഞ ഷർട്ട് ധരിച്ചു കൊണ്ട് നിങ്ങൾക്ക് ബാംഗ്ലൂരിൽ ഒരിടത്തും പോവാൻ സാധിക്കില്ല (പ്രഭാകരൻ ചിരിക്കുന്നു).**

....ആവശ്യമാണ്. പക്ഷേ കൽക്കത്തയിൽ The Humanity is not Exhausted.

പ്രഭാകരൻ : കൽക്കത്തയാണ് ഒരുപക്ഷേ ഇന്ത്യയിലെ തന്നെ പ്രമുഖമായ പല കലാകാരന്മാരേയും, ചിന്തകരേയും എഴുത്തുകാരേയും ഒക്കെ നിർമ്മിച്ചത്. അവരുടെ പല സൃഷ്ടികളേയും രൂപപ്പെടുത്തുന്നതിൽ കൽക്കത്തയ്ക്ക് ഒരു പ്രധാന പങ്കുണ്ട്. മൃണാൾ സെൻ, സത്യജിത്ത് റേ, റിഥ്വിക്ക് ഖട്ടക്ക് ഒക്കെ ഉദാഹരണങ്ങളാണ്.

കബിത : കേവലം സിമന്റ് കെട്ടിടങ്ങൾ മാത്രമല്ല വികസനം. അത് ഓരോ നഗരത്തിനും ഓരോന്നാണ്. കോഴക്കോടിനും, തലശ്ശേരിയ്ക്കും, തിരുവനന്തപുരത്തിനും ഒക്കെ വികസനം എന്നത് ഓരോ തരത്തിലാവണം. അതുകൊണ്ടുതന്നെ അതിനെ ചെയ്യാൻ സാധിക്കില്ല. ബംഗാളികൾ എന്ന നാമം വർത്താമനകാലത്തിൽ ബ്രാന്റ് ചെയ്യപ്പെടുന്നുണ്ട്. കെട്ടിടനിർമ്മാണമേഖലയിലും മറ്റും തൊഴിലെടുക്കുന്നവരിൽ ഭൂരിഭാഗവും ബംഗാളികൾ ആയതിനാൽ ഇത്തരക്കാരെ തരംതാണവരെപ്പോലെ കണക്കാക്കുന്ന ഒരു പൊതുസ്വഭാവം മലയാളിയ്ക്ക് നിലവിലുണ്ട്.

പ്രഭാകരൻ: ബംഗാളിയെന്നോ മലയാളിയെന്നോ വ്യത്യാസമില്ലാതെ ആര് ഇത്തരം ജോലിയെടുത്താലും അവരെ പുച്ഛത്തോടെ കാണുന്ന ഒരു സ്വഭാവം മലയാളിയ്ക്കുണ്ട്.

കബിത: Soft skill is something which getting a door designed with wooden curving. But Curving അറിയുന്നവർ ബംഗാളിലേ ഉള്ളൂ.. മലയാളിയ്ക്ക് അത് ചെയ്യാൻ പറ്റില്ല. അവർ ഒരു മാൻഹോളിലേയ്ക്കും മറ്റും ധൈര്യമായി ഇറങ്ങുമ്പോൾ മലയാളി ഇറങ്ങാൻ ഭയപ്പെടുന്നു. അതുകൊണ്ടുതന്നെയാണ് അവർ ബംഗാളി

കളുടെ സഹായം തേടുന്നത്. ബംഗാളികൾവന്നാൽ മാത്രമേ നമ്മുടെ അഴുക്കുചാലുകളും മറ്റും വൃത്തിയാക്കപ്പെടുകയുള്ളൂ. White collar malayalee dont do that because they have forgotten the soft skill.. മലയാളികൾ മലയാളികളോടുതന്നെ ഇത്തരം അവഗണന കാണിക്കാറുണ്ട്. ഇത്തരമൊരനുഭവം ഞാൻ പഠിപ്പിക്കുന്ന സ്കൂളിൽ എനിക്ക് കാണാൻ സാധിച്ചു. ഞങ്ങളുടെ സ്കൂളിലെ തൂപ്പുകാരിയാണ് അജിത ചേച്ചി. ഒരു ദിവസം വൃത്തിയാക്കുന്നതിനിടയിൽ അവർ ബോധരഹിതയായി വീണു. I saw nobody tooking her hand. കാരണം കൈ നിറയെ അഴുക്കായിരുന്നു. അവസാനം ഞാൻ ചെന്ന് അവരെ സഹായിച്ചു. Parking lot ഉം സ്കൂൾ കോമ്പൗണ്ടും ഇട്ടിരിക്കുന്ന വസ്ത്രവും ഒക്കെ ടിപ് ടോപ്പായിരിക്കും. But this dont mean they can do better to people like Ajitha chechi, Cant they.? ഈ അജിത ചേച്ചിയുടെ കാര്യം പറഞ്ഞപ്പോഴാണ് എനിക്ക് വേറൊരു അജിതയുടെ കാര്യം ഓർമ്മ വന്നത്.

പ്രഭാകരൻ: നക്സലൈറ്റായിരുന്ന അജിത അല്ലേ...

കബിത: അതെ..അതും അജിത ഇതും അജിത...

(പഴയ നക്സലൈറ്റ് അജിത ഇപ്പോൾ തന്റെ അയൽക്കാരിയാണെന്ന് മാഗസിൻ എഡിറ്റർ യദു പറയുന്നു. )

കബിത: ഇപ്പൊ കണ്ടില്ലെ. It is not only bengali. The money class always did this. ഒരു തൂപ്പുകാരി തന്റെ ജോലി എടുക്കുന്നില്ല എങ്കിൽ നമ്മൾ എല്ലാവരും എന്നേ അഴുക്കുകൂനകളാൽ മൂടപ്പെട്ട് പോയേനെ. It is the white collar motivation and moneyclass motivation..

**Q:** മനുഷ്യനെ പലചേരിയായി തരംതിരിക്കുന്ന ഈ പ്രവണതയുടെ കാരണമെന്താണ്. അതിനെ നേരിടേണ്ടത് എങ്ങനെയാണ്?

കബിത: It is a human tendency. Human is basically a mammal. Being cultured is another question that is how they are going to depend a space called humanism. While humanism looses its space this kind of problems have come up many time. ഫ്രഞ്ച് വിപ്ലവം, മാഗ്നകാർട്ട എന്നിവ ഉദാഹരണങ്ങളാണ്. മറ്റൊരു സംസ്കാരത്തെ അടിച്ചമർത്തുക എന്നത് സംസ്കാരമില്ലാത്ത ഒരു കൂട്ടം മനുഷ്യരുടെ പ്രവണതയാണ്. അടിച്ചമർത്തപ്പെട്ടവർ വീണ്ടും ഉയർത്തെഴുന്നേൽക്കും. So this is a natural process going and coming.

ഇത് പുതുതായുള്ള ഒരു കാര്യമല്ല. ഞങ്ങളെല്ലാവരും ചേർന്നാണ് ഇപ്പോൾ വിപ്ലവം നടത്തുന്നത്. Because the People who have already managed to get some money and their motive is clear that to live with luxurius life. അവർക്ക് അവനവൻ മാത്രമാണ് പ്രധാനം. മറ്റുള്ളവരെയാരേയും നോക്കാൻ അവർ തയ്യാറല്ല. ആർക്കും ആരേയും വേണ്ടാതായാൽ എങ്ങനെ മുന്നോട്ട് പോവും. So the wall come up with revolutionary activity. So that the luxurious people should change. Revolution is going on here,, Every moment it is going on. അതിലല്ലാതെ ഈ ലോകത്തിന് മുന്നോട്ട് പോവാൻ സാധിക്കില്ല. സംഘടിത ശക്തികൾക്കേ അത് കാണാൻ സാധിക്കൂ. I see it in your eye. ഞാൻ അത് നിങ്ങളിൽ കാണുന്നുണ്ട്.

**Q:** പലരുടേയും പെയ്ന്റിംഗികൾ ജനകീയമാകുന്നില്ല എന്ന ഒരഭിപ്രായമുണ്ട്. ഇതെന്തുകൊണ്ടെന്നാണ് നിങ്ങൾ കരുതുന്നത്. വിപണികൾക്ക് ക്ഷാമമുണ്ടോ അതോ ഉള്ള വയ്ക്ക് എന്തെങ്കിലും തകരാറുണ്ടോ...?

**■ നമ്പർ സംഘടിപ്പിച്ചു വിളിച്ചു. രണ്ടുപേർക്കും ഒഴിവുള്ള ദിവസം ഒരു ദിവസം പറഞ്ഞു. സംസാരിക്കാൻ തയ്യാറായി. ശാന്തിനികേതനും, കൊൽക്കത്തയും, വിപ്ലവും, ധൈഷണിക പ്രവർത്തനങ്ങളും സ്ഫുരിച്ചുനിന്ന കോളേജ് കാലഘട്ടങ്ങളും തന്നെയാണ് രണ്ടുപേരുടേയും ജീവിതത്തെ മുന്നോട്ടുനയിച്ചു കൊണ്ടുപോകുന്നത്. ഇതിന്റെ കനൽ രണ്ടാളിലും ഒട്ടും തന്നെ ചോർന്നിട്ടില്ല.**

കബിത: This particular thing is like a bottle. Hcp Ip¸nbv¡v Hp Igp¯pimhpw. Everything doesnt go in everything never came out. ഈ കുപ്പിയുടെ കഴുത്ത് ചില മുതലാളികളാണ് നിയന്ത്രിക്കുന്നത്. ഞലഹശമിരല ഒരു ഉദാഹരണമാണ്. അവർ ധാരാളം കാര്യങ്ങൾ നമ്മുടെ രാജ്യത്ത് നിയന്ത്രിക്കുന്നുണ്ട്. അതുപോലെ അവർ ഞങ്ങളെയും നിയന്ത്രിക്കുന്നു. Things are sold in a way they have to change their motive according to them. കുറെ സൂപ്പർമാർക്കറ്റുകൾ ഇന്ന് ഉയർന്നുവരുന്നുണ്ട്. ഒരു നെയ്തുകാരന് സ്വന്തമായി തുണി വിൽക്കാൻ ഈ നാട്ടിൽ സാധിക്കില്ല. ഒരു കൃഷിക്കാരൻ തക്കാളി വിൽക്കാൻ വന്നാൽ അയാളെ അടിച്ച് ഓടിക്കുന്നു. തക്കാളി ഒരു മുതലാളിയ്ക്ക് വിൽക്കാൻ അയാൾ നിർബന്ധിതനാവുന്നു. മാത്രമല്ല ആ കൃഷിക്കാരന് തെരുവിലിരുന്ന് വിൽക്കാനുള്ള സ്വാതന്ത്ര്യം ലംഘിക്കപ്പെടുന്നു. ഇതുപോലെ തന്നെ ഞങ്ങൾക്കുമേലും ഒട്ടേറെ നിയന്ത്രണങ്ങളുണ്ട്. Like you should not sell your painting. ഇങ്ങനെ ചെയ്താൽ മുതലാളിമാർ വന്ന് ഞങ്ങളെ തടയും, ആ തക്കാളിക്കാരനെ തടഞ്ഞതുപോലെ.

**Q:** എക്സിബിഷനുകൾ കൊണ്ട് ലഭിക്കുന്ന പ്രശസ്തിയേയും...

കബിത : നിങ്ങളുടെ നാട്ടിൽ അല്ലെങ്കിൽ സംസ്ഥാനത്ത് പെയ്ന്റിംഗുകൾ ശേഖരിക്കുന്ന ആരെയെങ്കിലും നിങ്ങൾക്ക് അറിയാമോ. അങ്ങനെയൊരാളെ കുറിച്ച് കേട്ടിട്ടെങ്കിലുമുണ്ടോ. Find out it is a research subject. അങ്ങനെയൊരാളെ കുറിച്ച് കണ്ടെത്തുകയാണെങ്കിൽ. Ask them why you are buying it.

ഈ ഒരു പ്രക്രിയ പകർപ്പാവകാശവുമായി ബന്ധപ്പെട്ടതാണ്. വാങ്ങുന്നത് മറിച്ചുവിൽക്കുന്നവൻ പച്ചക്കള്ളനാണ്. എനിക്ക് ഇതുമായി ബന്ധപ്പെട്ട ഒരു ദുരനുഭവം ഗൾഫിൽ വച്ചുണ്ടായി. ഇയാൾ വിൽക്കുന്നതിന് പെയിന്റർക്ക് യാതൊരു അധികാരവുമില്ല. Becasue he already gave you 300 Rs. I have many buyers. Taking organiser people out of the box and trying to make a buy, no one is coming in front.

**Q..:** ഇൻഫർമേഷൻ ടെക്നോളജിയെപോലെ പുത്തൻകാല സങ്കേതങ്ങളുടെ കടന്നുവരവ് ചിത്രകലയ്ക്ക് ഗുണകരമാണെന്ന് തോന്നിയിട്ടുണ്ടോ..?

കബിത.: ഞാൻ ആങ്ങനെ കരുതുന്നില്ല. You can take a sky's photo right now. But you cannot replace it for tommorows sky.

Creativity is always great. അതാണ് ആദ്യം വരുന്നത്. മറ്റെല്ലാം പിന്നെ..

**Q..:** പുതിയതലമുറയിലെ കുട്ടികൾക്ക് ജീവിതാനുഭവങ്ങളുടെ കുറവുമൂലവും ടെക്നോളജിയുടെ അമിതോപയോഗം മൂലവും അവരുടെ കഴിവുകളിൽ മന്ദീകരണം സംഭവിച്ചിട്ടുണ്ടെന്നാണ് ഇവിടെ



യുള്ള പല ബുദ്ധിജീവികളുടെയും വാദം. ഇതിനായി ഇവർ പല ഉദ്ദാഹരണങ്ങളും നിരത്തുന്നു. ഒരു അദ്ധ്യാപിക എന്ന നിലയിൽ താങ്കൾക്ക് അങ്ങനെ തോന്നിയിട്ടുണ്ടോ...? മാത്രമല്ല കുട്ടികൾക്ക് കൊടുക്കാനുള്ള സന്ദേശം എന്താണ്.

കബിത..: അതിൽ അർത്ഥമില്ല. ഞാൻ ഇപ്പോൾ ഒരു സ്കൂളിലെ അദ്ധ്യാപികയാണ്. അവിടെ ഞാൻ ഒന്നുമുതൽ പന്ത്രണ്ടുവരെയുള്ള ക്ലാസുകളിലുള്ള കുട്ടികളെ പഠിപ്പിക്കുന്നുണ്ട്. അവർ എല്ലാം തന്നെ വളരെ സമർത്ഥരാണ്. അവരിൽനിന്ന് ഞാനും കുറേ പഠിക്കുന്നുണ്ട്. But still the 12 th std or 1 st student when he or she paints there is a green light in the face. Because of it is a creation. Creation എന്നത് വളരെ വ്യത്യസ്തമായ ഒരു കാര്യമാണ്. നിങ്ങൾ എന്തെങ്കിലുമൊന്ന് Create ചെയ്താൽ അത് നിങ്ങൾക്ക് ബോധ്യപ്പെടും. അതിൽ ഒരാനന്ദമുണ്ട്. ആളുകൾക്ക് തോന്നാം ഞങ്ങൾ ലാബുകളിലും കോളേജുകളിലും മറ്റും ധാരാളം പഠിച്ചിട്ടുള്ളതല്ലേ പിന്നെ വീണ്ടും എന്തിനാണ് ഈ റിസർച്ച് ചെയ്യുന്നത് എന്നൊക്കെ. ഇക്കാര്യങ്ങൾ ഒന്നും ഒരിക്കലും അവസാനിക്കുന്നില്ല. ഓരോ പക്ഷിയും പുതിയ ചിറകുകളുമായാണ് ജനിക്കുന്നത്. If you stop looking at it, then who is lagging ? its you. പെയിന്റിംഗ് വ്യത്യസ്തമായ ഒരു ക്രിയയാണ്. ഒരു വിഷ്വലിനെ ഉണ്ടാക്കുക എന്നത് മാത്രമല്ല അത്. എന്നെ സംബന്ധിച്ചിടത്തോളം അത് സ്വയം ആനന്ദം കണ്ടെത്തുന്നതിനുവേണ്ടി ഞാൻ ആശ്രയിക്കുന്ന ഒരു ഉപാധിയാണ്.

If you work 100 percent in aright way to right corner you feel tranquility. അല്ലാതെ ഒരു വിഷ്വലുണ്ടാക്കിയതുകൊണ്ട് ഈ ഫീൽ കിട്ടില്ല. നിങ്ങളും ഒന്നു ചെയ്തുനോക്ക്..

Q..: പുരസ്കാരങ്ങളോടുള്ള നിലപാട് എങ്ങനെയാണ്. ഇതുവരെ ലഭിച്ചിട്ടുള്ള പുരസ്കാരങ്ങളിൽ നിന്നും ജീവിതത്തിനു കിട്ടിയിട്ടുള്ള പ്രചോദനത്തെപ്പറ്റി.. എന്തെങ്കിലും..

പ്രഭാകരൻ..: പെയിന്റർ എന്നുള്ള നിലയിൽ അല്ലാതെ മലയാളി എന്നുള്ള നിലയിലോ മനുഷ്യൻ എന്ന നിലയിലോ കിട്ടേണ്ടുന്ന അംഗീകാരങ്ങൾ എനിക്കെന്നല്ല പലർക്കും കിട്ടിയിട്ടില്ല. ഇതാണ് ഈ നാടിന്റെ പ്രശ്നം. പിക്കാസ്സോ ഉണ്ടാവുന്ന സമൂഹം പലകാര്യങ്ങളും അച്ചീവ് ചെയ്ത സമൂഹമാണ്. നമ്മുടെ നാട്ടിലൊക്കെ പരസ്പരം കൊല്ലുന്ന ബാർബേറിൻ രീതിയിലുള്ള ലൈഫാണ്. ഇതൊന്നും ഒരു പശ്ചാത്യസമൂഹത്താൽ ആലോചിക്കാൻ പറ്റില്ല. അവർ മനുഷ്യനെ മാനിക്കുന്ന മനുഷ്യത്വത്തിൽ വിശ്വസിക്കുന്ന ഒരു സമൂഹമാണ്. അക്കാര്യത്തിൽ നമ്മൾ വളരെ പ്രാകൃതരാണ്. ഇവിടെ അതൊന്നും പ്രതീക്ഷിക്കാനേ പറ്റില്ല. ക്യാപിറ്റലിസ്റ്റ് രാജ്യമായ അമേരിക്കയിൽപ്പോലും നിങ്ങളുടെ പെട്ടി ചുമന്നുകൊണ്ടുത്തരുന്ന പോർട്ടറോട് താങ്ക്യൂ.. എന്ന് പറയേണ്ടി വരും. നമ്മുടെയിവിടെ എടാ പോടാ ബന്ധമാണ്. അതുകൊണ്ടുതന്നെ ഈ സമൂഹത്തിൽ നിന്നും നമുക്ക് പ്രതീക്ഷിക്കാവുന്നതിന് പരിമിതികളുണ്ട്. നിങ്ങൾ ഇവിടെ മനുഷ്യന്റെ കഴിവിനെയല്ല കാണുന്നത് അതുകൊണ്ടാണ് ഈ സൊസൈറ്റി വളരാത്തതും.

ഇത് പലരീതിയിൽ നമുക്ക് മാനിപ്പുലേറ്റ് ചെയ്യാൻ പറ്റും. ഇവിടുത്തേതുപോലൊരു സൊസൈറ്റിയിൽ വേറെ ഒന്നും പ്രതീക്ഷിക്കുന്നതിൽ അർത്ഥമില്ല. വിൽക്കാൻ വേണ്ടിയല്ല ചിത്രങ്ങൾ വരയ്ക്കുന്നത്. വരയോടുള്ള താൽപര്യം കൊണ്ടാണ്. ആരു വാങ്ങാനാ ചിത്രങ്ങൾ...



*വിശ്വാസമെന്ന വാക്കിന് കാഴ്ചയിലെങ്കിലും ഒരുപാട് അർഥങ്ങൾ കൽപ്പിക്കുവാൻ കഴിയും. എന്നാൽ സ്വയം മണ്ടന്മാരാകാൻ തീരുമാനിച്ചവർക്ക് ഏതൊക്കെ രീതിയിൽ ചികഞ്ഞാലും അതിനൊരർത്ഥം മാത്രമേ കാണുവാൻ കഴിയുകയുള്ളൂ. ഏതൊക്കെ വേഷത്തിൽ മുന്നിലെത്തിയാലും അത് അവരെ സ്പർശിച്ചു കഴിഞ്ഞാൽ പിന്നെ ഒരൊറ്റരൂപത്തിലേക്ക് മാറുന്നു.*

# അന്ധവിശ്വാസപടുക്കൾ

*അനന്തു എം / CE 2014 -18*

അന്ധവിശ്വാസപടുക്കൾ
ആഭിചാരക്കളങ്ങൾ
മൂർത്തികളുറങ്ങും ശ്രീകോവിലിൽ
പാറിപ്പടർന്ന ദളങ്ങൾ
മുടിയേറ്റി ദൈവമായി
വിറകൊൾകെ മേനിയിൽ
വാളെടുത്ത് ഉറഞ്ഞുതുള്ളിയീ-
വിശ്വാസത്തിൻ വെളിപാടുകൾ
അന്ധകാരത്തിൽ മതാന്ധത
കത്തിപ്പടർത്തി അഗ്നിക്കോലങ്ങൾ
ചോരയുണങ്ങാത്ത വാഗ്ദത്തഭൂവിൽ
കബന്ധങ്ങൾ വീഴ്ത്തി പടവാളുകൾ
വർഗീയ പടവാളുകൾ...
കൈകൂപ്പികരയുന്ന മനുഷ്യത്വം
നിർദയം ആർത്തിരമ്പും പടവാളുകൾ

ഗോമാതാവ് പാൽചുരത്തും മണ്ണിൽ,
ചോരചുരത്തി മനുഷ്യകിടാങ്ങൾ
ഈയമുരുക്കി കാതടപ്പിച്ചു.
വരേണ്യ തത്വശാസ്ത്രങ്ങൾ
കാതുകൾ അടക്കുന്നില്ല,
അറുക്കുന്നു പിൻഗാമികൾ
ആർഷഭാരത സംസ്കാരയണിയറയിൽ
ആർക്കും വേണ്ടാതിതാ പട്ടിണിക്കോലങ്ങൾ
ആർക്കുവേണ്ടിയീ നരഹത്യകൾ
ഓർക്കാൻ മാത്രമീ ബലിദാനികൾ
ഇനിയുമുണ്ടേറ്റം പാടിപ്പുകഴ്ത്താൻ
നവലോകത്തിൻ വിധാതാക്കൾ തൻ അപദാനങ്ങൾ

*"ഒരു വട്ടം കൂടിയെന്നോർമകൾ മേയുന്ന
തിരുമുറ്റത്തെത്തുവാൻ മോഹം
തിരുമുറ്റത്തൊരു കോണിൽ നിൽക്കുന്നോരോ
നെല്ലി മരം ഒന്നുലുത്തുവാൻ മോഹം"*




# പൊന്നരിവാൾ അമ്പിളിയിൽ

*യദുകിരൺ / EEE 2012-16*

മലയാള സാഹിത്യം സാംസ്കാരിക മേഖലയ്ക്ക് ഒരുപാട് നഷ്ടങ്ങൾ സമ്മാനിച്ചാണ് പോയവർഷം കടന്നുപോയത്. കൽപ്പനയിൽ തുടങ്ങി കലാഭവൻ മണിയും, രാജാമണിയും വരെ എത്തി നിൽക്കുന്നു നഷ്ടങ്ങൾ. അവരിൽ ശ്രേഷ്ഠനായ ഒരു വ്യക്തിത്വത്തെ ഓർമ്മിക്കുകയാണ്. മെല്ലെ മെല്ലെ മുഖപടം തെല്ലൊതുക്കി ആകാശത്തിന്റെ നക്ഷത്രജാലകം തുറന്നുതന്ന ധന്യനായ കവി ഒ.എൻ.വി. കുറുപ്പ്. മലയാളി മനസ്സിൽ രാഷ്ട്രീയവബോധവും വിപ്ലാവേശവും നിറച്ച കാവ്യപ്രപഞ്ചത്തിന്റെ ഉടമ..

തെല്ലൊരു ആവേശത്തോടെയും അഭിമാനത്തോടെയും അല്ലാതെ. ഒ.എൻ.വി എന്ന പേര് മലയാള-കാവ്യ ശാഖയിൽ നിന്ന് വായിച്ചെടുക്കാൻ കഴിയില്ല. അത്രയ്ക്ക് പ്രൗഢമായിരുന്നു ജനമനസ്സുകളിൽ അദ്ദേഹത്തിന്റെ ജനനം. സമ്പന്നമായിരുന്നു

ആ കാവ്യജീവിതം. 1931-ൽ കൊല്ലം ജില്ലയിലായിരുന്നു അദ്ദേഹത്തിന്റെ ജനനം. വിദ്യാർത്ഥിയായിരിക്കെ 15 ാം വയസ്സിൽ 'മുന്നോട്ട്' എന്ന കവിതയിൽ തുടങ്ങി ജ്ഞാനപീഠം വരെ എത്തിനിൽക്കുന്നു അത്. കൊല്ലം SN കോളേജിൽ നിന്ന് സാമ്പത്തിക ശാസ്ത്രത്തിൽ ബിരുദവും, തിരുവനന്തപുരം യൂണിവേഴ്സിറ്റി കോളേജിൽ നിന്ന് മലയാളത്തിൽ ബിരുദാനന്തര ബിരുദവും പൂർത്തിയാക്കിയ ഒ.എൻ.വിയെ ആദ്യം എതിരേറ്റത് എറണാകുളം മഹാരാജാസ് കോളേജ് ആയിരുന്നു. തുടർന്ന് കോഴിക്കോട് ഗവ: ആർട്സ് & സയൻസ് കോളേജ്, തലശ്ശേരി ബ്രണ്ണൻ കോളേജ് എന്നിവിടങ്ങളിൽ മലയാള വിഭാഗം തലവനായി സേവനമനുഷ്ഠിച്ചു. കേരളകലാമണ്ഡലം ചെയർമാൻ , കേന്ദ്രസാഹിത്യ അക്കാദമി അംഗം എന്നീ നിലകളിലും പ്രവർത്തിച്ചു. കേന്ദ്രസർക്കാരിന്റെ പത്മശ്രീ, പത്മവിഭൂഷൻ ബഹുമതികളോടൊപ്പം ആറുപതിറ്റാണ്ട് നീണ്ട സാഹിത്യജീവിതത്തിന് അലങ്കാരമായി 2007 ലെ ജ്ഞാനപീഠം പുരസ്കാരവും അദ്ദേഹത്തെ തേടിയെത്തി.

**■ തെല്ലൊരു ആവേശത്തോടെയും അഭിമാനത്തോടെയും അല്ലാതെ. ഒ.എൻ.വി എന്ന പേര് മലയാള-കാവ്യശാഖയിൽ നിന്ന് വായിച്ചെടുക്കാൻ കഴിയില്ല. അത്രയ്ക്ക് പ്രൗഢമായിരുന്നു ജനമനസ്സുകളിൽ അദ്ദേഹത്തിന്റെ ജനനം. സമ്പന്നമായിരുന്നു**

വൈലോപ്പിള്ളിയുടെ 'മാമ്പഴ'ത്തിനു ശേഷം സാധാരണക്കാരെ വല്ലാതെ ആകർഷിച്ച കവിതയായിരുന്നു 'കോതമ്പുമണികൾ'. ചെറിയ ക്ലാസിലെ പാഠപുസ്തകത്തിൽ വരച്ചിട്ട കുതിരപ്പുറത്ത് വരുന്ന രാജകുമാരന്റെ ചിത്രം ഇന്നും മനസ്സിൽ മായാതെ കിടക്കുന്നുണ്ടാകാം. അനുദിനം നശിച്ചുകൊണ്ടിരിക്കുന്ന നമ്മുടെ പ്രകൃതിയുടെ അവസ്ഥയിൽ അദ്ദേഹം ഭൂമിക്ക് എഴുതിയ ചരമഗീതം ഏറെ ചർച്ചകൾക്കും പുനർവിചിന്തനങ്ങൾക്കും ഇടനൽകി.

സ്വാതന്ത്രലബ്ധിക്കുശേഷം ഇടത് പുരോഗമന പ്രസ്ഥാനങ്ങളിൽ ആകൃഷ്ടനായ ഒ.എൻ.വി ആ കാലഘട്ടങ്ങളിൽ വിപ്ലവത്തിന്റെ തീജ്വാല ജനങ്ങളിലെത്തിക്കാൻ ഒരു മുഖ്യപങ്ക് വഹിച്ചു. കെ.പി.എ.സി യുടെ നാടക ഗാനങ്ങളിൽ ഒഴിച്ചുകൂടാനാകാത്ത സാന്നിധ്യമായി അദ്ദേഹം മാറി. 'ബലികുടീരങ്ങളിലൂടെ' അനേകായിരം പുരോഗമന പ്രസ്ഥാനങ്ങളിലേക്ക് ആകർഷിക്കാനും അതോടൊപ്പം ചക്കരപ്പന്തലിൽ തേൻമഴ ചൊരിയുന്ന ചക്രവർത്തി കുമാരനേയും വരച്ചിട്ട് അക്കാലത്തെ പ്രണയ സങ്കൽപ്പങ്ങൾക്ക് മാറ്റ് കൂട്ടാനും ഒ.എൻ.വിയ്ക്ക് കഴിഞ്ഞു. ഒരുപക്ഷേ ഒ.എൻ.വിയെന്ന കവിയേക്കാൾ




നമുക്ക് പരിചയും ഒ.എൻ.വിയെന്ന സിനിമ ഗാനരചയിതാവിനെയായിരിക്കും. ഒരു മുഴുവൻ സമയ ഗാനരചയിതാവല്ലായിരുന്നിട്ടും മികച്ച ഗാനരചയിതാവിനുള്ള സംസ്ഥാന സർക്കാരിന്റെ പുരസ്കാരം 13 തവണ അദ്ദേഹത്തെ തേടിയെത്തി. 'വൈശാലി'യിലെ ഗാനങ്ങൾക്ക് ലഭിച്ച ദേശീയപുരസ്കാരവും അതിന് മാറ്റ് കൂട്ടി. അർത്ഥവും കവിതയുടെ കാലിക പ്രസക്തിയും അദ്ദേഹത്തെ കൂടുതൽ ജനകീയനാക്കി. 1995 ൽ പുറത്തിറങ്ങിയ 'കാലം മാറുന്നു' എന്ന ചിത്രത്തിലൂടെ സിനിമാ രംഗത്തെത്തിയ അദ്ദേഹം 'മാണിക്യവീണയുമായെൻ' എന്ന ഗാനത്തിലൂടെ സംഗീത ആസ്വാദകരുടെ ഹൃദയത്തിൽ ഒരു സ്വർണ്ണ സിംഹാസനം തന്നെ നേടിയെടുത്തു. 'ഇന്ദ്രനീലിമയോലും', 'ഹൃദയത്തിൻ മധുപാത്രം' തുടങ്ങിയ ഗാനങ്ങൾ മലയാളഭാഷ ഉള്ളിടത്തോളം കാലം നിലനിൽക്കും. ഒ.എൻ.വിയുടെ വരികളോടൊപ്പം ജോൺസൺ മാഷിന്റെ നക്ഷത്രവിരലുകളും, യേശുദാസിന്റെ ശബ്ദമാധുര്യവും ചേർന്നാൽ അതൊരപൂർവ്വ രസതന്ത്രമായിരിക്കും. അദ്ദേഹത്തിന്റെ മറ്റു സിനിമാ ഗാനങ്ങൾ മുൻഗണനാ ക്രമത്തിൽ എടുത്തുപറയുക എന്നത് വിഷമകരമാണ്. ഒരു സിനിമ ഗാനരചയിതാവ് എന്നതിലുപരി ഒരു നല്ല സംഗീതാസ്വാദകൻ കൂടിയായിരുന്നു ഒ.എൻ.വി. തന്റെ കൂടെയുള്ള രചയിതാക്കളെ വേണ്ട വിധം പ്രോത്സാഹിപ്പിക്കാനും അദ്ദേഹം മറന്നില്ല.

സമൂഹം പ്രധാനപ്പെട്ട ഒരു രാഷ്ട്രീയാവസ്ഥയിലേക്ക് പരിവർത്തനം ചെയ്യപ്പെടുന്ന ഒരു കാലഘട്ടത്തിലായിരുന്നു ഒ.എൻ.വി എന്ന കാവ്യസൂര്യൻ രൂപപ്പെടുന്നത്. അമ്പതുകളിൽ ലോകവ്യാപകമായി സാമ്രാജ്യത്വവിരുദ്ധ പ്രസ്ഥാനങ്ങൾ ശക്തിപ്പെടുകയും അതിന്റെ ചാലകശക്തിയായി കമ്യൂണിസ്റ്റ് പ്രസ്ഥാനം മാറുകയും ചെയ്തകാലം. ആ കാലത്തിലാണ് കെ.പി.എ.സിയുടെ നാടക ഗാനങ്ങളിലൂടെ പുരോഗമന കലാശാഖയുടെ ശക്തിയായി ഒ.എൻ.വി മാറുന്നത്. കെ.പി.എ.സിയുടെ രണ്ടാമത്തെ നാടകമായിരുന്ന 'നിങ്ങളെന്നെ കമ്യൂണിസ്റ്റാക്കി'യിലെ 27 ഗാനങ്ങൾ രചിക്കുമ്പോൾ അദ്ദേഹത്തിന് പ്രായം 20. 'പൊന്നരിവാളമ്പിളി'യുടെ അലയൊലി ഇന്നും നമ്മുടെ കാതുക്കൾക്ക് ഇമ്പം നൽകുന്നു.

ഒ.എൻ.വിയുടെ ഓരോ ഗാനങ്ങളും ജനം സ്വീകരിച്ചത് ഏറെ ആവേശത്തോടെയാണ്. ഇരുണ്ട കേരളത്തിൽ നിന്ന് ചുവന്ന കേരളത്തിലേക്ക് സമൂഹം മാറിയത് ഈ ഗാനങ്ങൾ കേട്ടാണ്. തൊഴിലാളി വർഗ്ഗത്തിന്റെ ജീവിതയാതനകളും, ശക്തിയും പ്രതീക്ഷയുമെല്ലാം അതിൽ തെളിഞ്ഞുനിന്നു. 'നമ്മളു കൊയ്യും വയലെല്ലാം നമ്മുടെയാകും പൈങ്കിളിയേ' എന്ന് സ്വപ്നം കാണാനും ആ സ്വപ്നം യാഥാർത്ഥ്യമാക്കാനും അദ്ദേഹം കൂട്ടുനിന്നു. എന്നിരുന്നാലും ഒ.എൻ.വിയുടെ നിര്യാണത്തോടെ നമുക്ക് നഷ്ടപ്പെട്ടിരിക്കുന്നത് മണ്ണിന്റെ മണമുള്ള ഒരുപിടി കവിതകളും ഇനി പിറക്കേണ്ടിയിരുന്ന ഒരുപറ്റം നല്ല സിനിമാ ഗാനങ്ങളുമായിരുന്നു. കൈരളിയുടെ കാവ്യസൂര്യൻ ഇനി കവിതയായി മനസ്സിലുണ്ടാകും.

ഡോ. സുകുമാർ അഴീക്കോടിന്റെ വാക്കുകൾ കടമെടുത്താൽ ഒ.എൻ.വി എന്നതിൽ ഒരു വിളിയും, ഒരു വിളി കേൾക്കലുമുണ്ട്.'ഓ' കേരളത്തിന്റെ വിളിയായും, 'വി' കവിയുടെ വിളികേൾക്കലായും കരുതാം...

# 4 year abstract...

*ഗോപി കൃഷ്ണൻ സി / CE 2013-17*

It feels good ..! Right now im free..free like a free bird out his cage, experiencng possitive vibes all through my body and soul..feels like writing, not particular bt it feels like i should bring some new phase to life..hopeing for a period of transformation,like a quote i have gone somewhere at some tough time," when the tiny caterpiller thought the world was over, she turned into a beautiful butterfly..this same has given me hope to move on .quotes are beautiful and hopegiving when it parallels our circumstances..i dont knw how, bt i pluck the ri8 ones at the ri8 time,wondering wheather it out for all people..at peace with myself .no regrets nothing...i dnt knw i should write about,may be this all are jus blunders,bt as far as im concernd this relates my feelings...dnt knw where im runnig off too,bt by luck or some other factor, i had always ran to get where i was going, so it seems like i should trust the flow ..wateva happens life will jus move on..i hope everything works out for me..

There shouldnt be any committments, no emotional attachments, atleast at ur teen, free urself from all those dumbass .it may sound rather offended, but its the truth, as far as my current concern.meet new people, talk about ur dreams, insecurities evrthing that haunts u, inspires u, talk out .this is how u grow .Being an introvert really sucks.. so jus get ovet that, talk to new people. it takes some courage to go up to someone you have never met before and start a converation.however more people are welcomming than we generally expect .when u encounter someone who isnt, remember that someone else will be.Free urself commitments .set off to foreign land - with friends, alone- let the world inspire u.move out of the littile bubble u have always lived in & see the endless possibilities of life.you will realize some truths about life that nobody is ever going to tell u, during one of those journey .travel can change the life."the motorcycle diaries" the transformation of a doctor to a marxist revolutionary-Dr ernesto che guevara,one of the ultimate example of the transformative power of a journey .Che was fundamentally altered by the things he saw and the people he met on that trip, so much so that the entire course of his life has changed.There aren't many of us who could claim to have had such a drastic difference made to their lives by a mere holiday but surely anyone who's ever left home in search of adventure could relate to the tale of Che and Alberto.Travel changes you. You might not set out with the idea of it, and it might just be something small that's altered, but there's no doubt that the change is there.all of us have dreams and for some odd reasons, most of us come to belive that its not going to come true,very early in the life. Never give up.Its just the begining of ur career- theres enough time for u to pursue ur dreams .do it while u can .

**There was a time when i cried just because i was "i"..now i do not have the patience for cynicism or excessive critism .I lost the will to please those who do not like me, love me and to smile at those who do not want to**

There was a time when i cried just because i was "i".. now i do not have the patience for cynicism or excessive critism .I lost the will to please those who do not like me, love me and to smile at those who do not want to smile at me.i no longer spend time with those who lies or want to manipulate. I decided not to coexist anymore with pretense, hypocrisy, dishonesty and cheap praise. I hate conflicts and comparison . I do not get along with those who dont know how to give a compliment or a word of encouragement... and above all that i firmly believe that this is the way u find peace of mind... happiness!..

*കൂട്ടത്തിലേറെയും ഇതുവരെ കാണാൻ ശ്രമിക്കാത്തവയാണെന്ന് മനസ്സിലായിത്തുടങ്ങി. എനിക്കാവശ്യമില്ലാതിരുന്നതു കൊണ്ടായിരിക്കാം. ഇപ്പോ ഒരു സ്ഥലം വരെ പോകാൻ ഒരാഗ്രഹം. വാർത്താപ്രാധാന്യം കൊണ്ട് വികസനമെന്ന വിപത്ത് ചേക്കേറി വന്ന അവിടം നശിപ്പിക്കുന്നതിനു മുമ്പെങ്കിലും ഒന്നു പോയി കാണണം.*

# മീശപ്പുലിമല വരെ

*പ്രിൻസ് എം പി/ B Arch 2012-17*

'മീശപ്പുലിമലയിൽ മഞ്ഞ് വീഴുന്നതു കണ്ടിട്ടുണ്ടോ..?'

അമ്മച്ചിയാണെ ഞാൻ കണ്ടിട്ടില്ല. ആഗ്രഹവും, സാഹചര്യവും മൂത്ത് വന്നപ്പോഴേയ്ക്കും നമ്മുടെ സാറന്മാർ ആ സ്വർഗ്ഗകവാടം അങ്ങ് കൊട്ടിയടച്ചുകളഞ്ഞു. ഇനിയിപ്പോഴുള്ളത് ഒരു നരകപാതയാണ്. സിനിമ, അത് ആസ്വാദിക്കുന്ന ജനതയിൽ ചെലുത്തുന്ന സ്വാധീനം തീരെ ചെറുതല്ല. മലയാളസിനിമയിൽ പ്രത്യേകിച്ച് യാത്രാധിഷ്ഠിതമായ സിനിമകൾ കഴിഞ്ഞ കുറച്ചുകാലയളവിനുള്ളിൽത്തന്നെ നേടിയെടുത്ത പ്രചാരം ഇത് വ്യക്തമാക്കുന്നതാണ്. നീലാകാശം പച്ചക്കടൽ ചുവന്ന ഭൂമി എന്ന സമീർ താഹിർ ചിത്രം മലയാള യുവത്വത്തിലുണർത്തിയ പ്രധാന ആവേശം യാത്രയായിരുന്നു.

കുഞ്ഞിക്കയുടെ(ദുൽക്കർ സൽമാൻ) തന്നെ മറ്റൊരു ചിത്രത്തിലെ പാട്ടുപോലെയായിരുന്നു പിന്നീടുള്ള കാര്യങ്ങൾ അഥവാ: സഞ്ചാരി നീ സഞ്ചാരി ഞാൻ.. കൈയ്യിലൊരു ശകടവും പെട്രോളടിക്കാൻ കാശും അല്ലെങ്കിൽ ഇതുരണ്ടുമുള്ള ഒരു ചങ്ക് കൂട്ടുകാരനും ഉള്ള ഏതൊരുത്തനും പിന്നീടങ്ങോട്ട് സഞ്ചാരിയായി മാറി. മനുഷ്യൻ അങ്ങനെയാണ് ഭൂമിയിലെ സർവ്വചരാചരങ്ങളും ചലനാത്മകമാണെങ്കിലും സിദ്ധാന്തം അടിയുറച്ചുനിൽക്കുമ്പോൾ എങ്ങനെയാണ് വീട്ടിൽ നിർജീവമായിരിക്കുക. പ്രാചീനകാലം മുതൽ മിക്ക മനുഷ്യരും നൊമാഡിക്ക് ആയിരുന്നു. ദേശംവിട്ട് ദേശംതേടുന്നവർ ആ വിചാരവികാരങ്ങൾ അത്രപെട്ടന്നെങ്ങനെയാണ് ജനിതകഘടനകളിൽ നിന്നും മാഞ്ഞുപോവുക..? ഇഷ്ട ഹോബി ഏതാണെന്നുള്ള ചോദ്യത്തിന് 100 ൽ 99 പേരും യാത്ര എന്നുപറയുന്നതിന് മറ്റൊരു കാരണം തേടേണ്ടതില്ലല്ലോ...യാത്ര.......

കടന്നുചെല്ലുന്ന വഴികൾ, സാഹചര്യങ്ങൾ, കണ്ടുമുട്ടുന്ന ആളുകൾ സംസാരിക്കുന്ന ഭാഷകൾ ഇവയൊക്കെ ആ പുത്തൻ ഉണർവിന് ഏതൊരാളേയും ആകർഷിക്കും. സമയം എന്നാതാണ് മറ്റൊരു വസ്തുത. പറഞ്ഞ് പറഞ്ഞ് കാട് കയറേണ്ടതില്ല. തൽക്കാലം നമുക്ക് മീശപ്പുലിമല കയറാം... പിന്നേയും കുഞ്ഞിക്ക തന്നെയാണ് താരം.. ചാർളി എന്ന മലയാളസിനിമയിൽ ആത്മഹത്യയുടെ വക്കിൽ എത്തിനിന്ന സഹനടിയെ നോക്കി ആ ചോദ്യം അവരെ അസ്വസ്ഥയാക്കിയെന്നാണ് സിനിമ പറയുന്നത്. അതിലൊക്കെയേറെ ആ സിനിമ മലയാളി യുവത്വത്തെയാണ് ഇരിക്കപ്പൊറുതിയില്ലാത്തവരാക്കിമാറ്റിയത്.

**■ മീശപ്പുലിമല കാണാതെ സ്വർഗ്ഗത്തിൽച്ചെന്നാൽ ചിത്രഗുപ്തൻ ഉലയ്ക്കക്കടിക്കുമെന്ന് പേടിച്ച് പലരും പടംകണ്ട് തീരുന്നതിന് മുമ്പേ മീശപ്പുലിമലയിലേക്ക് വിട്ടു. കൊളുക്കുമല എസ്റ്റേറ്റ്‌വഴിയുള്ള സ്വർഗ്ഗവാതിൽ സഞ്ചാരികൾക്കായി മലർക്കെ തുറന്നിട്ടിരിക്കുകയായിരുന്നു. നൂറുരൂപയ്ക്ക് ലഭിക്കുന്ന പാസ്സുമായി കൊളുക്കുമലയും കടന്ന് അവർ മീശപ്പുലിമല കയറിത്തുടങ്ങി.**

മീശപ്പുലിമല കാണാതെ സ്വർഗ്ഗത്തിൽ ചെന്നാൽ ചിത്രഗുപ്തൻ ഉലയ്ക്കക്കടിക്കുമെന്ന് പേടിച്ച് പലരും പടംകണ്ട് തീരുന്നതിന് മുമ്പേ മീശപ്പുലിമലയിലേക്ക് വിട്ടു. കൊളുക്കുമല എസ്റ്റേറ്റ്‌വഴിയുള്ള സ്വർഗ്ഗവാതിൽ സഞ്ചാരികൾക്കായി മലർക്കെ തുറന്നിട്ടിരിക്കുകയായിരുന്നു. നൂറുരൂപയ്ക്ക് ലഭിക്കുന്ന പാസ്സുമായി കൊളുക്കുമലയും കടന്ന് അവർ മീശപ്പുലിമല കയറിത്തുടങ്ങി. ഈ കയറ്റംകണ്ട് സഹിക്കാനാവാതെ നാട്ടിലെ ജീപ്പ് ഡ്രൈവർമാർ കൊളുക്കുമല - മീശപ്പുലിമല റൂട്ടിൽ ജീപ്പ് സവാരിയും ആരംഭിക്കാൻ നാളുകളധികം വേണ്ടിവന്നില്ല.

മീശപ്പുലിമലയിൽ കാൽപൊക്കിയും കൈപൊക്കിയും നിന്നും ഇരുന്നും കിടന്നുമുള്ള ചിത്രങ്ങളാൽ സഞ്ചാരികൾ നവമാധ്യമങ്ങളിൽ



അരങ്ങുവാണു. തന്നെ കണ്ടുപിടിച്ച് തന്നെക്കുറിച്ച് വാതോരാതെ സംസാരിച്ച് അനാവശ്യ പബ്ലിസിറ്റി നൽകിയവരുടെ മാതാപിതാക്കളെ പ്രകൃതിതന്നെ സ്മരിക്കുന്ന ഒരവസ്ഥ എത്തിയപ്പോഴേക്കും നാടുണർന്നു. സർക്കാരുണർന്നു. എലിയെപ്പേടിച്ചില്ലം ചുട്ട ചരിത്രമുള്ള ഭരണസിരാകേന്ദ്രങ്ങൾ പൊടുന്നനെ ഒരു നിരോധനം ഏർപ്പെടുത്തികൊളുക്കാമല വഴിയിലൂടെ മലകയറ്റം ഇനി വേണ്ട മീശപ്പുലിമലയിൽ മഞ്ഞുപെയ്യുന്നത് കാണണമെങ്കിൽ ഇനി 1750 രൂപ എണ്ണിക്കൊടുക്കണമെന്നവർ തറപ്പിച്ചങ്ങട് പറഞ്ഞു കളഞ്ഞു. ഹൈറേഞ്ച് പുകഞ്ഞു, ഹർത്താൽ.. കരിങ്കൊടി.. സമരം.. ബഹളം..കോലാഹലം...

മീശപ്പുലിമലയിലേയ്ക്ക് സഞ്ചാരികളുടെ ആധിക്യത്തിൽ ജീവിതം കരുപ്പിടിപ്പിച്ച് തുടങ്ങിയവരുടെ വയറ്റത്തടിച്ചപോലെയായി കാര്യങ്ങൾ. പരിസ്ഥിതി വാദികളുടെ അകമഴിഞ്ഞ പിന്തുണയും മറ്റും കൈമുതലാക്കി ആ നിരോധനാജ്ഞ ഇന്നും തുടരുന്നു. നിരോധനമല്ല നിയന്ത്രണമാണ് വേണ്ടത് എന്നാണ് നമ്മുടെ ഒരുപക്ഷം..(ഒരുപക്ഷേ ഈ പക്ഷംപറച്ചിൽ മീശപ്പുലിമല ചുളുവിലയിൽ കാണാൻ പറ്റാത്തതിലുള്ള പരിഭവം മൂലമാണെന്നുള്ള തുണിയുടുക്കാത്ത സത്യവും മറച്ചുവയ്ക്കുന്നില്ല)

താത്വികമായ ഒരവലോകനമാണ് ഇവിടെ ആവശ്യം. അതായത്, നയന മനോഹരമായ കാഴ്ചകൾ ഒളിച്ചുവച്ചിരുന്ന കേരളത്തിലെ ഏറ്റവും ഉയരംകൂടിയ സുന്ദരിയായ മീശപ്പുലിമല അങ്ങനെ സഞ്ചാരികളുടെ അനിയന്ത്രിതമായ ആഗമനത്തിൽ ആനന്ദപ്പുലിമലയായി. ഒരുപക്ഷേ മറിച്ചുചിന്തിച്ചാൽ അസ്വസ്ഥയായി എന്നും കാണാം. ഈ സമയവും ടൂറിസംവകുപ്പും വനംവകുപ്പും ഒരുമിച്ചുചേർന്ന് നടത്തിയിരുന്ന മീശപ്പുലിമല ട്രക്കിംഗ് @ 1750/ എന്ന പാക്കേജ് ശാപമോക്ഷത്തിനായി കിണഞ്ഞ് ശ്രമിച്ചുകൊണ്ടേയിരുന്നു.

അങ്ങനെ കൊളുക്കുമലയിലൂടെ ട്രക്കിംഗ് അതിഗംഭീരമായി, കൊളുക്കുമല പാക്കേജുകൾ കൂമ്പാരമായി. വശ്യമായ സൗന്ദര്യം ഒളിപ്പിച്ചുവച്ച് തന്നിലേക്ക് ആളുകളെ ആകർഷിക്കുന്ന പ്രകൃതിയാണോ ഇവിടെ തെറ്റുകാരി...? അങ്ങനെ ചിന്തിക്കുന്ന സുഡാപ്പിസത്തിൽ എനിക്ക് വിശ്വാസമില്ലച്ചോ... അതിഭീകരമായ ആക്രാന്തംമൂലം ഈ നയനമനോഹരമായ അന്തരീക്ഷം അനുഭവിക്കാൻ വരുന്ന സഞ്ചാരികളേയും ഒരു പരിധിവരെ കുറ്റം പറയാനാവില്ല. താൽക്കാലിക നേട്ടങ്ങൾക്കായി സഞ്ചാരികളെ വഴിതെറ്റിച്ച് കുറുക്കുവഴികൾ തേടാൻ സഹായിക്കുന്ന ഇടനിലക്കാരാണോ തെറ്റുകാർ... തെറ്റും ശരിയും എല്ലാം കാലം തെളിയിക്കട്ടെ.. നമുക്കിനിയും സഞ്ചരിക്കാം എല്ലാത്തിന്റേയും മാതാവായ പ്രകൃതി ഒരുക്കിയിരിക്കുന്ന മഹാത്ഭുതങ്ങൾ തേടി ഒട്ടും അസ്വസ്ഥമാക്കാതെ ഒട്ടും അലോസരപ്പെടുത്താതെ.

# മാപ്പ്

*നിനക്കുമുണ്ടാകും എന്നെപ്പോലെ സ്വപനങ്ങളുടേയും പ്രതീക്ഷകളുടേയും കുന്നിൻമുകളിൽ വിഹരിക്കുന്ന കൂട്ടുകാർ. എന്നാൽ അവനു പിന്നിൽ നീ കണ്ട കുന്ന് അവൻ തന്നെ കെട്ടിപ്പടുത്തതാണോയെന്ന് നിനക്കറിയണമെങ്കിൽ അത്രത്തോളം നീ അവനെ അറിയേണ്ടിയിരിക്കുന്നു. സ്വന്തം ജീവിതവും ഭാവിയും കെട്ടിപ്പടുക്കുവാനുള്ള അവന്റെ സ്വാതന്ത്ര്യം എത്രത്തോളം സംരക്ഷിക്കപ്പെട്ടെന്ന് മനസ്സിലാക്കേണ്ടിയിരിക്കുന്നു. ഒരു പക്ഷേ ഈ യാത്രയിൽ അവസാനമായി ഞാൻ അറിയാൻ ബാക്കി വച്ചതതായിരിക്കണം.*

*നിധിൻരാജ് പി / ME 2012-16*

പഴക്കം ചെന്ന പുസ്തകങ്ങളുടെ മണം മുറിയിലാകെ തങ്ങി നിൽപ്പുണ്ട്. വർണ്ണക്കടലാസുകൊണ്ടലങ്കരിച്ച ജനൽച്ചില്ലിലൂടെ പകലുമുഴുവനായും കണ്ടു തീർത്ത സൂര്യൻ അരിച്ചിറങ്ങി. വാതിൽ തുറക്കുന്ന ശബ്ദം കേട്ട് ബഹളം വെച്ചോടുന്ന എലികൾ മാത്രമാണ് ആകെയുള്ള ശല്യക്കാർ. അവരും അടങ്ങിയതോടെ മുറിയിലാകെ നിശബ്ദത പടർന്നുതുടങ്ങി.

ഒരു വലിയ ഇടവേളയ്ക്കു ശേഷമാണ് അയാൾ തന്റെ വായനാമുറിയിലെത്തുന്നത്. വായനാകമ്പം തലയ്ക്കുപിടിച്ച സമയത്ത് ഒരുക്കൂട്ടിയതാണ് ഇക്കണ്ട പുസ്തകങ്ങളത്രയും. എഴുത്തുകാരിൽ നിന്നും നേരിട്ട് അവരുടെ കൈയ്യൊപ്പോടു കൂടിയുള്ളവയുണ്ടതിൽ. മണിയോഡറുകളയച്ച് ആഴ്ചകളോളം കാത്തിരുന്ന് കിട്ടുന്ന പുസ്തകങ്ങളെ ഉപചാരപൂർവ്വം ആനയിച്ച് കൊണ്ടുവന്നിരുത്തിയതാണ് അവിടൊക്കെയും. മനുഷ്യസ്പർശം മറന്നുതുടങ്ങിയ ആ മുറിക്കുള്ളിലേയ്ക്ക് അപരിചിതന്റെ ഭാവഭേദങ്ങൾ മറച്ച് വെച്ചുകൊണ്ട് അയാൾ പ്രവേശിച്ചു.

സർവ്വത്ര പൊടി.. സർവ്വ ശക്തിയുമെടുത്തൊന്നു തുമ്മി. ഒന്നല്ല, രണ്ടുമൂന്ന് വട്ടം. പാതിയുറക്കത്തിലായിരുന്ന പുസ്തകങ്ങളൊക്കെയും പരിതപിച്ചു. മേശയ്ക്കുമുകളിൽ അലസമായി ചിതറിക്കിടന്ന പുസ്തകക്കൂട്ടത്തിൽ നിന്നും ഒന്നെടുത്ത് അരികിലുള്ള ചാരുകസേരയിൽ അയാൾ പതിയെ ഇരുന്നു...

ഇന്ന് മകന്റെ ഓർമ്മ ദിവസമാണ്...

"എനിക്ക് കുറെ കുറെ കഥകളെഴുതണം കുറെ കുറെ കവിതകളും. ചിത്രങ്ങൾ വരക്കണം. അങ്ങനെ ഒരെഴുത്തുകാരനും ചിത്രകാരനുമാകണം".

കൈയ്യിൽ തൂങ്ങിനടക്കുമ്പോഴെപ്പെഴോ ആണ് മകൻ അയാൾക്ക് മുന്നിൽ തന്റെ സ്വപ്നക്കൂട് തുറന്നത്. നീ എഴുത്തുകാരനൊന്നും ആകണ്ട.. എന്താകണമെന്ന് ഞാൻ കണ്ടുവെച്ചിട്ടുണ്ട്...!.

അവൻ ഒന്നും മിണ്ടിയില്ല. കൈയിൽ നിന്നിറങ്ങി മുന്നോട്ടോടി പൂഴിമണ്ണിൽ കോലുകൊണ്ട് എന്തൊക്കെയോ എഴുതി.. അവനും മണൽത്തരിക്കുമറിയാവുന്ന് ഭാഷയിൽ എന്തൊക്കെയോ.... പിന്തിരിഞ്ഞ് നിന്ന് ഒന്ന് ചിരിക്കുക മാത്രം ചെയ്തു.. വളർന്നപ്പോൾ തന്റെ നിർബന്ധം കാരണം അവനെ മെഡിസിനു ചേർത്തു. അപ്പോഴുമവൻ ഒന്നും പറഞ്ഞില്ല. 'അല്ല ' പറഞ്ഞൊതൊന്നും താൻ കേട്ടില്ല. അയാൾ പതിയെ പുറകിലോട്ട് ചാഞ്ഞു. എന്തൊക്കെയോ കൊത്തി തിന്ന്



കാക്ക പുറത്തുനിന്ന് ഒച്ച് വെക്കുന്നുണ്ട്.

തനിക്കിത്രയും വിവരമുണ്ടായിട്ടും വിവരക്കേട് ചെയ്യാനണല്ലോ യോഗം....കഷ്ടം. ഒറ്റപ്പെടുത്തികൊണ്ട് ഉറക്കം നഷ്ടപ്പെട്ട കഥാപാത്രങ്ങളൊക്കെയും പുറത്തുചാടി. നമുക്കിവനെ അവനിഷ്ടപ്പെട്ടൊരു ലക്ഷ്യത്തിലെത്തിക്കണം. അയാളെ പൂർണ്ണഗർഭം ധരിച്ചിരുന്ന അമ്മയുടെ അരികിൽ ചേർന്നിരുന്ന് അച്ഛൻ പറയുന്നൊരു രംഗം ഭൂതകാലജ്ഞാനിയായൊരു മുത്തശ്ശി കാട്ടിക്കൊടുത്തു..

മുതിർന്നവർ അയാൾക്ക് മുമ്പിൽ പ്രതിഷേധത്തിന്റെ പെരുമ്പറ കൊട്ടി. കുട്ടികൾ അയാൾക്ക് മുകളിലൂടെ മലക്കം മറിഞ്ഞു. എന്തെങ്കിലുമൊക്കെ തിരിച്ച് പറയാൻ തുടങ്ങുന്നതിനു മുമ്പേ പുസ്തകങ്ങളുടെ പടയ്ക്കുമുമ്പിൽ അയാൾ ഒറ്റപ്പെട്ടു. ഇരുട്ട് പടർന്നു. ഒരു കാക്കമാത്രം പുറമേ നിന്നും

അയാൾക്കായി കരഞ്ഞു.....



*വെള്ളം വെള്ളം സർവത്ര....തുള്ളി കുടിക്കാനില്ലത്രേ...!*

# ഒരു തുള്ളിക്കായ്

*ജിഷ്ണു. ബി. ചന്ദ്രൻ*

വായു, വെള്ളം, ഭക്ഷണം, പാർപ്പിടം മനുഷ്യജീവനു മാത്രമല്ല ഈ സുന്ദര സുരഭില ഭൂമിയിലെ എല്ലാ ചരാചരങ്ങൾക്കും ഈ നാല് ആവശ്യ ഘടകങ്ങൾ ജീവൻ നിലനിർത്താൻ അത്യന്താപേക്ഷിതമാണ്. അതിൽ തന്നെ ശുദ്ധമായ വായു, വെള്ളം എന്നിവ ഏതൊരുവന്റേയും മൗലികാവകാശമാണ്.

മനുഷ്യകുല ചരിത്രത്തിൽ യുദ്ധങ്ങൾ അനവധിയാണ്. ഉയർന്നു പൊങ്ങിയ സാമ്രാജ്യങ്ങൾ, തകർന്നു പോയവ. കാരണങ്ങൾ വലുതായിരുന്നു. മതവും, വാശിയും, വർഗ്ഗവെറിയും, ജൈവസമ്പത്തും, സ്വർണ്ണവും, സ്വത്തുക്കളും എല്ലാം തന്നെ യുദ്ധത്തിന് കാരണമായിട്ടുണ്ട്. എണ്ണപ്പാടങ്ങൾക്കു വേണ്ടിപ്പോലും യുദ്ധമുണ്ടായിട്ടുണ്ട്. എന്നാൽ ഈ യുദ്ധങ്ങളുടെ അസഹ്യമായ പ്രഭാവം യുദ്ധമുഖങ്ങളിലും അവയുടെ ചുറ്റുമുള്ള സ്ഥലങ്ങളിൽ മാത്രമായി ഒതുങ്ങുന്നു. എന്നാൽ മനുഷ്യകുലത്തെ തന്നെ പിടിച്ചുലക്കാൻ യുദ്ധങ്ങൾ ഭൂമിയിൽ സംഭവിക്കും. അന്ന് യുദ്ധം ചെയ്യുന്നത് പട്ടാളക്കാരോ ഭരണാധികാരികളോ മാത്രമായിരിക്കില്ല. ആബാലവൃദ്ധം ജനങ്ങളും അന്ന് യുദ്ധത്തിന് ഇറങ്ങും. ആരോടെന്നില്ലാതെ പരസ്പരം പടവെട്ടും. ഓരോ വ്യക്തികളും മറ്റൊരുവന് ശത്രുവായി വരും, രാജ്യങ്ങൾ തമ്മിൽ നടക്കുന്ന യുദ്ധത്തേക്കാൾ ഭീകരമാണ് ആ അവസ്ഥ. ഒരു പക്ഷേ മനുഷ്യകുലത്തിന്റെ തന്നെ അവസാനം കാണാൻ കെൽപ്പുള്ള ആ യുദ്ധങ്ങൾക്കു കാരണം മറ്റൊന്നുമല്ല. അത് 'ജലം' ആണ്. ജീവന്റെ അമൃത്.

പുരാണങ്ങളിൽ അമൃതിന് വേണ്ടി ദേവാസുര സംഘർഷങ്ങൾ ഉണ്ടായിട്ടുണ്ട്. വിവരസാങ്കേതിക വിദ്യയും, റിമോട്ട് സെൻസിങ്ങും ഒന്നും ചിന്തകളിൽ പോലും ഇല്ലാതിരുന്ന പ്രാചീന യുഗത്തിൽ നദീതീരങ്ങളിലും ഉണ്ടായ പാർപ്പിട യുദ്ധങ്ങൾ ആയിരിക്കാം ഒരു പക്ഷേ അത്. അതെല്ലാം എന്തു തന്നെ ആയാലും ചെറിയ തോതിൽ ജലയുദ്ധങ്ങൾ ലോകത്തെമ്പാടും നടന്നു വരികയാണ്. ചെറുത് എന്നു പറയുമ്പോൾ അതിന്റെ അത്ര കുറവൊന്നുമല്ല. മലിനീകരണവും കാലാവസ്ഥാ വ്യതിയാനങ്ങളും ഈ 'യുദ്ധങ്ങളുടെ' രൂക്ഷത വർദ്ധിപ്പിച്ചേക്കാം.

ഏറ്റവും സുപരിചിതമാണ് നമുക്ക് ഇത്തരം പ്രശ്നങ്ങൾ. മുല്ല പെരിയാറും കാവേരി നദീജല തർക്കവുമൊക്കെ ഉദാഹരണങ്ങളാണ്.

ജലദൗർലഭ്യവും പ്രശ്നങ്ങളും എത്രത്തോളം രൂക്ഷമാണെന്ന റിയാൻ ഏതാനും മാസങ്ങൾ മുമ്പുള്ള പത്രവാർത്തകളിലൂടെ ഒന്ന് കണ്ണോടിച്ചാൽ മതിയാകും.. രാജ്യാന്തര അതിർത്തികളിലും സംസ്ഥാന അതിർത്തികളിലും ആളുകളുടെ ജീവൻ അപഹരിക്കുന്ന വിഷയമായി മാറുന്നു ഈ ജലയുദ്ധങ്ങൾ. പഠാൻ കോട്ട്, ഉറി ആക്രമണങ്ങളുടെ ഭാഗമായി ഇന്ത്യ- പാക് നയതന്ത്രത്തിൽ വിള്ളൽ വീണപ്പോൾ, ആദ്യം ഉയർന്നു കേട്ടത് സിന്ധു നദീജല കരാറിനെക്കുറിച്ചാണ്. ഒരുപക്ഷേ 'ഉറിക്ക് മറുപടിയായി നടന്ന സർജിക്കൽ സ്ട്രൈക്കിനേക്കാൾ എല്ലാം പ്രഹരശേഷി കൂടുതലാണ് ഇന്ത്യൻ പ്രധാനമന്ത്രിയുടെ സിന്ധു നദീ ജല കരാറിനെക്കുറിച്ചുള്ള പ്രസ്താവനക്ക്. പാക്കിസ്ഥാൻ എന്നത് എന്നും ഇന്ത്യക്കും, ഇന്ത്യൻ ജനതക്കും ഒരു ശത്രു രാജ്യമാണ്, തിരിച്ചും. അതുകൊണ്ടു തന്നെയാണ് ഇന്ത്യാ- പാക് ക്രിക്കറ്റ് മത്സരങ്ങൾ പോലും യുദ്ധ പ്രതീതി സൃഷ്ടിക്കുന്നത്. പാക്കിസ്ഥാൻ കൃഷിയുടേയും സമ്പദ് വ്യവസ്ഥയുടേയും നെടുംതൂണാണ് സിന്ധു നദി. 1960ൽ ഇന്ത്യയും പാക്കിസ്ഥാനും ഒപ്പുവെച്ച സിന്ധു നദീജല കരാറിന് മധ്യസ്ഥത വഹിച്ചത് ലോകബാങ്കാണ്. സിന്ധു നദിക്കു പുറമെ പോഷകനദികളായ രവി, ബിയാസ്, സത്‌ലജ്, ചിനാബ്, ഝലം എന്നീ നദികളിലെ ജലത്തിന്റെ പങ്കുവെയ്പ്പും കരാറിൽ ഉൾപ്പെട്ടിട്ടുണ്ട്. അതുകൊണ്ടുതന്നെ സിന്ധു നദീജല കരാറിൽ നിന്നുള്ള പിൻമാറ്റം ഇന്ത്യയെ സംബന്ധിച്ച് അത്ര നിർദോഷം ആയിരിക്കില്ല. ഇന്ത്യയും ലോകബാങ്കും തമ്മിലുള്ള ഇടപാടുകൾ അത്രയ്ക്കു നിസ്സാരമല്ല.

ജലത്തിന്റെ ലഭ്യത എന്നത് ആഗോള താപനില വർദ്ധനവിനെ തുടർന്നും, കാലാവസ്ഥാ വ്യതിയാനത്തെ തുടർന്നും കുറഞ്ഞു വരുന്ന സാഹചര്യത്തിൽ ജലമെന്നത് ആരുടേയും കുത്തക ആകുന്നില്ല, ആകാൻ പാടില്ല. അഥവാ ആകാൻ സമ്മതിക്കപ്പെടുന്നില്ല. ലക്ഷക്കണക്കിനു ജനങ്ങളുടെ ജീവനും ജീവിതവും ആശ്രയിച്ചിരിക്കുന്ന നദീജലത്തെ കുത്തകവത്കരിക്കപ്പെടുന്നത് സ്വന്തം രാജ്യമാണെങ്കിൽ കൂടി അപലപനീയമാണ്. പ്രതിഷേധാർഹവുമാണ്.

ഇനി ഇന്ത്യക്കുള്ളിലേക്കു നോക്കാം. സ്ഥിതി വിഭിന്നമല്ല. ദക്ഷിണഗംഗയെന്നറിയപ്പെടുന്ന കാവേരി നദി, കാവേരി നദീജല തർക്കത്തിന് ബ്രിട്ടീഷ്കാരുടെ കാലത്തോളം തന്നെ പഴക്കമുണ്ട്. ബ്രിട്ടീഷ് ഇന്ത്യയിലെ മദ്രാസ് പ്രവശ്യയും മൈസൂർ രാജ്യവും തമ്മിൽ തുടങ്ങിയ തർക്കം ഇന്ത്യയുടെ സ്വാതന്ത്ര്യത്തിന് 6 പതിറ്റാണ്ടിനുശേഷവും അതുപോലെ തന്നെ നിലനിൽക്കുന്നു. സ്വന്തം രാജ്യത്തിനനകത്ത് 2 സംസ്ഥാനങ്ങൾ തമ്മിൽ പോലും വിട്ടുവീഴ്ച്ച ചെയ്യാൻ തയ്യാറാകാത്ത വിധം രൂക്ഷമാണ് നദീജലതർക്കങ്ങൾ. തങ്ങളുടെ മേഖലയിലൂടെ ഒഴുകുന്ന നദി മറ്റുള്ളവർ ഉപയോഗിക്കുമ്പോൾ തങ്ങൾക്കാവശ്യമായ വെള്ളം ലഭിക്കാതെ വരില്ലേയെന്ന സ്വാഭാവിക ഭയമാണ് ഏവരേയും സ്വാർത്ഥരാക്കുന്നത്. ജനങ്ങളുടെ ഭയത്തെ മുതലെടുത്തു കൊണ്ട് രാഷ്ട്രീയനേട്ടം കൊയ്യുന്നവരുമുണ്ട്.

ഹരിതഗൃഹവാതകങ്ങളുടെ തോത് വർദ്ധിക്കുന്നതും, അന്തരീക്ഷ ഊഷ്മാവിന്റെ വർദ്ധനവും, കാലാവസ്ഥാ വ്യതിയാനവും ജനങ്ങളിൽ ഉണ്ടാക്കുന്ന ആശങ്കകളിൽ നിന്ന് ഉടലെടുക്കുന്ന ഇത്തരം പ്രശ്നങ്ങളുടെ വ്യാപ്തി അതിഭീകരമാണ്. അതിരുകൾക്കപ്പുറവും ഇപ്പുറവുമുള്ള ആളുകളുടെ എണ്ണം കുറഞ്ഞാലും ഈ തർക്കങ്ങൾ തുടർന്നുകൊണ്ടിരിക്കും. ഉപദ്വീപീയ നദിയായതിനാൽ കാവേരിയിലെ ജലം ലഭിക്കും, എത്രത്തോളം ലഭിക്കും എന്ന ചോദ്യങ്ങൾക്കുള്ള ഉത്തരം അവ്യകതമായതിനാൽ ഈ പ്രശ്നങ്ങൾക്ക് ശാശ്വത പരിഹാരം എന്നത് മറ്റു മാർഗ്ഗങ്ങളിലൂടെ സംസ്ഥാനങ്ങൾക്ക് ജലദൗർലഭ്യം മറികടക്കാനുള്ള വഴിയൊരുക്കുക എന്നതാണ്. ഒരു പക്ഷേ സംസ്ഥാനങ്ങൾക്കു പകരം ഗ്രാമങ്ങളും, കുടുംബങ്ങളും എന്തിന് ചേട്ടനും അനിയനും പോലും വെള്ളമുള്ള കിണറിനു വേണ്ടി പരസ്പരം പോരടിക്കുന്ന കാഴ്ച്ച, നിലവിലുള്ള സാഹചര്യത്തിലാണ് മുന്നോട്ടുള്ള നാളുകളുമെങ്കിൽ അതിവിദൂരമല്ല എന്നത് ഞെട്ടിക്കുന്ന സത്യമാണ്.

ജനങ്ങൾ ലോകം മുഴുവൻ ശുദ്ധജലത്തിനുവേണ്ടി പരക്കം പായുന്ന സാഹചര്യത്തിലേക്കെത്തിക്കാതെ നമുക്ക് നമ്മുടെ നാട്ടിലെ ശുദ്ധജല തടാകങ്ങളും പുഴയുമൊക്കെ സംരംക്ഷിക്കാം. കടൽവെള്ളം ശുദ്ധീകരിച്ചുപയോഗിക്കാനുള്ള സാങ്കേതിക വിദ്യകൾ ഉണ്ടെങ്കിലും അവ ചിലവേറിയതാണ്. സമൂഹത്തിലെ ഏതൊരു മേഖലയിൽപ്പെട്ടവനും ഈ ജലസംരംക്ഷണത്തിന് ചുക്കാൻ പിടിക്കാൻ സാധിക്കും. നേരത്തെ സൂചിപ്പിച്ച സമുദ്രജല ശുദ്ധീകരണം ചിലവു ചുരുക്കാൻ സാങ്കേതിക വിദഗ്ധർ ശ്രമിക്കേണ്ടതാണ്, ശ്രമിക്കുന്നുമുണ്ട്.

ഒന്ന് പറഞ്ഞ് കൊണ്ട് അവസാനിപ്പിക്കാം. ഈ കാടും, മലയും , തോടും, പുഴയും, മണ്ണും, വായുവും, കാവും, കുളവും, ചെടികളും, മരങ്ങളും എല്ലാം നമുക്ക് സംരക്ഷിക്കാൻ ശ്രമിക്കാം. വരുന്ന തലമുറ അറിയട്ടെ ഇവിടെ യഥാർത്ഥ മനുഷ്യരും ജീവിച്ചിരുന്നു എന്ന്.

# End of Life

ഐഷ ജന്നത്ത്/ B.Arch 2011-18



Being chased by dark sorrows
I sought a place to burrow.
Nights brought in new fears,
While days were soaked in tears.
Nothing to cling to,
Nobody to hang onto
Waiting for that bend near
The road for something dear.
Deserted, disillusioned, defeated.

Yet hope, it remained hidden
Long after I had it forbidden.
Like a brief ray of light,
In a room so full of blight,
Hope, it can enliven you,
A blink and it disappoints you!
Giving a death so slow,
Taking you blow by blow.
Alarmed, anguished, apathetic.

As the embers blew cold
Of the fire once so bold,
Spirited till the last breath,
Fighting vainly that known death,
I craved for the light,
Wondering, is the End at sight?



# കണ്ഠാക്ക്

*പ്രൈമറി സുക്കൂളിന്റെ കമ്പിവേലിയിൽ തൂങ്ങിക്കളിക്കുമ്പോൾ പലപ്പോഴും കണ്ട ആ പ്രകൃതിരൂപം. നനയ്ക്കാത്ത കൈലി മുട്ടിനുമേൽ മടക്കിക്കുത്തി, ഒരു ചിപ്പിമാത്രം ഈ ഷർട്ടുമായി നടന്നു പോകുന്ന കണ്ഠാക്. വായിൽ എപ്പോഴും മുറുക്കാൻ ഉണ്ടാകും. തുപ്പലുചേർന്ന കറ ഒലിച്ചിറങ്ങും. മദ്യപിച്ചിട്ടുണ്ടാകും.*

*പ്രവീൺ രാജ് / EEE 2013-17*

പുലർച്ചെ ഉണർന്നു. അമ്പലത്തിൽ പോകണം. നടന്നു പോകാം. മണ്ണീചവിട്ടി നടക്കണ സുഖം ബൈക്കിനു തരാൻ പറ്റില്ലല്ലോ? നേരെ നടന്നു. വെളുത്തേടത്തുകാരുടെ പുരയിടം വഴിയുള്ള കുറുക്കുവഴി നടന്നിട്ട് കുറച്ച് നാളായി. ബൈക്ക് വാങ്ങിയ ശേഷം ഇതുവഴിയുള്ള നടത്തം തരപ്പെടാറില്ല. മുള്ളും ഈകയും വളർന്നു നിൽക്കുന്ന ഇടവഴിയിലൂടെ പുഴയും നോക്കി നടന്നു. നാഗരുകാവിനു മുന്നിൽ എത്തിയപ്പോൾ ഒന്നു നിന്നു. നാഗരെ സലാം പറയാതെ പോവുന്നതെങ്ങനെ. കുട്ടിക്കാലത്ത് തുടങ്ങിയ ശീലമാണ്. പുള്ളിക്കാ

രനോടുള്ള ചങ്ങാത്തം. തിരുമുമ്പിൽ നിന്ന് മഞ്ഞൾ പ്രസാദം തൊട്ടു നിവർന്നപ്പോഴാണ് ദൂരെ ആൾക്കൂട്ടം കണ്ടത്. എന്താണാവോ കാര്യം? അമ്പലക്കടവിൽ സാധാരണയിൽക്കവിഞ്ഞ ആൾക്കൂട്ടം. കുറച്ചു പേർ വാട്ടർ ടാങ്കിനു മുകളിൽ ഉണ്ട്. ഇതെന്താണപ്പനെ!! ആത്മഗതം കുറച്ചു കൂടിപ്പോയോ? പ്രതികരിച്ചത് പിന്നേഴി തള്ളയാണ് പുള്ള അറിഞ്ഞില്ലേ? കണ്ട്രാക് ചത്തു."ആര്?" നമ്മുടെ രായൻ കണ്ട്രാക്. തിരിച്ചൊന്നും ചോദിച്ചില്ല. നേരെ നടന്നു. അമ്പലക്കടവിൽ എത്തി. "എവിടെ?" "ദേ... അക്കരെ" ആരോ പറഞ്ഞു.അക്കരേക്ക് നോക്കി. ഒരു ആൾരൂപം കമിഴ്ന്നു കിടക്കുന്നുണ്ട്. കാലിൽ നിന്നും രക്തം ഒഴുകി വെള്ളത്തിലേക്ക് ഒഴുകിയ പാട്. ചോര ഊറ്റിക്കുടിച്ച നിർവൃതിയോടെ പുഴയുടെ ഓളങ്ങൾ തള്ളിത്തിമർക്കുന്നു. ചിലർ സഹതപിക്കുന്നുണ്ട്. പുഴയിലെ ഓളങ്ങൾ ഓർമ്മയെ ഒരുപാട് പിന്നിലേക്ക് കൊണ്ടുപോയി. പ്രൈമറി സ്ക്കൂളിന്റെ കമ്പിവേലിയിൽ തൂങ്ങിക്കളിക്കുമ്പോൾ പലപ്പോഴും കണ്ട ആ പ്രകൃതിരൂപം. നനയ്ക്കാത്ത കൈലി മുട്ടിനുമേൽ മടക്കിക്കുത്തി, ഒരു ചിപ്പിമാത്രം ഈ ഷർട്ടുമായി നടന്നു പോകുന്ന കണ്ട്രാക്. വായിൽ എപ്പോഴും മുറുക്കാൻ ഉണ്ടാകും. തുപ്പലുചേർന്ന കറ ഒലിച്ചിറങ്ങും. മദ്യപിച്ചിട്ടുണ്ടാകും. ഒരു പ്രത്യേക രീതിയിൽ കുണുങ്ങി കൊണ്ട് വേഗത്തിൽ നടന്നു പോകുന്നുണ്ടാകും. മധുസാറിനെ കാണുകയാണേൽ മുണ്ടഴിച്ചിട്ട് സലാം പറയും. മധുസാറ് ചിരിച്ചു കൊണ്ട് ചോദിക്കും

"രായാ.. എങ്ങോട്ടാ..?"

"ഓ..! എങ്ടൂല്യ സാറെ.."

വീണ്ടും നടക്കുകയായി ലക്ഷ്യബോധമില്ലാത്ത നടത്തം. ഒരിക്കൽ ചിറ്റപ്പൻ ഗൾഫിൽ നിന്നും വന്നപ്പോൾ പുള്ളിയുടെ പോക്കറ്റിൽ കൈയ്യിട്ട് "അളിയാ നൂറ്..!" എന്ന് പറഞ്ഞ് മോണകാട്ടി ചിരിക്കുന്ന കണ്ട്രാക്കിനെ ഓർമ്മ വന്നു. കൊച്ചുവീട്ടിൽ രാധയുടെ വാറ്റുകേന്ദ്രത്തിലേക്കാണ് പിന്നെ ഒരു പോക്ക്. അച്ഛനും നാട്ടുകാരും പറഞ്ഞാണ് പാറയുംവീട്ടിൽ രാജൻനായർ നാട്ടുകാരുടെ രായൻ കാണ്ട്രാക്കായ കഥ അറിഞ്ഞത്.

അമ്പലക്കടവിൽ പഴയതടികളുടെ അടുക്ക് കണ്ടെത്തിയ ഒരു കാലം. ഏതോ നൂറ്റാണ്ടിൽ പ്രളയത്തിൽപ്പെട്ട് മണ്ണിനടിയിൽപോയ മരങ്ങളുടെ അവശിഷ്ടങ്ങളാകാം. ഒരുപാട് പേര് തടിപിടിക്കാൻ ഇറങ്ങി. കൂട്ടത്തിൽ രാജൻ, അമ്മാവൻ മാടുഗോപി, വാസുദേവൻ എന്നിവരും. ഒരു രാത്രി ഇവർ മൂവർക്കു മാത്രം ആറ്റിൽ നിന്ന് സ്വർണ്ണം കിട്ടി. പഴയ രാജഭരണക്കാലത്ത് സൂക്ഷിച്ചതോ മുകളിലെ അമ്പലത്തിലെ തേവാരമൂർത്തിയുടെ തിരുവാഭരണമോ ആയിരിക്കണം. അവർ അത് പങ്കിട്ടു. പിന്നെ കണ്ടത് നദിയുടെ ദുർവിധിയായിരുന്നു. കാലഘട്ടം എൺപതുകളുടെ രണ്ടാം പകുതിയാണ്. കേരളത്തിലേക്ക് പ്രവാസി പണത്തിന്റെ ഒഴുക്ക് തുടങ്ങിയ കാലം. അച്ഛനുൾപ്പടെ നിരവധിപേരുടെ വിയർപ്പ് കേരളത്തിൽ കോൺക്രീറ്റ് സൗധങ്ങളായി മാറിയകാലം. രാജൻനായർ ലോറി വാങ്ങി, വള്ളം വാങ്ങി, മണലൂറ്റും തുടങ്ങി. സമീപ പ്രദേശങ്ങളിൽ നിന്നുപോലും പണിക്കാരെത്തി. ലോറികളുടേയും വള്ളങ്ങളുടേയും എണ്ണം കൂടിവന്നു. ഇന്നലെ വരെ നടന്ന് അക്കരെ കയറാവുന്ന നദി താഴ്ന്നു തുടങ്ങി. കുഴികളായി, കരയിടിഞ്ഞു.

നദി തളർന്നു. പക്ഷേ രാജൻ നായർ രായൻ കാണ്ട്രാക്കായി. പത്തുവിരലിലും സ്വർണ്ണമോതിരം കഴുത്തിൽ മാല, മദ്യപിക്കാൻ കൂട്ടുകാർ. ഒരു പുത്തൻ പണക്കാരന്റെ വളർച്ച. ഒരിക്കൽ നീന്തിക്കുളിച്ചു നദിയുടെ മാറുപിളർന്നു ചോരകുടിക്കുന്ന ദയനീയകാഴ്ച. എല്ലാം കണ്ടുകൊണ്ട് ശ്രീഭൂതനാഥന്റെ ദേവസ്ഥാനവും. ഉത്സവങ്ങൾ, ആഘോഷങ്ങൾ. എല്ലാത്തിനും പണം ചിലവാക്കാൻ കാണ്ട്രാക്ക്. ഇണ്ടളയപ്പന്റ തിരുത്സവത്തിന് താലമെടുപ്പിന് അകമ്പടി സേവിക്കാൻ നാട്ടുപ്രമാണിമാർക്കൊപ്പം രായൻ മുതലാളി.

**■ മകന്റെ ഉയർച്ചയും താഴ്ചയും കണ്ട അമ്മ പഴയ കുടിലിൽ മകനേയും കാത്തിരുന്നു. പുലർച്ചെ കുടിക്കുന്ന പഴങ്കഞ്ഞിയും വയറ്റിൽ കയറി കണ്ട്രാക് രാജൻ കൂലിപ്പണിക്കിറങ്ങി. പണിയില്ലാത്തപ്പോൾ പഴയ പരിചയക്കാരിൽ നിന്ന് തെണ്ടിക്കുടിച്ചു. ചിലപ്പോഴൊക്കെ ചെറുപ്പക്കാരിൽ നിന്നും തല്ല് വാങ്ങി. ഒരു ഒന്നാം നമ്പർ കോമാളി.**

അച്ഛൻ രണ്ടാമത്തെ ലീവിന് നാട്ടിൽ വരുമ്പോൾ സ്ഥിതിഗതികൾ ആകെ മാറിയിരുന്നു. ലോറിയില്ല, വള്ളമില്ല, രാജൻ കാണ്ട്രാക്ക് അന്നത്തെ അന്നത്തിന് മണലൂറ്റുന്നു. മരംമുറിക്കാൻ പോകുന്നു. ആഘോഷങ്ങളുടെ ദിനരാത്രങ്ങൾ മാറിമറിഞ്ഞു. കൂടെ കുടിച്ചവരും തുള്ളിയവരും പണവുമായി പോയി. പണം കടം വാങ്ങിയവർ തിരികെ നൽകാതെയായി. അമിതമായ മദ്യപാനം നിലതെറ്റിച്ചു. എല്ലാം നശിച്ചു. ആകാശത്തിൽ നിന്നും മണ്ണിലേക്ക് കൂലി വാങ്ങിക്കാനുള്ള വീഴ്ച.

മകന്റെ ഉയർച്ചയും താഴ്ചയും കണ്ട അമ്മ പഴയ കുടിലിൽ മകനേയും കാത്തിരുന്നു. പുലർച്ചെ കുടിക്കുന്ന പഴങ്കഞ്ഞിയും വയറ്റിൽ പേറി കണ്ട്രാക് രായൻ കൂലിപ്പണിക്കിറങ്ങി. പണിയില്ലാത്തപ്പോൾ പഴയ പരിചയക്കാരിൽ നിന്ന് തെണ്ടിക്കുടിച്ചു. ചിലപ്പോഴൊക്കെ ചെറുപ്പക്കാരിൽ നിന്നും തല്ല് വാങ്ങി. ഒരു ഒന്നാം നമ്പർ കോമാളി. അമ്മാവൻ മാടുഗോപി തൂങ്ങി മരിച്ചു. വള്ളങ്ങൾ പോലീസു കൊണ്ടുപോയി... ഒരുപാട് മുതലാളിമാർ പുഴയെ ഊറ്റി വലുതായി. അവരുടെ മുഖത്തു നോക്കി രായൻ കണ്ട്രാക് ചിരിച്ചു. നിർവികാരനായി. കാലിലെ ഞരമ്പ് പിടയ്ക്കുന്ന രോഗത്തിന് ചികിത്സിച്ചില്ല. ഞരമ്പ് പൊട്ടി ചോരയൊലിക്കുന്ന കാലുമായി കഴിഞ്ഞ ദിവസം നദി നീന്തിക്കയറി പോകും. അമ്പലത്തിലെ പടച്ചോറ് വാങ്ങി തിന്നും. "അമ്മ കാത്തിരിക്കും പോട്ടെ?" ഇണ്ടളയപ്പനോട് യാത്ര പറഞ്ഞു. നദി നീന്തി. അപ്പോഴും പൊട്ടിയ ഞരമ്പിൽ നിന്നും ചോരവരുന്നുണ്ടായിരുന്നു. ഒരിയ്ക്കൽ തന്റെ നാഡീഞരമ്പുകളെ ഊറ്റിയെടുത്തവന്റെ ചോര നദി പാനം ചെയ്തു. ഭീകരമായ പ്രതികാരദാഹത്തോടെ നദി പൊട്ടിച്ചിരിച്ചു.

കാലുകൾ കുഴഞ്ഞ് കൈ തളർന്ന് അക്കരെ കടവിന്റെ പടിയിൽ തളർന്നു വീണു. പുഴയ്ക്ക് പ്രതികാരം തീർന്നില്ല. പടിക്കെട്ടുകളിലൂടെ ഊർന്നിറങ്ങിയ ചുടുചോര വീണ്ടും വീണ്ടും പാനം ചെയ്തു. പതിയെ കണ്ണുകൾ അടഞ്ഞു. കൈകൾ നദിയ്ക്കു നേരെ കൂപ്പുന്ന പോലെ കാണപ്പെട്ടു. 'ജലസമാധി.' ഒരുപാട് ശവങ്ങൾ അടിഞ്ഞിട്ടുണ്ട് ഈ കരയിൽ, കൂട്ടത്തിൽ ഒന്നു കൂടി. അക്കരെ ചെറിയ വീട്ടിൽ പുലർച്ചെ മകനുള്ള പഴങ്കഞ്ഞിയുമായി ഒരമ്മ ഇരിപ്പുണ്ടാകും... ഇരിയ്ക്കട്ടെ..! പ്രകൃതിക്ക് പകരം വീട്ടിയേ മതിയാകൂ... ഓർമ്മകൾ തിരികെ വരികയാണ്. അമ്പലമണി മുഴങ്ങി. ഭഗവാൻ തന്റെ ഒരു സന്താനത്തിനു കൂടി ഉപചാരം പറഞ്ഞ് മടങ്ങി. ഇണ്ടളയപ്പൻ ഇതെത്രെ കണ്ടതാ..



# പുനർജ്ജനി

ജെറിൻ ജോ തോമസ് / B.Arch 2013-18

അതൊരു ഒളിച്ചോട്ടമായിരുന്നു.
ബന്ധങ്ങളിൽ നിന്നും ബന്ധനങ്ങളിൽ നിന്നും
കെട്ടുമാറാപ്പുകളിൽ നിന്നും
ബാധ്യതകളിൽനിന്നും.
വേഗത്തിൽ തെളിഞ്ഞുമാറിപ്പോവുന്ന
ഹെഡ്ലൈറ്റ് വെളിച്ചങ്ങൾ ഇടയ്ക്കിടെ
മുന്നിലെ പാത വ്യക്തമാക്കുന്നു.
അത് മാത്രമേ ഉള്ളൂ..
അതിനപ്പുറം ജീവിതമെന്തെന്നോ
എങ്ങനെയെന്നോ യാതൊരു
ബാധകവുമല്ല
ഇരുട്ടിന്റെ ഇരുട്ട് കനക്കുകയാണ്
പാടവരമ്പും അമ്പലക്കുളവും ആൽത്തറയും
സർപ്പക്കാവും പിന്നിലെവിടെയോ
മറഞ്ഞില്ലാതായി,
കാറ്റിന്റെ ഉപ്പുരസം കൂടിക്കൂടിവന്നു.
വിശാലമായ കടലിന്റെ ഏകാന്തതയ്ക്ക്
ഭ്രാന്തമായ ഏതോ അർത്ഥതലങ്ങൾ
കൈവന്നതുപോലെ.
നുരഞ്ഞുപൊങ്ങുന്ന തിരയിളക്കവും
വീശിയടിക്കുന്ന കാറ്റും
കാറ്റിന്റെ ചിറകിലേറി ഉപ്പുരസമുള്ള
നനവിലേക്ക് ഊളിയിട്ടിറങ്ങുമ്പോൾ
എല്ലാ ഭാരവും അഴിച്ചുവച്ച ഒരു
പ്രതീതിയായിരുന്നു.
നാസാരന്ധ്രങ്ങളിൽനിന്നും യാഥാർത്ഥ്യത്തിന്റെ
അവസാന കണിക മുകളിലേയ്ക്ക്.
ജലപ്പരപ്പിലേയ്ക്കുയർന്നപ്പോൾ
മറ്റൊരു ലോകത്ത് പുതിയൊരു
ചിറകടി ജനിച്ചുകഴിഞ്ഞിരുന്നു.

*സംഭവിച്ചതെല്ലാം നല്ലതിന്,*
*ഇനി സംഭവിക്കാനിരിക്കുന്നതും നല്ലതിന്*
*സംഭവാമി യുഗേ യുഗേ...*

# FROM THORNS TO ROSES

*മാർവൽ അന്ന മത്തായി/ EEE 2013-17*

Once, while on a hunting trip, emperor Akbar injured his foot. Birbal, his wise minister assured him that whatever happens, happens for good. Enraged, the emperor had Birbal imprisoned. Days later, on another hunting expedition, the emperor was captured by a tribe of cannibals who proceeded to sacrifice him. But when the priest examined him he was found to be an imperfect sacrifice due to his injured foot and he was set free. Reminiscing Birbal's words Akbar immediately released him from prison. But asked him that if his injury was for his own good, how did Birbal's imprisonment benefit him? Hands folded, Birbal replied," Your Majesty, if I had not been in prison, you would have taken me with you when you went for hunting, and when the forest cannibals rejected you for their sacrifice, they would have surely found me an excellent substitute!"

A story familiar to us, a moral frequently taught to us. But how many of us find it practical? It is easier to listen to a story, but implement it... nah!!! Believing that whatever happens in your life is for good and turning your adversities into opportunities may not be everyone's cup of tea. But there are some champions out there who did.

One day as I was seated in a bus on my way home, an amputee with one leg came up to me begging. I was scrolling through my facebook wall when a headline caught my eye. It was about Mariyappan Thangavelu, India's first paralympian gold medallist, who hailed from a financially backward background. I had a look at that and then at the man approaching me. Two people with the same disability, same adversaries, but with two different outlooks towards life. One brought laurels to our nation, while the other lived on else's mercy.

**The summer of 2016 was quite uplifting for India. Be it the Rio Olympics or Paralympics, we saw an immense change in the usual patter**

The summer of 2016 was quite uplifting for India. Be it the Rio Olympics or Paralympics, we saw an immense change in the usual pattern witnessed over the years. While the Rio Olympics displayed the emergence of women from behind the curtains to spotlight, Rio Paralympics portrayed the dedication and determination to succeed against all odds. As a woman, the success stories of Sakshi Malik, P V Sindhu, Dipa Karmakar have filled me with great delight and inspiration, but what left me awestruck was the performance of the Indian paralympic contingents. For we live in a country where people turn their disabilities into an excuse for making money out of sympathy.



Let's meet Srikanth Bollant, who was born blind and poor. When born, his neighbors asked his parents to smother him as he was sure to be a burden to them. But his parents thought differently. Needless to say, he went on to become the first international blind student to study at MIT. And this 23 year old now owns a 50 crore worth Bollant industries that employs over 150 disabled people. His life was never a bed of roses. Denied admission in IIT due to his disability inspite of securing 98% in 12th, he never sat dejected. His persistent efforts to succeed paid off and now he looks back at the world with the smile of victory on his face.

Had these people succumbed to their problems, they would not have been able to stand up as an inspiration for all. In fact, their disabilities made them fight harder to achieve the impossible. Troubles and misfortunes are a part of everyone's lives. Some face less, some more. But what makes one different is his approach towards it. You can stand dejected and wait to stumble upon the hurdle approaching you or choose to leap over it and emerge victorious. Trials and tumults are the exams of life you need to ace to show how well you can make your life productive. For what hurts you today, makes you stronger tomorrow.

Sometimes, all you need is to think differently, and it could make a big difference!

*യാത്ര തുടങ്ങിയിട്ട് മാസങ്ങളായി.*
*ഇന്നിപ്പോൾ എനിക്ക് ആ ദിവസം മുന്നിൽ കാണുവാൻ കഴിയും. എന്റെ കാഴ്ചപ്പാടുകൾക്കുമേൽ പാടകെട്ടിനിന്നവയിലേക്കെല്ലാം, ഞാൻ മനഃപൂർവ്വം വിട്ടുകളഞ്ഞവയിലേക്കെല്ലാം അവൻ എന്റെ ശ്രദ്ധതിരിച്ചു. എങ്കിലും പെട്ടെന്ന് അപ്രത്യക്ഷനാവാൻ മാത്രം ശക്തി ഒരു കീരാംകീരിക്കുണ്ടോ? ഇനി അങ്ങനൊന്ന് എന്റെ തോന്നലാണോ? എന്നിരുന്നാലും അലോസരപ്പെടുത്തുന്ന ആ ശബ്ദം ഇപ്പോൾ എന്റെ കൂടെയില്ല. അവസാനത്തെ തിരിച്ചുനടത്തത്തിൽ അങ്ങനൊരാൾ കൂടെയുണ്ടായിരുന്നോ? തിരിച്ചറിയേണ്ടിയിരിക്കുന്നു. ഒരു പക്ഷേ അത് തിരിച്ചറിയുക മരണമെന്ന **അതിജീവനത്തിലേക്ക്** ഞാൻ പ്രവേശിച്ച ശേഷം എന്റെ ബാഹ്യരൂപത്തിലൂടെയായിരിക്കാം.*

# IEEE Student Branch Report

Rajiv Gandhi Inst. Of Technology, Kottayam (Unit: STB65421)

*Date of formation : 12/12/2006*
*Branch counsellor : Mrs. Anu George*
*Chair : Mr. Gitin Jacob George*
*Website : www.ieeerit.com*

*Overview :*
*Total number of members : 173*
*Total number of events conducted in 2016 : 6*




## 1. All Kerala Computer Society Student Congress (AKCSSC) 2016

The All Kerala Computer Society Student Congress - 2016 (AKCSSC'16) was held at Rajiv Gandhi Institute of Technology, Kottayam on 30th October 2016. AKCSSC is a novel initiative from IEEE Computer Society Kerala Chapter to educate volunteers and motivate them to act on their knowledge thus leading to smarter actions. The event was held in association with IEEE Computer Society Kerala Section and IEEE Computer Society RIT Chapter. The event saw student delegates joining in from across the state. A highly motivated set of 60+ students attended the congress.

## 2. Zeus 1.0

A three day event, ZEUS 1.0 was conducted for students all over Kerala on 18, 19 and 20 of March 2016. Around 150 students from various Engg. Colleges in Kerala participated in the event. The event was blessed with the presence of Mr. Vijay S. Paul and various other eminent speakers. The parallel workshops on Ethical Hacking, Intelligent Robotics

and Matlab were held. Various cultural programmes, fun games and competitions like Best manager were also held.



## 3. WIE Awareness Campaign

A group of volunteers on behalf of WIE conducted an awareness program on WIE on 23rd September 2016. The volunteers visited various departments and an orientation about IEEE and 'Women In Engineering' was given to the various faculties and staffs. The WIE promotional materials such as mouse pads, brochures and flyers were distributed among various departments and faculties.

## 4. Digital Designing Workshop

As a part of the Women's Day Celebration, a workshop on digital designing was conducted from 9th to 11th of March 2016 on behalf of IEEE RIT SB WIE AG. The workshop was handled by senior IEEE Volunteers and 20 students from various departments attended the workshop. The workshop was inaugurated by Mrs. Anu George, Branch Counsellor. The workshop focused on Poster Designing and the attendees were given an awareness about different types of posters, tools, and various methods of Poster Designing.

## 5. Technical Quiz

A Technical Quiz was organized on 31st October 2016 (Monday) for 1st semester B.tech students. The programme saw huge participation of 40 students. The following students topped the quiz : Sreenivas D. Pai. (S1 ECE), Ananthu Mohan (S1 CSE).

## 6. Electronics familiarization

An Electronics familiarization workshop was conducted for first years on 24th september 2016 in the Circuits Lab, Electrical Engineering Department. The event turned out to be a grand success with 48 participants. Students were introduced to the basics of electronic components and circuits. This event aimed at imparting strong interest in electronics field

# IEEE RIT Student Branch

Chairman : Gitin Jacob George (S6 EEE)
Secretary : Arun Ignatius(S6 EEE)
Treasurer : Muhammed Irfan(S6 ECE)
Vice Chairman : Kavya Mithran(S6 ECE)

Joint Secretary : Marvel Mathai(S6 EEE)
Technical Coordinator : Joseph Joshy(S6 EEE)
Activity Coordinator : Shad Anwar(S4 CSE)
Assistant Treasurers : Shyama Sarat(S6 CSE)
Athul P.S(S4 EEE)

Link Representative : Athulya Valsaraj(S4 EEE)
PROs : Greety Joy(S2 ECE)
Sabith(S2 EEE)
Hasanul Salah(S2 CSE)
Reporting Head : Niranjana Rajeev(S4 ECE)
Webmaster : Gautham Krishna R(S6 EEE)

Librarian : Aadarsh Raju(S2 EEE)
Rishad K.P (S2 ECE)
Designing Team : Jishnu ( S2 ECE )
Rohith Rajasekharan(S2 ECE)

## Computer society

Chair : Gautham Krishna R(S6 CSE)
Vice chair : Rony Thomas(S4 EEE)
Secretary : Salman Ashiq(S2 CSE)
Joint Secretary : Arun Govind(S2 CSE)
Treasurer : Christine Martina Bright(S2 CSE)
Women In Engineering
Chair : Ansu Joseph(S4 ECE)
Vice chair : Kavya Krishnan(S4 EEE)
Secretary : Akhila Das(S6 ECE)
Treasurer : Surya Varma(S6 CSE)

# NSS
## REGULAR ACTIVITIES 2015-2016

### (1) FIRST YEAR ADMISSION HELP DESK AND GENERAL ORIENTATION

Help desk has been set up to aid the students regarding admissions.Different branches had different days for admission. The help desk was available on all these days. NSS volunteers arrived in the campus by 8 am on 10, 13,14,15,23 and 24/07/15. All helps regarding doubts about admissions were cleared and proper guidance was provided to the students. The certificate pre-verification of the new comers were done by the volunteers.

### (2) SURVEY ON ADOPTED VILLAGE –KATTAMKUNNU

Volunteers visited the village and analyzed the waste management measures taken by the natives on 01/08/15. A study was conducted on how they segregate and manage plastic wastes and organic wastes. Awareness was given to them regarding the proper waste management techniques. Their standard of living was surveyed regarding the availability of basic necessities and also a checklist of what all was deficient was also prepared. New ideas regarding pipe compost and other waste management techniques were shared among the people.

### (3) ORIENTATION FOR SECOND YEARS YEAR STUDENTS

The volunteers conducted an orientation for the second year students on 08/08/15.Shri.Mangal Das, Personality Development Trainer handled the ice breaking session. A clear cut overview was given regarding NSS and the various activities that is done by NSS. The students understood the various benefits for being a part of NSS and also they got an idea regarding how their interpersonal skills will improve.

### (4) INDEPENDENCE DAY CELEBRATION

As part of Independence Day NSS RIT UNIT hoisted the flag after that a one day camp and a grooming session was held. The Principal and Programme officer gave the main speech. The main work adapted for the day was bar coding of library books, sorting them and rearranging the furniture. The library books where properly arranged and the necessary working regarding it is done.

### (5) CENTRAL LIBRARY BOOK BAR CODING

Bar coding of the library books was done on 11/09/15.the volunteers of NSS RIT UNIT were actively involved in the binding of books as well. The remaining works were done during the next days.

### (6) NSS DAY CELEBRATION

Flag hoisting was done by Programme Officer, NSS RIT Unit on 24/09/15. The volunteers went to Navajeevan Trust, Kottayam. The volunteers actively involved in gardening, preparing firewood and other related activities. Some of us went to Kottayam Medical College to serve food for the poor patients. The remaining time was spent with the members of the old age home.

### (7) GANDHI JAYANTI CELEBRATION

Flag hoisting was done by the Principal on 02/10/15. The administrative block was cleaned. As an initiative to accreditation, cleaning works were done in front of campus gate. It was continued afterwards during the afternoon sessions.

### (8) BLOOD DONATION CAMP

With the aid of Kottayam Medical College, a blood donation camp was conducted in the college auditorium on 03/11/15. The programme was very successful. In the half day session, about 81 units of blood were collected.

### (9) INTERNATIONAL YEAR OF LIGHT CELEBRATION

NSS RIT Unit observed the INTERNATIONAL YEAR OF LIGHT. UNESCO declared 2015 as the International year of light. As a part of the same, NSS RIT Unit conducted seminar and workshop on light based technologies along with essay and quiz competition for high school students on 07/11/15. Five volunteers from each technical cell unit, Kottayam participated in the workshop. The programme was sponsored by KSCSTE.

Dr. Godfrey Louis (former pro VC, CUSAT) inaugurated the programme and Sir. Abdul Jabbar Ahamed (Program coordinator, National Service Scheme) delivered keynote address. Prakashan. V (principal in charge), Sasikumar. T (PTA President), Ravi Mohan (project consultant, NSS Tech. Cell) addressed the participants.

Seminar on light based technologies was taken by Dr. Godfrey Louis. LED workshop was the event in the afternoon session. The quiz competition was conducted



kunnu (village adopted by NSS RIT Unit). The family consisted of just a woman and her children. Her husband died due to cancer. The family was living in a house with inadequate facilities. For the names sake, they had a home but lacked electricity, water facility, flooring etc.

We undertook their dream for a home. About Rs 15000 was needed for the completion of the work. A campaign was organized to collect the money. Successfully, the required amount was collected from RIT staff and students. The flooring and establishment of water connection was done by the volunteers.

by the volunteers itself. All these sessions were simultaneously done.

### (10) REPUBLIC DAY CELEBRATIONS

The celebration began by flag hoisting by the Principal on 26/01/16. A talk on the topic "The Need To Suppress Terrorism" was handled by Nidhin Raj P, senior volunteer, NSS RIT Unit.

### (11) TECHNICAL AWARENESS PROGRAMME DURING RIT EXPO

The general public were given an idea regarding RIT Expo on 07/02/16. They were invited to the expo. The general volunteering was undertaken by NSS RIT Unit during 10, 11, 12, and 13/02/16.

### (12) SEMINAR ON ENERGY CONSERVATION

The seminar on Energy Conservation was conducted in the mechanical seminar hall on 09/03/16. The sessions were led by Shri. Unnikrishnan ( retired KSEB officer). Students were given idea regarding methods to conserve energy at home and college. The importance of electricity was explained. Methods were explained regarding maintenance of various equipments for minimal use of energy.

### (13) LIVING IN COMPASSION

An awareness programme was held on 10/03/16 at Mechanical Seminar Hall about stray dog issue in RIT and its premises. It was inaugurated by Principal Dr. Ruby Abraham. There was a talk by Smt. Sallih Kannan ( Animal Welfare Officer, Humane Society of India) and Dr. Biju (Assistant Vetenary Surgeon, Kottayam ). Students and the public participated in the talk.

### (14) HOME FOR HOMELESS

As a part of home for homeless project, NSS RIT Unit fulfilled the dream of a home for a poor family in Kattam-

### (15) DISTRIBUTION OF SEWING MACHINE

Sewing machine was given to a family who had no other means of income. The fund for buying the machine was collected from teaching staffs of RIT.

### (16) BLOOD DONATION CAMP

Blood donation camp was held at RIT college auditorium on 31/03/2016 with support from HDFC Bank. Doctors from Kottayam Medical College took part in the camp and collected 60 units of blood.

### (17) CLEANING PROGRAMME AT KSRTC BUS STAND KOTTAYAM

A cleaning programme was conducted at KSRTC Bus Stand Kottayam on 2/04/16 as part of the Swachh Bharat Mission.Volunteers took initiative to clean the bus stand premises and they helped clean buses. Waste baskets were placed in the bus stand to make the waste disposal easier. Equipments for the cleaning purpose were provided by the Kottayam Municipality.

### (18) NATIONAL TECHNOLOGY DAY CELEBRATION

National technology day was celebrated by NSS RIT Unit on 6th May 2016. Shri. Abdul Jabbar Ahamed , NSS state programme coordinator inaugurated the function.

**The following programmes were conducted:-**

Seminar on EMERGING TECHNOLOGIES IN ENERGY MANAGEMENT by Dr.R. Harikumar (Head of Education and Training Division, EMC,TVM ) and LED manufacturing workshop by Sri. Joy Joseph (MD, Eco Power ) for first year students of RIT.

Open house program and Computer Workshop for high school and higher secondary students of Kattamkunnu.

# കോളേജ് യൂണിയൻ റിപ്പോർട്ട് 2015 – 16

*2015 - 16 അധ്യയന വർഷത്തെ കോളേജ് യൂണിയൻ തിരഞ്ഞെടുപ്പ് ജനുവരി മാസം 15 ന് RIT യിൽ നടന്നു. യൂണിയൻ പ്രതിനിധികളായി തെരെഞ്ഞെടുക്കപ്പെട്ടവർ*

| | |
|---|---|
| *Chairman:* | *Ajith B Nair* |
| *Vice Chairperson:* | *Aswathy Sreekumar* |
| *General Secretary:* | *Silesh AS* |
| *Arts Club Secretary:* | *Jidhun Krishna U* |
| *Magazine Editor:* | *Yadu A B* |
| *UUC:* | *Ajmal K* |
| | *Akhil AV* |
| *Lady Rep:* | *Jayalakshmi Unnithan B A* |
| | *Ansa Varghеese* |
| *Bus Rep:* | *Ansar V Karim* |
| *Year Rep* | |
| *V:* | *Aysha Jennath* |
| *IV:* | *Rashid* |
| *III:* | *Suhail A* |
| *II:* | *Krishna Mohan* |
| *I:* | *Prayag S V* |
| *MCA:* | *Vishnu C R* |
| *MTech:- Bijoy* | *MTech:- Bijoy* |

## യൂണിയൻ പ്രവർത്തനങ്ങൾ

### കയ്യെഴുത്ത് മാഗസിൻ മത്സരം

ഒന്നാം വർഷ വിദ്യാർത്ഥികളുടെ സർഗാത്മകതയെ പരിപോഷിപ്പിക്കുന്നതിനു വേണ്ടി കോളേജ് യൂണിയൻ ആഭിമുഖ്യത്തിൽ കയ്യെഴുത്ത് മാഗസിൻ സംഘടിപ്പിച്ചു. നാട്ടകം ഗവ:ആർട്സ് കോളേജ് മലയാളം വിഭാഗം അധ്യാപികയായ ജയശ്രീ ടീച്ചർ സമ്മാന ദാനം നിർവഹിച്ചു. സിവിൽ ഡിപ്പാർട്ട്മെന്റിന്റെ കുലുക്കിസർബത്ത് ഒന്നാം സ്ഥാനവും കമ്പ്യൂട്ടർ സയൻസ് ഡിപ്പാർട്ടമെന്റിന്റെ ബാരിക്കേഡ് രണ്ടാം സ്ഥാനവും കരസ്ഥമാക്കി.

### ST കാർഡ് വിതരണം

അദ്ധ്യയന വർഷം ആരംഭിച്ചപ്പോൾത്തന്നെ ST കാർഡ് വിതരണം ചെയ്യാനുള്ള പ്രവർത്തനങ്ങൾ യൂണിയന്റെ നേതൃത്വത്തിൽ നടത്തി. സമയാനുസൃതമായി എല്ലാവർക്കും ST കാർഡ് വിതരണം ചെയ്യാൻ സാധിച്ചു.

### ഓണാഘോഷം

എല്ലാവർഷത്തേയും പോലെ യൂണിയന്റെ ആഭിമുഖ്യത്തിൽ അതിവിപുലമായ രീതിയിൽ ഓണാഘോഷപരിപാടികൾ നടത്തപ്പെട്ടു. ഡിപ്പാർട്ടമെന്റ് തലത്തിൽ പൂക്കളമത്സരം വടംവലി എന്നിവ സംഘടിപ്പിച്ചു.

### കൾച്ചറൽ നൈറ്റ്

RIT എക്സപോയുമായി അനുബന്ധിച്ച് FEB 10,11,12,13 തീയതികളിൽ കോളേജ് യൂണിയൻ ആർടസ് ക്ലബിന്റെ ആഭിമുഖ്യത്തിൽ ഡിപ്പാർട്ടമെന്റ് തല കൾച്ചറൽ നൈറ്റ് സംഘടിപ്പിച്ചു.

### RITU16

RIT യുടെ ടെക്നോ കൾച്ചറൽ ഫെസ്റ്റായ ഋതു 2016 ഏപ്രിൽ 7,8,9 തീയ്യതികളിൽ നടത്തി. 50 ഓളം ടെക്നിക്കൽ ഇവന്റ്സുകളും പത്തോളം ജനറൽ ഇവന്റസും വിദ്യാർത്ഥികളുടെ ശ്രദ്ധപിടിച്ചുപറ്റി. RITU വിന്റെ ടെക്നിക്കൽ ഇവന്റ്സ് ഉത്ഘാടനം VSSC ശാസ്ത്രജ്ഞൻ ഡോ. സി. ശർമ്മയും കൾച്ചറൽ ഇവന്റ്സിന്റെ ഉത്ഘാടനം പ്രശസ്ത സിനിമാ താരം ഇഷാ തൽവാറും നിർവഹിച്ചു.

### ക്ലബ് പ്രവർത്തനങ്ങൾ

ആർട്സ് ക്ലബിന്റെ കീഴിൽ വിവിധ ക്ലബ്ബുകളുടെ പ്രവർത്തനങ്ങൾ വളരേ നല്ല രീതിയിൽ നടത്താൻ സാധിച്ചു. കോളേജ് വിദ്യാർത്ഥികളുടെ എഴുത്തകൂട്ടായ്മയായ ശാബ്ദിക, കോളേജ് മ്യൂസിക്ക് ക്ലബ്, കോളേജ് ഡാൻസ് ക്ലബ് എന്നിവ വിവിധങ്ങളായ പരിപാടികൾ യൂണിയൻ കാലാവധിയിൽ നടത്തി.

### യൂണിവേഴ്സിറ്റി യൂണിയൻ പ്രവർത്തനങ്ങൾ

യൂണിവേഴ്സിറ്റി തലത്തിലെ ഇടപെടലുകൾ തികച്ചും മാതൃകാപരമായിരുന്നു. തൊടുപുഴയിൽ വെച്ച് നടന്ന യൂണിവേഴ്സിറ്റി കലോത്സവത്തിൽ RIT യിൽ നിന്നുള്ള വിദ്യാർത്ഥികളുടെ പങ്കാളിത്തം ഉറപ്പുവരുത്താൻ സാധിച്ചു.

### യൂണിയൻ ബജറ്റ്

കയ്യെഴുത്ത് മാഗസിൻ: 2850/-
ഓണാഘോഷം: 1600/-
കോളേജ് മാഗസിൻ: 10000/-

Amount Collected: 14500/-
Amount Spent: 14450/-
Balance Amount: 50/-

യൂണിയനു വേണ്ടി
ശിലേഷ് എ എസ്(ജന.സെക്)


premson y
staff advisor


ajith b nair
chairman


aswathi s
vice chairperson


silesh as
gen. secretary


jidhun krishna
art club secretary


yadu ab
magazine editor


ajmal
uuc


akhil
uuc


jayalakshmi unnithan
lady rep.


anasa varghese
lady rep.


ansar v karim
bus rep.


ayesha jannath
V$^{th}$ yr rep.


rashid
IV$^{th}$ yr rep.


suhail a
III$^{rd}$ yr rep.


krishna mohan
II$^{nd}$ yr rep.


prayag sv
I$^{st}$ yr rep.

# COLLEGE UNION


vishnu cr
mca rep.


bijoy
mtech rep.




**V- TOWER BUILDING OPP: PANCHAYATH OFFICE**
**PAMPADY**
**PH: 9447506372**

**Branded Shirts,Jeans,T-shit**
and Kurthies @whloesale rate

*"Special offer from April 15th to 29th"*




**shop timing: mon to sat 10 am to 9pm**
**sunday** holiday

**Ponnappan** city
**Velloor**
**Ph : 9746734122**




• badminton team




• basketball team



• cricket team



• football team

22.02.17 നാളെ ഞാൻ മരിക്കുകയാണ്. പൂർണ്ണത എന്ന വാക്ക് ഞാൻ എനിക്കുമാത്രം സമാധാനിക്കാൻ വേണ്ടി ഉപയോഗിച്ചുകൊള്ളട്ടെ. പലതും പറയാ തെ വിട്ടിട്ടുണ്ട്. എന്നാൽ അതൊക്കെ പുതിയ രൂപ ത്തിൽ എനിക്ക് പറഞ്ഞുതുടങ്ങാൻ വേണ്ടിമാത്രം ഒഴിച്ചിട്ടതാണ്. അല്ലെങ്കിലും രംഗബോധമില്ലാത്ത ഒരു കോമാളിയാണ് മരണം. പുതിയ ചോദ്യങ്ങൾ ഉയർ ന്നുവരിക തന്നെ ചെയ്യും. എന്നെക്കുറിച്ചും ഞാൻ പറഞ്ഞവയെക്കുറിച്ചും. അതിനുത്തരം നൽകാൻ മരണമെന്ന അതിജീവനത്തിനു തൊട്ടപ്പുറത്ത് ഞാൻ വീണ്ടും പുനർജ്ജനിക്കും. ഇനിയും പറയാത്ത കാ ര്യങ്ങൾ പറയാൻ. പറഞ്ഞു തീർന്നിട്ടും എരിഞ്ഞട ങ്ങാത്ത കനലുകൾക്ക് കത്തിപ്പടരാൻ ഒരു കരിയില യായ് ഇടം ചേർന്നു നിൽക്കാൻ

# Magazine Committee


yadu ab


harikrishnan


anuvind


anirudh shankar


vishnu prasad og


rahul pp


ramnath vr


tajvi


remo roshan


syama chandran


shahin


anuchand ram


sidharth prem


prayag sv


sachin jose

Special Thanks to,
Biju Augustine, Amjith Das, Rahul Vinod (RV), Ashitha PV, Sreekanth EK, Theerth S Kumar, Lithin Augustin, Fasalu Rahman, Suhail Aramam, Prayag Palathayi, Godan Naras, Poland Hostelers, and All RIT MH Inmates.

*“ Let him be just and deal kindly with my people,*
*for the dead we are not powerless.*
*Dead, did I say?*
*There is no death. Only a change of worlds.”*

-Chief Seattle

പകല് കരിഞ്ഞ് കരിഞ്ഞ്
കത്തിയമർന്ന്, എരിഞ്ഞടങ്ങി
പടുതിരികെട്ട് രാത്രിയായി
കനലുകളായി അവശേഷിക്കുന്നവ
രാത്രിയും പ്രകാശിക്കുന്നുണ്ട്.
കരിഞ്ഞുണങ്ങിയ ഇടത്തു നിന്നും
അവ വീണ്ടും കത്താൻ തുടങ്ങും,
വീണ്ടും എരിഞ്ഞടങ്ങും വരെ.



ഇത്അവന്റെ /
അവളുടെ ശവമാണ്.
കീറിമുറിക്കാം
നിങ്ങൾക്ക്.
ഓരോന്നോരോന്നായി
പുറത്തെടുത്ത്
ചികയാം. കാരണം
ഇതിന്റെ
അവകാശികളും
ഉത്തരവാദികളും
നിങ്ങൾ തന്നെയാണ്.